# ENGLISH SELF-LEARNING BOOK

## No audio

# സ്വന്തമായും സ്വകാര്യമായും

# ഇങ്ഗ്ലിഷ് പഠനം

**വ്യാകരണ നിയമങ്ങൾ ഒന്നുംതന്നെ പഠിക്കാതെതന്നെ** ഇങ്ഗ്ലിഷ് പഠിക്കാൻ സഹായിക്കുന്ന ഒരു സമ്പ്രദായം ഈ ഗ്രന്ഥത്തിൽ നൽകിയിട്ടുണ്ട്. ഇത് സ്വായത്തമാക്കിയാൽ, ഇങ്ഗ്ലിഷിലെ ഒട്ട്മിക്ക വാക്കുകളും പലവിധ വാക്യങ്ങളായും, ചോദ്യങ്ങളായും ഉപയോഗിക്കാൻ പറ്റും.

ഈ പുസ്തകം പൊതുജനങ്ങൾക്ക് വളരെ എളുപ്പത്തിലും, വളരെ ചിലവ് കുറഞ്ഞരീതിയിലും പഠിക്കാൻ വേണ്ടി രചിക്കപ്പെട്ടിട്ടുള്ളതാണ്. ഇതിൽ തെറ്റുകളും പിശകുകളും വരാതിരിക്കാൻ കഴിവതും ശ്രമിച്ചിട്ടുണ്ട്. എന്നാൽ, ഈ പുസ്തകത്തിൽ യാതോരുവിധ തെറ്റുകളും പിശകുകളും ഇല്ലായെന്ന് യാതോരു ഉറപ്പും ഈ ഗ്രന്ഥത്തിന്റെ പ്രസാധകർ നൽകുന്നില്ല. മാത്രവുമല്ല, ഔപചാരിക പരീക്ഷകൾക്കും, അതുപോലുള്ള മറ്റ് കാര്യങ്ങൾക്കും ഈ ഗ്രന്ഥം ശുപാർശ ചെയ്യുന്നില്ല. ആവക കാര്യങ്ങളെ നേരിടാൻ അതേ നിലവാരത്തിലുള്ള പുസ്തകങ്ങൾ തന്നെയാവും നല്ലത്.

നല്ല നിലവാരമുള്ള ഇങ്ഗ്ലിഷ് യാതോരു രീതിയിലും പൊതുജനത്തിന് ലഭിക്കരുത് എന്ന് സാമൂഹിക ആധിപന്മാർ കരുതിക്കൂക്കൂട്ടി കരുക്കൾ നീക്കിയിരിക്കുന്നതിനാൽ, ഇത് ലഭിക്കാതെ ഉഴലുന്ന ജനവിഭാഗങ്ങളെ ഉദ്ദേശിച്ചാണ് ഈ ഗ്രന്ഥം രചിക്കപ്പെട്ടിട്ടുള്ളത്.

**Published by:**

**VICTORIA INSTITUTIONS,**

Aaradhana, **DEVERKOVIL** 673508
Calicut district, India

**admn@victoriainstitutions.com**
**victoriainstitutions@gmail.com**
**www.victoriainstitutions.com**
**Mobile: 9656100722**


**Date of publishing: August 2015**



All rights reserved

# - CONTENTS -





This book contains a system of teaching English without grammar rules, developed by VICTORIA INSTITUTIONS around 2002.

# എങ്ങിനെ പഠിക്കണം

#01

ഈ പുസ്തകം കാണുമ്പോൾ ഇത് വലിയൊരു പുസ്തകമായി തോന്നാമെങ്കിലും, യഥാർത്ഥത്തിൽ പഠനം ഒരു പ്രത്യേക മാർഗ്ഗത്തിലൂടെ നീക്കിയാൽ വളരെ ലളിതമായി ഇങ്ഗ്ളിഷ് പഠിക്കാവുന്നതേയുള്ളൂ.

മൊബൈൽഫോൺ, സ്മാർട്ട്ഫോൺ, ടാബ്ളറ്റ്, കമ്പ്യൂട്ടർ എന്നിവയിൽ ഏതെങ്കിലും ഒന്നിൽ ഓഡിയോ പ്രവർത്തിപ്പിച്ച്, പാഠങ്ങൾ ശ്രവിക്കേണ്ടതാണ്. ഓരോ പാഠത്തിന്റെ തുടക്കത്തിലും, ആ പാഠത്തിന്റെ ഓഡിയോവിന്റെ പേര് നൽകിയിട്ടുണ്ട്. ഇതിൽ, ആദ്യം കാണുന്ന ഇങ്ഗ്ളിഷ് ലിപി, ആ ഓഡിയോ ഉൾക്കൊള്ളുന്ന ഫോൾഡറിന്റെ പേരാണ് സൂചിപ്പിക്കുന്നത്. FULLഎന്ന പദം ഓഡിയോവിന്റെ പേരിന്റെ പിന്നിൽ വരുന്നവ, ആ പാഠത്തിന്റെ മുഴുവനും ഓഡിയോ ആണ്. ഇത് തുടക്കത്തിൽ തുറക്കണമെന്നില്ല. ആ പാഠത്തിന്റെ ഓഡിയോ, ചെറിയ ഭാഗങ്ങളായി നൽകിയിട്ടുണ്ടാവും. അവയാണ് ആദ്യം ശ്രവിക്കേണ്ടത്.

ഇങ്ഗ്ളിഷ് ഒട്ടും തന്നെ അറിയാത്തവർ ആദ്യം ലിപികളും, അക്കങ്ങളും പഠിക്കേണ്ടതാണ്. ഇതിന് ശേഷം, **ഞാൻ, അയാൾ** തുടങ്ങിയവാക്കുകൾ സ്വായത്തമാക്കുക (പേജ് നമ്പർ **15 - 17**).

എന്നാൽ ഇങ്ഗ്ളിഷ് ഒട്ടുംതന്നെ അറിയാത്തവർ വളരെ വിരളമായേക്കാം. ഇങ്ഗ്ളിഷ് ലിപികളും അക്കങ്ങളും മറ്റും അറിയുന്നവരാണ് ഈ പുസ്തകം ഉപയോഗിക്കുന്നവരിൽ കൂടുതലും.

1. ഒന്നാമതായി മനസ്സിലാക്കേണ്ടത്, പഠിക്കുന്ന ഓരോ അദ്ധ്യായവും, കുറച്ച് മാത്രം ഓരോ ദിവസവും പഠിക്കുക. എന്ന്വച്ചാൽ, ഒറ്റയടിക്ക് ഒരദ്ധ്യായം മുഴുവനും പഠിച്ച് തീർക്കരുത്. ഓരോ അദ്ധ്യായത്തിലേയും കുറച്ച് ഭാഗം പഠിക്കുക. അതിന് ശേഷം അടുത്ത അദ്ധ്യായത്തിലേക്ക് പോകുക. ആദ്യം പാഠഭാഗത്തിലെ ഒരു ചെറിയ ഭാഗം മൂന്നോ നാലോ പ്രവശ്യം കേട്ട് പരിചയിക്കുക. ഇതിന് ശേഷം പാഠഭാഗം വായിക്കുക. അതോടൊപ്പം വാക്യങ്ങളുടെ അർത്ഥം വായിച്ച് മനസ്സിലാക്കുക. ഇതിന് ശേഷം സ്വന്തമായി വാക്യങ്ങൾ വായിക്കാൻ ശ്രമിക്കുക. Is, Was, Here, Her, Want തുടങ്ങിയവാക്കുകളുടെ ഉച്ചാരണം ശരിയായി കേൾക്കേണം. ഇവ മലയാളത്തിൽ എഴുതിയാലുള്ള ഉച്ചാരണങ്ങളിൽ നിന്നും യഥാർത്ഥ ഉച്ചാരണം വ്യത്യസ്തമായിരിക്കും.

2. ആദ്യം പേജ് നമ്പർ 15മുതൽ 22വരെ നോക്കുക. ഈ പേജുകളിലുള്ള വാക്കുകൾ പഠിക്കുക. ഇവ പഠിച്ചാൽ തന്നെ ഇങ്ഗ്ളിഷ് സംസാരിക്കുന്നതിന് കാര്യമായ ധൈര്യം കൈവരിക്കും.

3. ഇതിന് ശേഷം, പേജ് നമ്പർ 36ൽ (അദ്ധ്യായം 11) ഉള്ള വാക്യങ്ങളിൽ ആദ്യ ഓഡിയോ (No:1) കേൾക്കുക. കേട്ടും ആവർത്തിച്ചും പഠിക്കുക. **വളരെ ഉപകാരം ചെയ്യും.** You do.

4. 42ാം പേജിലെ (അദ്ധ്യായം 12) MAKING QUESTIONS ആദ്യ ഓഡിയോ (No:1) കേൾക്കുക. കേട്ടും ആവർത്തിച്ചും പഠിക്കുക. ഇങ്ഗ്ളിഷിൽ ഉപയോഗിക്കുന്ന ഒട്ടുമിക്ക ചോദ്യരൂപങ്ങളും ഈ പേജിൽ കാണാവുന്നതാണ്.

4. പേജ് നമ്പർ 46 (അദ്ധ്യായം 15) ഒന്ന് നോക്കുക. വായിക്കണമെന്നില്ല. ഇങ്ഗ്ളിഷിലെ പലവിധ വാക്കുകളെ, അവയുടെ പൊതുവായ അർത്ഥരൂപത്തിന്റെ അടിസ്ഥാനത്തിൽ, *രസതന്ത്രത്തിലെ പീരിയോഡിക്ക് ടെയ്ബ്ളിൽ* പട്ടികപ്പെടുത്തിയിരിക്കുന്ന പോലൊരു രീതിയിൽ, ഈ പേജിലുള്ള പട്ടികയിൽ ക്രമപ്പെടുത്തിയിരിക്കുന്നു.

ഇതിന് ശേഷം പേജ് നമ്പർ 50ലേക്ക് പോകുക. ഇതും വെറുതെയൊന്ന് നോക്കുക. പഠിക്കാൻ തുനിയണ്ട. ഈ പേജിലുള്ള കോളങ്ങൾ കണ്ടുകഴിഞ്ഞാൽ, നേരെ **പേജ് നം.** 61ലേക്ക് നീങ്ങുക. 50ാം പേജിൽ കണ്ടിരുന്ന കോളങ്ങളിലെ കോളം **1A**യിലെ വാക്കുകൾ ഉപയോഗിക്കാൻ ആദ്യം പഠിക്കുക. ഇതിന്റെ നിയമങ്ങൾ വേണമെങ്കിൽ പേജ് നമ്പർ 46ൽ വായിക്കാവുന്നതാണ്. **Come**എന്ന വാക്ക് ഈ കോളത്തിൽ എങ്ങിനെ ഉപയോഗിക്കുന്നു എന്നതിന്റെ ഓഡിയോ കേൾക്കുക.

ഏതാനും ദിവസങ്ങൾ കോളം **1A**ലെ വാക്യരചന പഠിക്കുക. പരിചയിക്കുക. അദ്ധ്യായം ഉടനെ പൂർത്തീകരിക്കേണ്ട. ഏതാനും ദിവസങ്ങൾ കോളം **1** പരിശീലിച്ചതിന് ശേഷം മാത്രമേ മറ്റ് കോളങ്ങളിലേക്ക് പോകാവൂ.

ഓർമ്മിക്കുക, കോളം **1A**യും, കോളം **1B**യും ഒരേ കോളത്തിന്റെ രണ്ട് വിഭാഗങ്ങൾ മാത്രമാണ്.

അഞ്ച് കോളങ്ങളുടേയും ആദ്യ ഭാഗങ്ങൾ പഠിച്ച് തീരാൻ പത്ത് ദിവസമെങ്കിലും എടുക്കേണം.

ഇവിടെ പരിശീലിക്കാനായി നൽകിയിരിക്കുന്നത് come എന്ന വാക്കാണ്. ഇത് മുഴുവനും പഠിച്ച് കഴിഞ്ഞാൽ, പട്ടികയിലെ ഓരോ വാക്കും ഈ come ന് പകരമായി ചേർത്ത്, ഇതേ വാക്യങ്ങൾ വീണ്ടും പഠിക്കുക.

5. മുകളിൽ നൽകിയിരിക്കുന്ന അദ്ധ്യായങ്ങൾ പഠിക്കാൻ തുടക്കമിട്ടതിന് ശേഷം, താഴെപ്പറയുന്ന ഓരോ അദ്ധ്യായങ്ങളും നിത്യേനെ ചെറുതായി പരിശീലിക്കുക:

a. 21ാം പേജിലുള്ള (അദ്ധ്യായം 7) SAMPLE SENTENCES പഠിച്ച് തുടങ്ങുക. ഇതിൽ സാധാരണ സംഭാഷണങ്ങൾക്ക് തുടക്കമിടുന്ന രീതികൾ കാണാം.

b. 23ാം പേജിലുള്ള (അദ്ധ്യായം 8) NAME FINDING GAME പഠിച്ച് തുടങ്ങുക. ഒരു വ്യക്തി മനസ്സിൽ ഒരു ആളെ ആലോചിക്കുന്നു. ആ ആൾ ആരാണെന്ന് മറ്റൊരാൾ പല ചോദ്യങ്ങൾ ചോദിച്ച്, *അതെയെന്നോ, അല്ലെന്നോ* ഉള്ള ഉത്തരം ലഭിച്ച് കൊണ്ട്, ആ വ്യക്തി ആലോചിച്ച ആളുടെ പേര് കണ്ടെത്തുന്നു. ഈ അദ്ധ്യായം കേട്ട് പഠിച്ചാൽ, പല പുതിയ വാക്കുകളും സ്വായത്തമാക്കാം.

c. 32ാം പേജിലുള്ള INTERACTIONS (സംഭാഷണം) (അദ്ധ്യായം 10) പഠിക്കുക. നാലെണ്ണം ഉണ്ട്. കഴിയുമെങ്കിൽ ഇങ്ഗ്ളിഷ് ഇതേ പുസ്തകം ഉപയോഗിച്ച് പഠിക്കുന്ന മറ്റൊരു വ്യക്തിയേയും പങ്കെടുപ്പിച്ച് കൊണ്ട് ഇത് പരിശീലിക്കുക.

d. 43ാം പേജിൽ (അദ്ധ്യായം 13) കൊടുത്തിട്ടുള്ള Common WORDS പഠിക്കുക. ഇത് കുറെ ഇങ്ഗ്ളിഷ് പദങ്ങൾ കേട്ട് പരിചയിക്കാൻ സഹായിക്കും.

e. 151ാം പേജിൽ (അദ്ധ്യായം 20) കൊടുത്തിട്ടുള്ള Nursery Rhymesൽ ഓരോ റൈമും ഓരോ ദിവസം പഠിച്ച് തുടങ്ങുക. ഇവയിൽ, കറപുരളാത്ത ഇങ്ഗ്ളണ്ടിന്റെ ഊർജ്ജസ്വലത ഉൾക്കൊള്ളുന്നുണ്ട്. മാത്രവുമല്ല, ഇങ്ഗ്ളിഷ് സംസാരത്തിന്റെ ഒഴുക്കും വേഗതയും ലഭിക്കാനും, പുതിയ പല പദങ്ങൾ പഠിക്കാനും ഇവ ഉപകരിക്കും. 25 റൈമുകൾ ഉണ്ട്.

e. 154ാം പേജിലെ (അദ്ധ്യായം 21) Situationsൽ ഓരോ എണ്ണം ഓരോ ദിവസം പഠിക്കുക. ഇവ ചില പ്രത്യേക സംഭവങ്ങൾ ഇങ്ഗ്ളിഷിൽ എങ്ങിനെയാണ് പറഞ്ഞ് ഫലിപ്പിക്കേണ്ടത് എന്ന് പഠിക്കാൻ സഹായിക്കും.

f. 157ാം പേജിലെ (അദ്ധ്യായം 23) **പ്രസംഗങ്ങളിൽ**, ആദ്യത്തേത് എടുത്ത് അതിലെ ആദ്യത്തെ ഖണ്ഡിക ആദ്യ ദിവസം പഠിക്കുക. അങ്ങിനെ ഓരോ ദിവസവും, ഓരോ ഖണ്ഡിക എന്ന തോതിൽ പഠിച്ച് നീങ്ങുക. പ്രസംഗിക്കുമ്പോൾ, കൈകൾ കൊണ്ട് അനാവശ്യ ഗോഷ്ടികൾ കാണിക്കാതിരിക്കുക. പറയുന്ന കാര്യങ്ങൾക്ക് ഊന്നൽ നൽകാൻ കൈകൾ ഉപയോഗിക്കുക. ശ്രോതാക്കളുടെ കണ്ണുകളിലേക്ക് നോക്കി, പറയാനുള്ള ആശയം അവരുടെ മനസ്സിലേക്ക് പതിപ്പിക്കുന്ന രീതിയിൽ സംസാരിക്കുക. അഞ്ച് പ്രസംഗങ്ങൾ ഉണ്ട്. ഇവ അഞ്ചും പഠിക്കുക. ഇങ്ഗ്ളിഷ് സംസാരിക്കാനുള്ള കഴിവും ധൈര്യവും താനെ വളർന്നേക്കാം. യാതൊരു കാരണവശാലും ധൃതികാണിക്കരുത്.

f. 170 മുതൽ 190 വരെയുള്ള (അദ്ധ്യായം 26) പേജുകളിൽ കൊടുത്തിരിക്കുന്ന വ്യത്യസ്തതരം വാക്യപ്രയോഗങ്ങൾ ഏതാനും ആഴ്ചകൾക്ക് ശേഷം പരിശീലിച്ച് തുടങ്ങുക. ഇവയെല്ലാം തന്നെ പ്രാധാന്യമുള്ളവയാണ്. 185ാം പേജിൽ, ഒരേ അർത്ഥമുള്ള കാര്യങ്ങൾ മൂന്ന് വ്യത്യസ്ത രീതിയിൽ As, So, Because എന്ന മൂന്ന് വാക്കുകൾ ഉപയോഗിച്ച്, പ്രയോഗിക്കുന്നത് കാണാവുന്നതാണ്. കേട്ടും പറഞ്ഞും പരിശീലിക്കുക. താനെ ഇവ പ്രയോഗിക്കുന്നരീതി മനസ്സിൽ പതിയാൻ സാധ്യതയുണ്ട്.

g. 191ാം പേജുമുതൽ, 205ാം പേജുവരെ (അദ്ധ്യായം 27) കുറെ ചെറിയ ഇങ്ഗ്ളിഷ് പദപ്രയോഗങ്ങൾ കൊടുത്തിട്ടുണ്ട്. *നിങ്ങൾ* അത് ചെയ്യൂ, *നിങ്ങൾ* ഇത് ചെയ്യൂ തുടങ്ങിയ രീതിയിലുള്ള പ്രയോഗങ്ങളാണ് ഇവ. കേട്ടും പറഞ്ഞും പഠിക്കുക.

h. 156ാം പേജിൽ (അദ്ധ്യായം 22) കണക്കിലെ **ഗുണനപ്പട്ടിക** കാണാം. ഇങ്ഗ്ളിഷിൽ ഇത് ചൊല്ലുന്നത് ഒരു പ്രത്യേക രീതിയിലാണ്. ഒന്ന് മുതൽ 12 വരെയുള്ള അക്കങ്ങളുടെ ഗുണനപ്പട്ടികയുടെ ഓഡിയോ, ഒരു പ്രത്യേക ഫോൾഡറിൽ ആയിട്ടാണ്, ഓഡിയോ ഫോൾഡറിൽ വച്ചിരിക്കുന്നത്.

i. 208ാം പേജുമുതൽ (അദ്ധ്യായം 30) ഇങ്ഗ്ളിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ നിന്നുമുള്ള മൂന്ന് നീണ്ട ഉദ്ദരണികൾ കാണാം. ഇവ നന്നായി കേൾക്കുക. അർത്ഥം നോക്കുക. ഇവയിലെ സൗന്ദര്യം ഉൾക്കൊള്ളാൻ ആവുകയാണെങ്കിൽ, പതുക്കെപ്പതുക്കെ ഇങ്ഗ്ളിഷ് ക്ളാസിക്സ് വായിക്കാനുള്ള കഴിവ് വളർത്താവുന്നതാണ്. ഇതിനായുള്ള മാർഗ്ഗനിർദ്ദേശങ്ങൾ നൽകാൻ വിക്റ്റോറിആ: ഇൻസ്റ്റിറ്റ്യൂഷൻസ് ന് താൽപ്പര്യമുണ്ട്.

ഈ പുസ്തകം നന്നായി പഠിക്കുക.

# ആമുഖം



വ്യാകരണ നിയമങ്ങൾ കാര്യമായി ഒന്നുംതന്നെ പഠിക്കാതെതന്നെ ഇങ്ഗ്ളിഷ് പഠിക്കാനുള്ള ഒരു സംവിധാനമാണ് ഈ പഠന പദ്ധതി. ഇത് സൃഷ്ടിച്ചതിന് പിന്നിൽ പല കാര്യങ്ങളും ഉണ്ട്.

ഒന്നാമതായി, വളരെ ലളിതവും, വെറും 26 ലിപികൾ മാത്രവുമുള്ള ഈ ഭാഷ ഇന്ന് ഇന്ത്യയിലെ ഒട്ടുമിക്ക സാമാന്യ ജനങ്ങൾക്കും അവരുടെ മക്കൾക്കും ഒരു കീറാമുട്ടിയായി നിലനിൽക്കുന്നു. എന്നാൽ ഇങ്ഗ്ളിഷ് വളരെ ലളിതമായ ഒരു ഭാഷയാണ്. ഇത്രയ്ക്കും ലളിതമായ ഒരു ഭാഷ എന്ത് കൊണ്ടാണ് ഇന്ത്യയിലെ പൊതുജനത്തിന് ഒരു വെറുപ്പായിമാറിയത് എന്നതിന് പിന്നിൽ പല രഹസ്യങ്ങളും ഉണ്ട്.

വളരെ ചെറുപ്പം മുതൽ തന്നെ, വളരെ എളുപ്പത്തിലും, കരുതിക്കൂട്ടിയല്ലാതെയും, സ്വാഭാവികമായി സംഭവിക്കുന്നതായി തോന്നിക്കുന്ന രീതിയിലും ഇങ്ഗ്ളിഷ് പഠിക്കാൻ പലർക്കും സൗകര്യപ്പെടുത്തിയിട്ടുള്ള വ്യക്തിയാണ് ഈ എഴുത്തുകാരൻ. എന്നാൽ, ഇങ്ഗ്ളിഷ് പഠിച്ചവർ അത് മറ്റുള്ളവരിലേക്ക് പകരാൻ താൽപ്പര്യപ്പെടുന്നില്ല എന്നതാണ് അനുഭവം.

ഇതിനാൽ തന്നെ, ഇങ്ഗ്ളിഷ് ആരെ പഠിപ്പിച്ചാലും, അത് അവരിൽ നിന്ന് മുന്നോട്ട് മറ്റുള്ളവരിലേക്ക് പടരുന്നില്ല. ഇതിന് ഒരു പോംവഴി പലപ്പോഴും ആലോചിക്കുകയും പല മാർഗ്ഗങ്ങൾ പരീക്ഷിക്കുകയും ഈ എഴുത്തുകാരൻ ചെയ്ത്നോക്കിയിട്ടുണ്ട്. ഇന്നുവരെ ഇതുമായി ബന്ധപ്പെട്ടുനടത്തിയിട്ടുള്ള പരിശ്രമങ്ങളുടെ പരിസമാപ്തിയാണ് ഈ പദ്ധതി.

നിർബന്ധിച്ച് അടിച്ചേൽപ്പിക്കപ്പെടുന്ന ഔപചാരിക വിദ്യാഭ്യാസം, ഈ നാട്ടിലെ ഒരു വൻഭൂരിപക്ഷ ജനങ്ങളുടേയും കുട്ടികൾക്ക് ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് പരിജ്ഞാനം നൽകുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. മാത്രവുമല്ല, നിലവാരം കുറഞ്ഞതും, വിരസവുമായ ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങളിലൂടെയും, ഈ ആശ്ചര്യകരമായ സ്വാഭാവവിശേഷങ്ങളുള്ള ഭാഷയെ ജനങ്ങൾ വെറുപ്പോടെ വീക്ഷിക്കുവാനാണ് ഈ വിദ്യാഭ്യാസം കരുതിക്കൂട്ടി കളം ഒരുക്കിയിരിക്കുന്നത്.

**വിക്റ്റോറിആ: ഇൻസ്റ്റിറ്റ്യൂഷൻസ്** കുറേ വർഷങ്ങളായി ഇങ്ഗ്ളിഷ് സംവിധാനങ്ങൾ പ്രചരിപ്പിക്കുന്നതിൽ വ്യാപൃതമായ ഒരു പ്രസ്ഥാനമാണ്. ഇന്റർനെറ്റിലൂടെ ലോകത്തിൽ പലയിടത്തും പലകാര്യങ്ങളിലും ഇങ്ഗ്ളിഷിന് വേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ ഭാഷകളിൽ മാത്രമല്ല, പല ഏഷ്യൻ, ആഫ്രിക്കൻ, തെക്കൻ എമെ്റിക്കൻ, ചില ഭൂഖണ്ഡ യൂറോപ്യൻ രാഷ്ട്രങ്ങളിലെ ഭാഷകളിലും, ഫ്യൂഡൽ ചുവയുണ്ട് എന്ന ആശയം പ്രചരിപ്പിക്കാൻ വിക്റ്റോറിആ: ഇൻസ്റ്റിഷ്യൂഷൻസ് ന് ചെറുതായെങ്കിലും ആയിട്ടുണ്ട്. എന്നാൽ പൊതുവെ പറഞ്ഞാൽ, ഈ കാര്യം ഇന്ത്യയിലെ മാധ്യമങ്ങൾ മാത്രമല്ല, മറിച്ച് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കുടിയേറിപ്പാർത്തവർപോലും, ചർച്ചയ്ക്ക് എടുക്കാൻ താൽപ്പര്യപ്പെടാത്ത കാര്യമാണ്. കാരണം, ഇത് സ്ഫോടനാത്മകമായ ഒരു വിവരമായി മാറിയേക്കാം.

2011ൽ ഫ്യൂഡൽ ഭാഷകൾ ഇന്ത്യൻ സ്കൂൾ വിദ്യാഭ്യാസത്തിൽ അടിച്ചേൽപ്പിക്കരുത് എന്ന ആവശ്യവുമായി വിക്റ്റോറിആ: ഇൻസ്റ്റിറ്റ്യൂഷൻസ് ബഹുമാനപ്പെട്ട കേരളാ ഹൈക്കോടതിയെ സമീപിച്ചിരുന്നു. Writ Petition against Compulsory Malayalam Study എന്ന് archive.orgൽ തിരഞ്ഞാൽ ഇതിന്റെ വിശദാംശങ്ങൾ കാണാവുന്നതാണ്.

ഈ ഇങ്ഗ്ളിഷ് പഠന പദ്ധതി തയ്യാറാക്കിയിരിക്കുന്നത് VED from VICTORIA INSTITUTIONS എന്ന തൂലികാനാമത്തിൽ എഴുതുന്ന എഴുത്തുകാരനാണ്. ഈ ആൾ, ഭാഷകളിലെ കോഡുകളെക്കുറിച്ചും, യാഥാർത്ഥ്യത്തിന് പിന്നിലുള്ള കോഡുകളെക്കുറിച്ചും പലതരം പഠനങ്ങളും നിരീക്ഷണങ്ങളും നടത്തിയിട്ടുള്ള വ്യക്തിയാണ്. ഈ പഠനങ്ങളിൽനിന്നും നിരീക്ഷണങ്ങളിൽനിന്നും, ഭാഷാകോഡുകൾക്ക് സോഫ്ട്വേർ കോഡുകളുമായി സാദൃശ്യം ഉണ്ട് എന്ന നിഗമനത്തിലാണ് എത്തിച്ചേർന്നത്. ഇതുമായി ബന്ധപ്പെട്ട് ഈ എഴുത്തുകാരൻ ആദ്യമായി രചിച്ചത് MARCH of the EVIL EMPIRES; English versus the feudal languages എന്ന ഗ്രന്ഥമാണ്. ഇത് ആദ്യമായി ചെറിയ രൂപത്തിൽ എഴുതിയത് 1989ൽ ആണ്. 2000ത്തോടെ, ഇത് ഏതദേശം 170000 വാക്കുകളുള്ള ഒരു പുസ്തകമായി ഇന്റർനെറ്റിൽ വച്ചു.

ഭാഷാകോഡുകളെക്കുറിച്ചും, ഫ്യൂഡൽ ഭാഷകളിലെ ഉച്ചനീചത്വ, വിവേചന കോഡുകളെക്കുറിച്ചും മറ്റുമായി ബന്ധപ്പെട്ട് VED from VICTORIA INSTITUTIONS മറ്റ് പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. അവയിൽപ്പെട്ടവയാണ് Shrouded Satanism in feudal langauges; , Codes of reality; What is language?എന്നിവ. വേറെ ഗ്രന്ഥങ്ങളും ഉണ്ട്.

വിക്റ്റോറിആ: ഇന്റസ്റ്റിറ്റ്യൂഷൻസ് വെബ്സൈസ്റ്റിൽ നിന്നും (victoria.org.in), ഗൂഗ്ൾ ബുക്സ്, ഗൂഗ്ൾ

പ്ളെ തുടങ്ങിയ സൈറ്റുകളിൽ നിന്നും, ഈ എഴുത്തുകാരന്റെ ഗ്രന്ഥങ്ങളുടെ ഡിജിറ്റൽ പതിപ്പുകൾ വാങ്ങിക്കാവുന്നതാണ്. എന്നാൽ ഇവയിൽ പലതും, സൗജന്യമായും വിക്റ്റോറിയ ഇന്റസ്റ്റിറ്റ്യൂഷൻസ് വെബ്സൈസ്റ്റിൽനിന്നും (www.victoria.org.in) വായിക്കാവുന്നതാണ്. ഈ പുസ്തകങ്ങളുടെ ഒരു ലിസ്റ്റ് ഈ നോട്സിന്റെ പിൻകവറിൽ കാണാം.

ഇതിൽനിന്നുമുണ്ടായിട്ടുള്ള പലതരം ആയശവികാസങ്ങളിൽ വളരെ നിസ്സാരമായ ഒന്ന്, ഇങ്ഗ്ളിഷ് ഭാഷാ ഘടനയെ വ്യാകരണനിയമങ്ങളില്ലാതെ തന്നെ ക്രമപ്പെടുത്താമെന്നും, വാക്കുകളെ രസതന്ത്രത്തിലെ പീരിയോഡിക്ക് റ്റെയ്ബ്ളിൽ കാണുന്ന മാതിരിയുള്ള ഒരു പട്ടികയായി ക്രമപ്പെടുത്താമെന്നുമായിരുന്നു. ഈ ഇങ്ഗ്ളിഷ് പഠന പദ്ധതിയിൽ ഈ ഇങ്ഗ്ളിഷ് ടാബ്ലാർ വിദ്യ ഉപയോഗിച്ചിട്ടുണ്ട്.

ഏതാണ്ട് 2002 മുതൽ ഇങ്ഗ്ളിഷ് പഠിപ്പിക്കാൻ ഉപയോഗിച്ചുവന്ന ഒരു മാർഗ്ഗമാണ് ഈ നോട്സായി രചിച്ചിട്ടുള്ളത്. വ്യാകരണ നിയമങ്ങൾ ഒട്ടുംതന്നെ ഉപയോഗിക്കാതെ, ഇങ്ഗ്ളിഷ് പഠിപ്പിക്കാനും, പഠിക്കാനുമുള്ള ഒരു മാർഗ്ഗം 2002ൽ വളർത്തിയെടുത്ത്, ഏതാണ്ട് 2007ൽ ഇതിന് ഒരു വ്യക്തമായ അടിത്തറയുണ്ടാക്കിയെടുത്തു **(പേജ് നം. 46 മുതൽ 150 വരെ)**.

ഈ പദ്ധതിയുടെ എല്ലാവിധ **പകർപ്പവകാശവും** വിക്റ്റോറിയ ഇൻസ്റ്റിറ്റ്യൂഷൻസ്ൽ നിക്ഷിപ്തമാണ്. ഈ പദ്ധതി ആർക്കും സ്വകാര്യമായും വാണിജ്യാടിസ്ഥാനത്തിലും ഇങ്ഗ്ളിഷ് പഠനത്തിനും, പഠിപ്പിക്കലിനും ഉപയോഗിക്കാം. എന്നാൽ ഈ പ്രിന്റിഡ് നോട്സ് വിക്റ്റോറിയ ഇൻസ്റ്റിറ്റ്യൂഷൻസ് ൽ നിന്നും തന്നെ വാങ്ങിക്കേണ്ടതാണ്. ഇതിന് പകരം, സ്വന്തമായി ഇതിലെ ആശയങ്ങളും, മറ്റ് കാര്യങ്ങളും ഉപയോഗിച്ചോ, അല്ലെങ്കിൽ അവയിൽ ചെറിയമാറ്റങ്ങൾവരുത്തിയോ, **മറ്റ് നോട്സുകൾ, പ്രിന്റിഡായും, അല്ലാതെയും, ഈ ആവശ്യത്തിനായോ, മറ്റേതെങ്കിലും ആവശ്യത്തിനായോ രൂപപ്പെടുത്തുവാനും, ഉപയോഗിക്കുവാനും പാടില്ല**. ഏത് ഭാഷയിലും. ഇൻർനെറ്റിലും, ഇന്നുള്ള മറ്റ് സാങ്കേതിക ഉപകരണങ്ങളിലും, ഇനി കണ്ടെത്താൻപോകുന്ന മറ്റ് ഉപാധികൾ മുഖേനെയും ഈ പുസ്തകമോ, അല്ലെങ്കിൽ അതിലെ ആശയങ്ങളോ, പഠനവിദ്യയോ, ഉപയോഗിക്കുവാനോ, സൂക്ഷിക്കുവാനോ, പാടില്ല. വിക്റ്റോറിയ ഇൻസ്റ്റിറ്റ്യൂഷൻസ് ന്റെ ലിഖിത രൂപത്തിലുള്ള സമ്മതമില്ലാതെ.

---

ഇന്ത്യൻ ഭാഷകളിലെ ജന്മികുടിയാൻ (ഫ്യൂഡൽ) സാമൂഹിക ബന്ധകോഡുകളെക്കുറിച്ചും, ഇന്ത്യൻ ഉപദ്വീപിന്റെ യഥാർത്ഥ ചരിത്രത്തെക്കുറിച്ചും, ഇന്നത്തെ കേരളം എന്ന സംസ്ഥാനം ഉൾക്കൊള്ളുന്ന പ്രദേശത്തിന്റെ ചരിത്രത്തെക്കുറിച്ചും, ഇങ്ഗ്ളിഷ് ഭരണകാലത്തെക്കുറിച്ചും മറ്റും പ്രതിപാദിക്കുന്നു. ജാതിപരമായ ഉന്നമനത്തിന് അതീതമായ ഉന്നമനം ഇങ്ഗ്ളിഷ് നൽകും എന്നതാണ് വിക്റ്റോറിയ ഇൻസ്റ്റിറ്റ്യൂഷൻസ് മുന്നോട്ട് വെക്കുന്ന ആശയം.

കറപുരളാത്ത ഇങ്ഗ്ളിഷ് (*pristine*-English) പൊതുജനങ്ങൾക്കിടയിൽ പ്രചരിപ്പിക്കുകയെന്നത് വിക്റ്റോറിയ ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ ലിഖിതവും, പ്രഖ്യാപിതവുമായ ലക്ഷ്യമാണ്.

This English teaching methodology is a frill development of the ideas of VED from VICTORIA INSTITUTIONS. In his various books, he has taken up the contention that human languages are either software or software applications. He has been able to conceptualise **Reality** as affected by language codes as a three-dimensional virtual arena, in which varying words can literally connect human beings, and other living beings with events and things in various locations and with varying vector components.

In the teaching methodology promoted in this book, English words are arranged in a tabular form, akin to the Periodic Table in Chemistry. The **copyright** of this methodology, and the various other ideas therein, as well as of this Notes is possessed by **VICTORIA INSTITUTIONS**. Even though it is permitted for anyone to use this notes for studying English at a personal level, and for teaching English on a commerical basis, no one is permitted to create any printed or non-printed notes based on the ideas in this book. In any language. Or to be stored in any other medium, including the internet, computers, any electronic devices or with any other technologies that are yet to be discovered. Unauthorised photocopying or any other kind of duplication of this book or its contents is not permitted. All these things do constitute the infringement of the copyright of this book.

തങ്ങളിൽ തങ്ങളിൽ മുഖത്ത് തുപ്പും നമ്മൾ ഒന്നെന്ന് ചൊല്ലും ചിരിക്കും.....

ജ്ഞാനത്തിനായി കുമ്പിൾനീട്ടുന്ന പൂവിന്റെ ജാതിചോദിക്കുന്നു വ്യോമസിംഹാസനം........

- നാറാണത്ത് ഭ്രാന്തൻ - മധുസൂദനൻ നായർ

#03

# ഇങ്ഗ്ളിഷ് പഠിപ്പിക്കുന്നതിനെക്കുറിച്ചും, പഠിക്കുന്നതിനെക്കുറിച്ചും

ഇങ്ഗ്ളിഷ് പഠനം ഇന്ത്യൻ ഉപദ്വീപിൽ കൊണ്ട്വന്നത് ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനിയാണ്. ആദ്യകാലങ്ങളിൽ ഈ ഉപഭൂഖണ്ഡത്തിലെ കുബേരകുടുംബാംഗങ്ങൾക്കും, ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ തൊഴിൽചെയ്യുന്നവർക്കും മാത്രമേ ഈ പഠനം ലഭിച്ചിരുന്നുള്ളു. പൊതുവായി പറഞ്ഞാൽ സമൂഹത്തിലെ താഴെക്കിടയിലുള്ളവർ ഇങ്ഗ്ളിഷ് പഠിക്കുന്നത്, സമൂഹത്തിലെ ഉന്നതസ്ഥാനങ്ങളിൽ ഉള്ളവർക്ക് ഇഷ്ടമുള്ളകാര്യമായിരുന്നില്ല. ഇതിനെ അവർ പലരീതിയിലും നിരുത്സാഹപ്പെടുത്തിയിരുന്നു. പലപ്പോഴും, ഇതിനുള്ള സൗകര്യംമുടക്കിക്കൊണ്ടാണ് ഇത് അവർ സൗരക്യപ്പെടുത്തിയത്.

എന്നാൽ ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ഉപഭൂഖണ്ഡത്തിന്റെ വലിയൊരു ഭൂപ്രദേശം ഭരിച്ചുതുടങ്ങിയപ്പോൾ, ആദ്യമായി ഇവിടെ പൊതുവിദ്യാഭ്യാസം നടപ്പിലാക്കാൻ ആലോചിച്ചു. ഇത് ഏത് ഭാഷയിൽ വേണമെന്ന ചോദ്യം ഉയർന്നപ്പോൾ, അത് പ്രാദേശിക ഭാഷകളിൽമാത്രമേ പാടുള്ളു എന്ന് പ്രാദേശിക സാമൂഹിക നേതാക്കൾ നിർബന്ധം പിടിച്ചു. എന്നാൽ ഇതിനെക്കുറിച്ച് പഠിക്കാൻ ഈസ്റ്റ് ഇന്ത്യാ കമ്പനി നിയമിച്ച കമ്മിറ്റിക്ക് നേതൃത്വം നൽകിയ Lord Macaulay, പൊതുവിദ്യാഭ്യാസം ഇങ്ഗ്ളിഷിൽ ആകേണം എന്ന് ശുപാർശ്ശ ചെയ്തു. ഈ ശുപാർശ അംഗീകരിക്കപ്പെടുകയും, പലയിടങ്ങളിലും ഇങ്ഗ്ളിഷ് വിദ്യാഭ്യാസം ആരംഭിക്കപ്പെടുകയും ചെയ്തു. എന്നാൽ പ്രദേശിക നേതാക്കൾക്ക് ഇതിനോട് യോജിപ്പില്ലായിരുന്നു. അതിനാൽ തന്നെ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന് ബദലായും, അതിനോട് മത്സരിക്കാനുമായി പലയിടത്തും പ്രാദേശിക ഭാഷയിലുള്ള വിദ്യാഭ്യാസം ഉയർന്നുവന്നു.

ഈസ്റ്റ് ഇന്ത്യാ കമ്പനിയും, പിന്നീട് ബ്യട്ടിഷ് ഭരണവും ചിലയിടങ്ങളിൽ നൽകിയ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിലൂടെ പല താഴ്ന്ന ജാതിക്കാരും സാമൂഹിക അടിമത്തത്തിൽ നിന്നും മോചനം നേടി. ഇങ്ങിനെ ഈ പ്രദേശത്തിൽ രണ്ട് വ്യത്യസ്ത ഭാഷകളിൽ വിദ്യാഭ്യാസം എന്ന ഏർപ്പാട് പടർന്ന് പടിച്ചു. തിരിവിതാംകൂർ പോലുള്ള സ്വതന്ത്ര രാജ്യങ്ങളിലും, ഇതിന്റെ അലയൊലികൾ പടർന്നുകേറി.

പൊതുജനം ഇങ്ഗ്ളിഷ് പഠിക്കുന്നത് പലപ്പോഴും സാമൂഹിക ഉന്നമനങ്ങളിൽ നിൽക്കുന്നവർക്ക് അരോചകമായ കാര്യമാണ്. ഇതിന് വ്യക്തമായ ചില കാരണങ്ങൾ ഉണ്ട്. പൊതുജനം ഇങ്ഗ്ളിഷ് പഠിക്കുന്നത് നിരുത്സാഹപ്പെടുത്താൻ ഉപയോഗിക്കുന്ന ഏറ്റവും പൊതുവായ വാദഗതി, *ഇങ്ഗ്ളിഷ് ഒരു വിദേശ ഭാഷയാണ്* എന്നതാണ്. എന്നാൽ, ഇന്ന് സാധാരണ ജനങ്ങൾ ഷേർട്ട്, പാന്റ്സ്, ബ്ളൗസ്, സാരി, ചുരിദാർ, ഷൂസ് തുടങ്ങിയ കാര്യങ്ങൾ ധരിക്കുന്നതും, കസേരയിൽ ഇരിക്കുന്നതും, കട്ടിലിൽ കിടക്കുന്നതും മറ്റും, ഇവിടുള്ള സംസ്കാരങ്ങളിൽ ഉള്ളകാര്യമല്ലായെന്ന് ഓർക്കേണം. ഇതെല്ലാം തരപ്പെടുത്തിയത്, ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന്റെ വരവോടെയാണ്.

അപ്പോൾ പിന്നെ ഇങ്ഗ്ളിഷ് ഭാഷ ജനങ്ങൾ പഠിക്കുന്നതിനോട് എന്താണ് ഇത്രമാത്രം എതിർപ്പ്? ഇതിനുള്ള ഉത്തരം ഇങ്ഗ്ളിഷ് ഭാഷയിലെ ചില പ്രത്യേകതകളിൽ കാണാവുന്നതാണ്. മറ്റ് പല ഭാഷകളിലും ഇല്ലാത്ത ഒരു വിസ്മയകരമായ വ്യത്യാസം ഇങ്ഗ്ളിഷിലുണ്ട്. ഈ പ്രത്യേകതകാരണമാണ്, ഇങ്ഗ്ളിഷ് സംസാരിക്കുന്ന ഇങ്ഗ്ളണ്ടിന് ലോകത്തെമ്പാടും മുൻപന്തിയിൽ നിൽക്കാൻ കഴിഞ്ഞിട്ടുള്ളതും, കൊളോണിയൽ കാലഘട്ടത്തിൽ പല പ്രദേശങ്ങളിലേയും താഴെക്കിടയിലുള്ള ജനങ്ങളുടെ സ്നേഹവും ആദരവും ലഭിച്ചതും. ഇത് എന്താണ് എന്നകാര്യം പുറത്ത് പറയാനോ, ഒരു സാമൂഹിക ചർച്ചയ്ക്ക് എടുക്കാനോ ആരും ഇഷ്ടപ്പെടുന്നില്ല.

ലോകമെമ്പാടുമുള്ള മിക്ക ഭാഷകൾക്കും ഒരു *ഫ്യൂഡൽ*, അഥവാ *ജന്മി-കുടിയാൻ ബന്ധ* കോഡുകൾ ഉള്ള ഒരു രൂപമാണ്, ഉള്ളത്. ഇത് എന്താണ് എന്ന് വ്യക്തമായി തന്നെ പറയാം.

ഇങ്ഗ്ളിഷിൽ You, He, She, They തുടങ്ങിയ വാക്കുകളും, അവയുടെ മറ്റ് രൂപങ്ങളായ Your, Yours, His, Him, Her, Hers, Their, Theirs, Them തുടങ്ങിയ വാക്കുകളും ഉണ്ട്. ഇവയോരോന്നിനും, ഒറ്റ നിലവാരത്തിലുള്ള രൂപമേ പൊതുസംഭാഷണങ്ങളിൽ ഉള്ളു. എന്നാൽ, ഈ വാക്കുകൾ മറ്റ് പല ഭാഷകളിലേക്കും മാറുമ്പോൾ, ഇവയോരോന്നിനും, സംസാരിക്കുന്ന ആളുകളുടെ സാമൂഹിക പദവി, സാമ്പത്തിക നിലവാരം, തൊഴിൽ പരമായ നിലവാരം, ജാതിപരമായ നിലവാരം (പണ്ട് കാലങ്ങളിൽ), കുടുംബത്തിന്റെ നിലവാരം, കുടുംബത്തിനുള്ളിലെ നിലവാരം, ഭാര്യയുടെ/ഭർത്താവിന്റെ സാമൂഹിക/

തൊഴിൽപരമായ നിലവാരം, വലിയ ആൾ-ചെറിയ ആൾ, വ്യക്തിപരമായ അന്തസ്സ്, അന്തസ്സില്ലായ്മ , വയസ്സ് (ആധുനിക കാലങ്ങളിൽ) തുടങ്ങി പലവിധ ബാഹ്യമായതും, അസംഗതമായതുമായ കാര്യങ്ങളെ അടിസ്ഥാനപ്പെടുത്തി പലവിധ നിലവാരങ്ങളിലുള്ള വാക്കുകൾ ഉപയോഗിക്കപ്പെടുന്നു.

ഉദാഹരണത്തന്, ഇങ്ഗ്ളീഷിലെ You എന്ന വാക്ക് മലയാളത്തിൽ, *നീ, താൻ, ഇയാൾ, നിങ്ങൾ* തുടങ്ങിയ നിലവാരം കുറവ് കാണിക്കുന്ന വാക്കുകളായും, *താങ്കൾ, അങ്ങ്, സാർ, അങ്ങുന്ന്, അവിടുന്ന്, മാഡം, മേഡം* തുടങ്ങിയ തികച്ചും എതിർ കോണിലുള്ള ബഹുമാന വാക്കുകളായും തരം തിരിക്കപ്പെടുന്നു. വേറെയും വാക്കുകൾ ഉണ്ട്. മലബാർ ഭാഷയിൽ, തികച്ചും എതിർകോണുകളിൽ ഉള്ള *ഇഞ്ഞി, നിങ്ങൾ/ ഇങ്ങൾ* എന്ന വാക്കുകളായും You എന്ന വാക്കിനെ പരിഭാഷപ്പെടുത്തപ്പെടുന്നു.

He എന്ന വാക്കിനെ മലയാളത്തിൽ *അവൻ, അയാൾ, അദ്ദേഹം, സാർ* എന്നും, മലബാർ ഭാഷയിൽ *ഓൻ, മൂപ്പർ, ഓര്* തുടങ്ങിയവാക്കുകളായും, പരിഭാഷപ്പെടുന്നു. വേറെയും വാക്കുകൾ ഉണ്ട്.

She എന്ന വാക്കിനെ *അവൾ, അയാൾ, അവര്, സാർ, മാഡം, മേഡം* തുടങ്ങിയവാക്കുകളായി മലയാളത്തിലും, *ഓള്, അയാൾ, ഓര്, ഓല്,* തുടങ്ങിയ വാക്കുകളായി മലബാർ ഭാഷയിലും പരിഭാഷപ്പെടുന്നു. വേറെയും വാക്കുകൾ ഉണ്ട്.

മാനസികവും, സാമൂഹികവും ആയ അടിമത്തം, ദാസ്യമാനസികാവസ്ഥ, ചങ്ങല പോലെ മനസ്സിനെ കുടുക്കുന്ന നിർബന്ധപൂർവ്വമുള്ള കൂറ്, അടിമപ്പെടുത്തുന്നവരോട് ആദരവ്, ഉദ്യോഗസ്ഥരുടെ അഹംഭാവ പെരുമാറ്റം, മോശമായ പോലിസ് പെരുമാറ്റം തുടങ്ങിയവയുടെ കോഡുകൾ ഈ വാക്യപ്രയോഗങ്ങളിൽ ഉണ്ട്.

ഇങ്ഗ്ളീഷിൽ He, She, You,His, Her തുടങ്ങിയവാക്കുകളാൾ ബന്ധിക്കപ്പെട്ട്, പരന്നതായ സാമൂഹിക ബന്ധം നിലനിർത്തി, തമ്മിൽ സംസാരിക്കുന്ന ഒരു കൂട്ടം ആളുകളെ മലയാളത്തിലേക്ക് മാറ്റിയാൽ, അവർ പൊടുന്നനെ, പലതരം സ്ഥാനങ്ങളുടേയും അടിസ്ഥാത്തിൽ പല തട്ടുകളായും, പലദിക്കിൽ ഉള്ളവരായും മാറി, മാനസികമായും ബുദ്ധിപരമായും വ്യതിചലിക്കപ്പെടുന്നു. ഇക്കാരണത്താൽ തന്നെ സ്വതസിദ്ധമായി ഇങ്ഗ്ളീഷ് സംസാരിക്കുന്നവർക്ക്, ഫ്യൂഡൽ ഭാഷാ സംസാരങ്ങളിലേക്ക് നീങ്ങാൻ പലപ്പോഴും ഇഷ്ടമാകില്ല. കാര്യങ്ങളെക്കുറിച്ച് വിവരം ഉണ്ടെങ്കിൽ.

അതേസമയം, ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർ, കറപുരളാത്ത ഇങ്ഗ്ളീഷ് സംസാരിക്കാൻ പഠിച്ചാൽ, സാമൂഹികമായി അവരിൽ കെട്ടിവച്ചിരിക്കുന്ന പലതരത്തിലുള്ള ചങ്ങലകളും അഴിഞ്ഞ്വീഴുന്നതായി അനുഭവപ്പെടും. ഇത് സാമൂഹികമായി പലർക്കും ഇഷ്ടപ്പെടുന്ന കാര്യമല്ല. കാരണം, ഇന്ത്യൻ ഉപദ്വീപിലെ ഫ്യൂഡൽ ഭാഷകൾ രൂപപ്പെടുത്തിയിരിക്കുന്ന സാമൂഹിക ബന്ധങ്ങളിൽ, *വലിയ ആൾ - ചെറിയ ആൾ* എന്ന രീതിയിലാണ്, എല്ലാ ബന്ധങ്ങളും ഉറപ്പിക്കപ്പെട്ടിട്ടുള്ളത്. ബഹുമാനവും, വിധേയത്വവും ആവശ്യപ്പെടുന്ന ഉയർന്ന വ്യക്തിയും, അവ നൽകാൻ ബാധ്യസ്ഥനായ ചെറിയ വ്യക്തിയും. എല്ലാ നിലകളിലും, ബന്ധങ്ങളിലും.

ഈ ബന്ധത്തെ ഉറപ്പിക്കുന്ന വാക്കുകൾ മാറ്റി, അവയ്ക്ക് പകരം, രണ്ട് പക്ഷത്തേയും ഒറ്റ നിലവാരത്തിൽ എത്തിക്കുന്ന ഭാഷ വന്നാൽ, ബന്ധങ്ങളിൽ പ്രശ്നം ഉണ്ടാവും എന്ന ഒരു പേടി, സാമൂഹികമായി നേതൃസ്ഥാനങ്ങളിൽ ഉള്ള വ്യക്തികൾക്ക് പണ്ട് കാലം മുതലേ ഉള്ള കാര്യമാണ്. ഇങ്ഗ്ളീഷ് ഭരണത്തിനോട്, ഇന്ത്യൻ ഉപഭൂഖണ്ടത്തിലെ കുബേര കുടുംബങ്ങളിൽ പലർക്കും എതിർപ്പുണ്ടായിരുന്നത്, ഇക്കാരണത്താലാണ്.

ഇക്കാര്യത്തെക്കുറിച്ച് ആഴത്തിൽ ചിന്തിച്ചാൽ അറിയാം, ഇവിടുള്ള പലവിധ പ്രശ്നങ്ങൾക്കും അടിസ്ഥാനമായി നിൽക്കുന്നത് ഇവിടുള്ള ഭാഷകളിലെ ഫ്യൂഡൽ ചുവയാണ് എന്ന്. ജാതിപരമായ അയിത്തങ്ങളും, തൊട്ടുകൂടായ്മകളും, അറപ്പും, അമിതാധരവും മറ്റും, ഈ വാക്കുകളിലൂടെ ഒരു വൻകൂട്ടം ആളുകളെ പലതട്ടുകളിലായി അധമപ്പെടുത്തുന്നതിന്റെ ബാഹ്യമായ ഫലങ്ങളാണ്. മറ്റുള്ളവർക്ക്, അവർ സ്വന്തം സുഹൃത്തുക്കളാണെങ്കിൽ കൂടി, ഉയർച്ചയും ഐശ്വര്യവും വരുന്നത് കണുന്നത്, മനസ്സിൽ കാര്യമായ വേദന ജനിപ്പിക്കും. കാരണം ഈ വളർച്ചയിൽ സാമൂഹികമായി ***അവൻ*** *അവരും, അദ്ദേഹവും* മറ്റുമായി മാറും. തമ്മിൽ പാരപണിയുക, ചതിക്കുക, പുറമെ സ്നേഹം നടിച്ച് സഹായിക്കുന്ന ഭാവത്തിൽ കൊണ്ട്പോയി പരാജയത്തിൽ എത്തിക്കുക തുടങ്ങിയ പലതരം ദുഷ്ടകരമായ പെരുമാറ്റങ്ങൾക്കും ഇത്യാദി കോഡുകൾ വഴിതെളിക്കും.

ചെറുപ്പംമുതലെ ഇങ്ഗ്ളീഷ് അറിയുകയും, ഇങ്ഗ്ളീഷ് അന്തരീക്ഷത്തിൽ വളരുകയും ഇങ്ഗ്ളീഷ് അന്തരീക്ഷത്തിൽ ജീവിക്കുകയും ചെയ്താൽ, തമ്മിലുള്ള പെരുമാറ്റം മൃദുവായിരിക്കും. എന്നാൽ ഈ പെരുമാറ്റത്തിലെ മൃദുത്വം ഈ അന്തരീക്ഷത്തിന് പുറത്തുള്ളവരോട് കാണിക്കും എന്ന് ഉറപ്പ് പറയാൻ

ആവില്ല. ഇങ്ഗ്ളിഷും ഫ്യൂഡൽ ഭാഷയും ഒരേ പോലെ കൈകാര്യചെയ്യുന്നവരിൽ ബഹുവ്യക്തിത്വവും, വ്യത്യസ്തങ്ങളായ പെരുമാറ്റരീതികളും കാണാനും സാധ്യതയുണ്ട്.

എന്നാൽ, ഫ്യൂഡൽ ഭാഷകളിൽ വളർന്നവർ പെട്ടെന്ന് ഇങ്ഗ്ളിഷ് ഉപയോഗിക്കാൻ പഠിക്കുമ്പോൾ, മാനസികമായി സ്വാതന്ത്ര്യം ലഭിച്ചതായ ഒരു തോന്നൽ ഉളവായേക്കാം. ഇത്, പലപ്പോഴും ശരിയായ മാർഗ്ഗനിർദ്ദേശം ലഭിക്കേണ്ടുന്ന ഒരു സ്ഥിതിവിശേഷമാണ്. ഇങ്ഗ്ളിഷിൽ എല്ലാരും സമന്മാരാണ് എന്ന ചിന്ത ശരിയല്ല. ഉദാഹരണത്തിന്, ഇങ്ഗ്ളണ്ടിലെ പട്ടാള ഓഫിസറും, സാദാപട്ടാളക്കാരനും തുല്ല്യരല്ല. എന്നാൽ, തമ്മിൽ സംസാരിക്കുമ്പോഴും, അപ്പുറത്തുള്ളവരേയും ഇപ്പുറത്തുള്ളവരേയും, സംബോധനചെയ്യുമ്പോഴും പരാമർശ്ശിക്കുമ്പോഴും, വ്യത്യസ്തങ്ങളായ വാക്കുകളും, വിവേചനം ചെയ്യുന്ന വാക്കുകളും മൂല്യചോഷണം നടത്തുന്ന വാക്കുകളും ഇങ്ഗ്ളിഷിൽ പൊതുവാക്കുകളായി ഇല്ല എന്നുള്ളതാണ് വ്യത്യാസം.

സംബോധനചെയ്യുമ്പോഴും, പാരമർശിക്കുമ്പോഴും, ഔപചാരികമായ പദവിൽ ഉയർന്നവരുടെ പേരിന് മുൻപിൽ Mr., Mrs., Miss. തുടങ്ങിയ വാക്കുകൾ യഥാർത്ഥ ഇങ്ഗ്ളിഷിൽ ഉപയോഗിക്കാറുണ്ട്. ഉദാഹരണത്തിന്, അടുത്ത് പരിചയമില്ലാത്ത ചെറുപ്രായക്കാരായ പെൺകുട്ടികളെ സംബോധന ചെയ്യുമ്പോളും, അവരെക്കുറിച്ച് പരാമർശിക്കുമ്പോളും, അവരുടെ പേരിന് മുൻപിൽ Miss. എന്ന് ചേർക്കുന്നതാണ് മാന്യമായ ഇങ്ഗ്ളിഷ് സംസാര രീതി.

ഇന്ത്യയിൽ, സാമൂഹിക ഘടന ഫ്യൂഡൽ ഭാഷാ കോഡുകൾ പ്രകാരമാണ് രൂപകൽപ്പന ചെയ്യപ്പെട്ടിട്ടുള്ളത്. അതിനാൽതന്നെ, ഇന്ത്യൻ ഭരണഘടനയിൽ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള സ്വാതന്ത്ര്യങ്ങളും, അവകാശങ്ങളും മറ്റും, ഇവിടെ നടപ്പില്ലതന്നെ. ഇവ നടപ്പിലാവണമെങ്കിൽ, ജനങ്ങൾ പഴയകാല ഇങ്ഗ്ളണ്ടിലെ ഇങ്ഗ്ളിഷ് ഭാഷ ഉപയോഗിച്ച് തുടങ്ങേണം.

ഈ ഇങ്ഗ്ളിഷ് പഠന പദ്ധതി ഇതാണ് ഉദ്ദേശിക്കുന്നത്. എന്നാൽ ഈ പഠനത്തിൽ പങ്കെടുക്കുന്ന വ്യക്തി, യാതോരുകാരണവശാലും, ഇത്രയുംകാലം ബഹുമാനിച്ചും, വിധേയത്വം നൽകിയും ബന്ധപ്പെട്ടിരുന്ന വ്യക്തികളുമായി ഇവയില്ലതെ പെരുമാറിത്തുടങ്ങരുത്. ഇങ്ഗ്ളിഷ് പെരുമാറ്റത്തിന്റെ യഥാർത്ഥ നന്മയേറ്റുതുടങ്ങണമെങ്കിൽ, ഏത് ബന്ധത്തിലേയും മറ്റെയാളും, ഇങ്ഗ്ളിഷ് അറിവുള്ള ആളും, ഇതിലൂടെയുള്ള പെരുമാറ്റങ്ങളെക്കുറിച്ച് വിവരമുള്ള ആളും ആയിരിക്കേണം. അല്ലാതെ പെട്ടെന്ന് പോയി ഇങ്ഗ്ളിഷ് പെരുമാറ്റ രീതികൾ അടിച്ചേൽപ്പിച്ചാൽ, മറുപക്ഷം പ്രതികരിക്കും.

പത്ത്മുപ്പത് വർഷങ്ങൾക്ക് മുൻപ്വരെ സർക്കാർ ഓഫിസുകളിലുംമറ്റും, ഇങ്ഗ്ളിഷ് ഭാഷ നന്നായി ഉപയോഗിച്ചിരുന്നു. എന്നാൽ ഇന്ന് ഇങ്ഗ്ളിഷ് അറിവുള്ളവർ സർക്കാർ തൊഴിലിൽ വളരെ കുറവാണ്. അതിനാൽ തന്നെ, സർക്കാർ തൊഴിലുകാരുടെ പെരുമാറ്റത്തിൽ *ജന്മി കുടിയാനോട് പെരുമാറുന്ന ഒരു ഭാവം* സ്വാഭാവികം മാത്രമാണ്. സർക്കാർ തൊഴിൽചെയ്യുന്നവരുടെ ജന്മി ഭാവത്തിന് കൂട്ടുനിൽക്കുന്ന പെരുമാറ്റമാണ് സാധാരണക്കാരും പ്രകടിപ്പിക്കുന്നത്. ഉദ്യോഗസ്ഥരുടെ മുന്നിൽ മുണ്ട് കൂത്തഴിക്കുകയും, കുത്തഴിച്ച മുണ്ട് കാലിനിടയിൽ തിരുകിക്കയറ്റി കുനിയുകയും, അമിത ബഹുമാനത്തോടെയും സ്വയം താണും പെരുമാറുന്നത് പ്രദേശിക ഭാഷകളിലെ കോഡുകളുടെ ആവശ്യപ്രകാരമാണ്. രണ്ട് കൂട്ടരും കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ നല്ല പരിജ്ഞാനം നേടിയവരാണെങ്കിൽ, ഇങ്ങിനെയൊരു സാമൂഹികാന്തരീകക്ഷം സംജാതമാകില്ലതന്നെ.

ഈ അന്തരീക്ഷം മാറ്റാനുള്ള ഒരേയൊരു പോംവഴി, സാധാരണക്കാർ നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് പഠിച്ച്, ഇന്ത്യൻ ഭരണഘടനയിൽ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള വ്യക്തിത്വവും, വ്യക്തി സ്വാതന്ത്ര്യവും ആവശ്യപ്പെടുക എന്നതാണ്. എന്നാൽ സർക്കാർ തൊഴിലുകാർ മോശക്കാരും, പൊതുജനം നല്ലവരും ആണ് എന്നും ധരിക്കരുത്. രണ്ട്കൂട്ടരും, ഫ്യൂഡൽ ഭാഷയിലെ വ്യത്യസ്ത അറ്റങ്ങളിൽ നിന്ന് കളിക്കുന്നവർ മാത്രമാണ്. ഈ ബന്ധങ്ങളിലെ ധ്രുവീകരണം, എല്ലാ ബന്ധങ്ങളിലും സംഭവിക്കുന്നുണ്ട്, ഈ ഭാഷകളിൽ.

നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് പഠനം **വ്യക്തിയേക്കാൾ, സമൂഹത്തിനും, സാമൂഹികാന്തരീക്ഷത്തിനുമാണ് മൂല്യം കൂട്ടുക**. ഇത് ഒറ്റപ്പെട്ട വ്യക്തികൾ മാത്രം പഠിച്ചാൽ പോര, മറിച്ച് സമൂഹംതന്നെ ഇങ്ഗ്ളിഷിൽ നല്ലനിലവാരത്തിൽ എത്തേണം. അതും, വിക്റ്റോറിഎൻ കാലഘട്ടത്തിലെ ഇങ്ഗ്ളണ്ടിലെ ഇങ്ഗ്ളിഷ്. തന്നെ സ്വായത്തമാക്കേണം. എമെറിക്കൻ ഇങ്ഗ്ളിഷ്, ഇന്ത്യൻ ഇങ്ഗ്ളിഷ്, ചൈനീസ് ഇങ്ഗ്ളിഷ് തുടങ്ങിയ പേരുകളിൽ അറിയപ്പെടുന്ന നിലവാരം കുറഞ്ഞവയല്ല പഠിക്കേണ്ടത്. അവയ്ക്കെല്ലാം പലതരിത്തലുള്ള മൂല്യചോഷണം സംഭവിച്ചിരിക്കുകയോ, അതുമല്ലെങ്കിൽ ഗുണനിലവാരം ലഭിക്കാതിരിക്കുകയോ ചെയ്തിട്ടുണ്ട്.

#04

## ENGLISH ALPHABETS

ഇങ്ഗ്ലീഷിലെ അക്ഷരങ്ങൾക്ക് രണ്ട് രൂപമുണ്ട്. വലിയക്ഷരവും(Capital letter) ചെറിയക്ഷരവും(Small letter). പൊതുവായി പറഞ്ഞാൽ വാക്യങ്ങളുടെ തുടക്കത്തിലും പേരിന്റെ തുടക്കത്തിലും മറ്റും ആണ് Capital letter ഉപയോഗിക്കേണ്ടത്. മറ്റ് ഉപയോഗത്തിന് പൊതുവെ Small letter ആണ് ഉപയോഗിക്കാറ്.

| Capital | Small |
|---|---|
| A | a |
| B | b |
| C | c |
| D | d |
| E | e |
| F | f |
| G | g |
| H | h |
| I | i |
| J | j |
| K | k |
| L | l |
| M | m |
| N | n |
| O | o |
| P | p |
| Q | q |
| R | r |
| S | s |
| T | t |
| U | u |
| V | v |
| W | w |
| X | x |
| Y | y |
| Z | z |

പൊതുവെ, വ്യക്തികൾ, സ്ഥലങ്ങൾ, പ്രസ്ഥാനങ്ങൾ എന്നിവയുടേയൊക്കെ പേരിന്റെ മുന്നിൽ, വാക്യങ്ങളുടെ തുടക്കത്തിൽ തുടങ്ങിയ സ്ഥലത്തെല്ലാം ആദ്യത്തെ അക്ഷരം തുടങ്ങുന്നത് Capital letterൽ ആണ്. മാത്രവുമല്ല ഇംഗ്ലിഷിലെ Mr, Mrs, Miss തുടങ്ങിയ വാക്കുകളുടെ ആദ്യത്തെ അക്ഷരം Capital letter കൊണ്ടാണ് തുടങ്ങുന്നത്.

#05

## NUMBERS

A 2

| | |
|---|---|
| 1 | One |
| 2 | Two |
| 3 | Three |
| 4 | Four |
| 5 | Five |
| 6 | Six |
| 7 | Seven |
| 8 | Eight |
| 9 | Nine |
| 10 | Ten |
| 11 | Eleven |
| 12 | Twelve |
| 13 | Thirteen |
| 14 | Fourteen |
| 15 | Fifteen |
| 16 | Sixteen |
| 17 | Seventeen |
| 18 | Eighteen |
| 19 | Nineteen |
| 20 | Twenty |
| 21 | Twenty one |
| 22 | Twenty two |
| 23 | Twenty three |
| 24 | Twenty four |
| 25 | Twenty five |
| 26 | Twenty six |
| 27 | Twenty seven |
| 28 | Twenty eight |
| 29 | Twenty nine |
| 30 | Thirty |
| 31 | Thirty one |
| 32 | Thirty two |
| 33 | Thirty three |
| 34 | Thirty four |
| 35 | Thirty five |
| 36 | Thirty six |
| 37 | Thirty seven |
| 38 | Thirty eight |
| 39 | Thirty nine |
| 40 | Forty |
| 41 | Forty one |
| 42 | Forty two |
| 43 | Forty three |
| 44 | Forty four |
| 45 | Forty five |
| 46 | Forty six |
| 47 | Forty seven |
| 48 | Forty eight |
| 49 | Forty nine |

A 1

| | |
|---|---|
| 50 | Fifty |
| 51 | Fifty one |
| 52 | Fifty two |
| 53 | Fifty three |
| 54 | Fifty four |
| 55 | Fifty five |
| 56 | Fifty six |
| 57 | Fifty seven |
| 58 | Fifty eight |
| 59 | Fifty nine |
| 60 | Sixty |
| 61 | Sixty one |
| 62 | Sixty two |
| 63 | Sixty three |
| 64 | Sixty four |
| 65 | Sixty five |
| 66 | Sixty six |
| 67 | Sixty seven |
| 68 | Sixty eight |
| 69 | Sixty nine |
| 70 | Seventy |
| 71 | Seventy one |
| 72 | Seventy two |
| 73 | Seventy three |
| 74 | Seventy four |
| 75 | Seventy five |
| 76 | Seventy six |
| 77 | Seventy seven |
| 78 | Seventy eight |
| 79 | Seventy nine |
| 80 | Eighty |
| 81 | Eighty one |
| 82 | Eighty two |
| 83 | Eighty three |
| 84 | Eighty four |
| 85 | Eighty five |
| 86 | Eighty six |
| 87 | Eighty seven |
| 88 | Eighty eight |
| 89 | Eighty nine |
| 90 | Ninety |
| 91 | Ninety one |
| 92 | Ninety two |
| 93 | Ninety three |
| 94 | Ninety four |
| 95 | Ninety five |

| | |
|---|---|
| 96 | Ninety six |
| 97 | Ninety seven |
| 98 | Ninety eight |
| 99 | Ninety nine |
| 100 | One hundred (Hundred) |
| 101 | One hundred and one |
| 102 | One hundred and two |
| 103 | One hundred and three |
| 104 | One hundred and four |
| 105 | One hundred and five |
| 106 | One hundred and six |
| 107 | One hundred and seven |
| 108 | One hundred and eight |
| 109 | One hundred and nine |
| 110 | One hundred and ten |
| 111 | One hundred and eleven |
| 100 | One hundred |
| 200 | Two hundred |
| 300 | Three hundred |
| 400 | Four hundred |
| 500 | Five hundred |
| 600 | Six hundred |
| 700 | Seven hundred |
| 800 | Eight hundred |
| 900 | Nine hundred |
| 1000 | One thousand |
| 1001 | One thousand and one |
| 1002 | One thousand and two |
| 1003 | One thousand and three |
| 1024 | One thousand and twenty four |
| 1100 | One thousand one hundred |
| 1200 | One thousand two hundred |
| 1300 | One thousand three hundred |
| 1400 | One thousand four hundred |
| 1524 | One thousand five hundred and twenty four |
| 1637 | One thousand six hundred and thirty seven |
| 2000 | Two thousand |
| 3000 | Three thousand |
| 4000 | Four thousand |
| 5000 | Five thousand |
| 6000 | Six thousand |
| 7000 | Seven thousand |
| 8000 | Eight thousand |
| 9000 | Nine thousand |
| 10000 | Ten thousand |
| 11000 | Eleven thousand |
| 20000 | Twenty thousand |

☜ ഇവ ഉദാഹരണങ്ങൾ മാത്രമാണ്. ഈ രീതിയിൽ മറ്റ് അക്കങ്ങൾ വായിക്കാൻ പഠിക്കുക.

**ഗുണനപട്ടിക** പേജ് 156ൽ കൊടുത്തിട്ടുണ്ട്. ഇതിന്റെയും ഓഡിയോ ഉണ്ട്.

30000 Thirty thousand
40000 Forty thousand
50000 Fifty thousand
60000 Sixty thousand
70000 Seventy thousand
80000 Eighty thousand
90000 Ninety thousand
100000 One hundred thousand (1 lakh 1 **ലക്ഷം**)

**Weekdays** **ആഴ്ചാ ദിവസങ്ങൾ**

A 3

Sunday ഞായറാഴ്ച
Monday തിങ്കളാഴ്ച
Tuesday ചൊവ്വാഴ്ച
Wednesday ബുധനാഴ്ച **(ഉച്ചാരണം ശ്രദ്ധിക്കുക)**
Thursday വ്യാഴാഴ്ച
Friday വെള്ളിയാഴ്ച
Saturday ശനിയാഴ്ച

Good Morning
Good Afternoon **(*Afternoon*ന്റെ ഉച്ചാരണം ശ്രദ്ധിക്കുക)**
Good Evening
Goodnight (രാത്രിയിൽ വിടപറയുമ്പോൾ)
Goodbye
Farewell

January
February
March
April
May
June
July
August **(ഉച്ചാരണം ശ്രദ്ധിക്കുക)**
September
October
November
December
Animal മൃഗം
Ape ആൾക്കുരങ്ങ്

Ass കഴുത
Bear കരടി **(ഉച്ചാരണം ശ്രദ്ധിക്കുക)**
Bird പക്ഷി
Bison കാട്ട് പോത്ത്
Buffalo എരുമ
Bullock കാള
Camel ഒട്ടകം
Cat പൂച്ച
Cobra മൂർഖൻ
Cow പശു
Crocodile മുതല
Crow കാക്ക
Dog നായ
Donkey കഴുത
Eagle പരുന്ത്
Elephant ആന
Falcon പുള്ള്
Fish മത്സ്യം
Fox കുറുക്കൻ
Giraffe
Goat ആട്
Horse കുതിര
Jackal കുറുക്കൻ
Lion സിംഹം
Monkey കുരങ്ങ്
Mouse എലി
Ox കാള
Pig പന്നി
Porcupine മുള്ളൻപന്നി
Python പെരുമ്പാമ്പ്
Rabbit മുയൽ
Rat എലി
Scorpion തേൾ
Snake പാമ്പ്
Tiger നരി, കടുവ
Tortoise ആമ **(ഉച്ചാരണം ശ്രദ്ധിക്കുക)**
Vulture കഴുകൻ

| | |
|---|---|
| Wild boar | കാട്ടുപന്നി |
| Wolf | ചെന്നായ |
| | |
| Beef | മാട്ടിറച്ചി |
| Butter | വെണ്ണ |
| Buttermilk | മോര് |
| Egg | മുട്ട |
| Meat | ഇറച്ചി |
| Milk | പാല് |
| Mutton | ആട്ടിറച്ചി |
| Pork | പന്നിയിറച്ചി |
| | |
| Fair | ചന്ത |
| Market | കമ്പോളം |
| Fish market | മത്സ്യമാർക്കറ്റ് |
| Shop | കട, പീടിക (മലബാർഭാഷ) |
| Town | പട്ടണം, അങ്ങാടി (മലബാർഭാഷ) |
| | |
| Banana | ഏത്തക്ക, നേന്ത്രപ്പഴം (മലബാർഭാഷ) |
| Bengal gram | കടല |
| Brinjal | വഴുതിനിങ്ങ |
| Cabbage | മൊട്ടക്കൂസ് |
| Cashew | കശുമാങ്ങ |
| Chilly | മുളക് |
| Clove | ഗ്രാംബു |
| Coconut | തേങ്ങ |
| Coffee | കാപ്പി |
| Colocassia | ചേമ്പ് |
| Coriander | മല്ലി |
| Cucumber | വെള്ളെരിക്ക |
| Dates | ഈത്തപ്പഴം |
| Drink | പാനീയം |
| Drug | ഔഷധം, മയക്കുമരുന്ന് |
| Garlic | വെളുത്തുള്ളി |
| Food | ഭക്ഷണം (ഉച്ചാരണം ശ്രദ്ധിക്കുക) |
| Ginger | ഇഞ്ചി |
| Green gram | ചെറുപയർ |
| Groundnut | കപ്പലണ്ടി(മലബാർ ഭാഷ:നിലക്കടല) |
| Guava | പേരക്ക |
| Intoxication | ലഹരി |
| Jackfruit | ചക്ക |
| Ladies finger | വെണ്ടക്ക |
| Liquor | മദ്യം (ഉച്ചാരണം ശ്രദ്ധിക്കുക) |
| Mango | മാങ്ങ |
| Medicine | മരുന്ന് |
| Non-vegetarian | മാംസഭുക്ക് |
| Nutmeg | ജാതിക്ക |
| Onion | സവോള, ഉള്ളി |
| Plantain | ചെറുപഴം |
| Pineapple | കൈതച്ചക്ക (ഉച്ചാരണം ശ്രദ്ധിക്കുക) |
| Potato | ഉരുളക്കിഴങ്ങ് (ഉച്ചാരണം ശ്രദ്ധിക്കുക) |
| Rice | അരി, ചോറ് |
| Salt | ഉപ്പ് |
| Snake gourd | പടവലം |
| String beans | പച്ചപ്പയർ |
| Sugar | പഞ്ചസാര |
| Tamarind | പുളി |
| Tapioca | കപ്പ |
| Tea | ചായ |
| Tomato | തക്കാളി |
| Turmeric | മഞ്ഞൾ |
| Vegetable | പച്ചക്കറി |
| Vegetarian | സസ്യഭുക്ക് |
| Water | വെള്ളം (ഉച്ചാരണം ശ്രദ്ധിക്കുക) |
| Watermelon | ബത്തക്ക, വത്തക്ക, തണ്ണിമത്തൻ |
| Wheat | ഗോതമ്പ് |
| Yam | ചേന |

A 4

#06

# ഇങ്ഗ്ലിഷിലെ ലളിതമായ പദങ്ങൾ

I ഞാൻ (എപ്പോഴും Capital letter രൂപത്തിൽ എഴുതണം)

This ഇത്

That അത്

It ഇത്, അത്

These ഇവ

Those അവ

a ഒരു

The അല്ലെങ്കിൽ The പ്രസക്തമായ കാര്യത്തെ സൂചിപ്പിക്കുന്ന ഒരു വാക്കാണ്.

Is ആണ് (ഏകവചനങ്ങളോടാണ് ഉപയോഗിക്കേണ്ടത്)

Are ആണ് (ബഹുവചനങ്ങളോടാണ് ഉപയോഗിക്കേണ്ടത്)

Am ആണ് (I [ഞാൻ] എന്ന പദത്തിന്റെ കൂടെ മാത്രമെ ഉപയോഗിക്കാവൂ)

**This** is a pen ഇത് ഒരു പേനയാണ്.

**That** is a pen അത് ഒരു പേനയാണ്.

This is **the** pen ഇതാണ് **ആ (പ്രസക്തമായ)** പേന.

a എന്ന അക്ഷരം **ഒരു** എന്ന അർത്ഥം നൽകുന്നു. ഇവിടെ അറിയേണ്ടകാര്യം, a, e, i, o, u (Vowels) തുടങ്ങിയ ലിപികളുടെ ശബ്ദത്താൽ തുടങ്ങുന്ന വാക്കുകളുടെ മുന്നിൽ **ഒരു** എന്ന പദം ഉപയോഗിക്കപ്പെടുമ്പോൾ അത് an എന്നായി മാറുന്നു. ഉദാഹരണത്തിന്, This is an apple (ഇത് ഒരു apple ആണ്).

a എന്ന പദം വാക്യത്തിൽ ഉപയോഗിക്കുമ്പോൾ ചെറിയൊരു ശബ്ദവ്യത്യാസം വരുത്തണം.

ഇങ്ഗ്ലിഷ് മലയാളത്തിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒരു ഭാഷയാണ്. ലിപികളിലും, വാക്യഘടനയിലും, ഉച്ചാരണശൈലിയിലും മാത്രമല്ല, ഇങ്ഗ്ലിഷ് ഉളവാക്കുന്ന സാമൂഹ്യ ഘടനയിലും മലയാളത്തിൽ നിന്നും വളരെ, വളരെ വ്യത്യാസമുള്ള ഒന്നാണ് ഇങ്ഗ്ലിഷ്.

ഇങ്ഗ്ലിഷ് വാക്കുകളും, വാക്യങ്ങളും മലയാളത്തിലേക്ക് തർജമചെയ്യുമ്പോൾ പലപ്പോഴും ഇങ്ഗ്ലിഷിൽ ഉദ്ദേശിച്ചിരുന്ന യഥാർത്ഥ ആശയമോ വൈകാരിക ഭാവങ്ങളോ മലയാളത്തിൽ എത്തിച്ചേരാറില്ല. മാത്രവുമല്ല പലപ്പോഴും ഇങ്ഗ്ലിഷിൽ ഉദ്ദേശിച്ചിട്ടില്ലാത്ത സാമൂഹ്യ ഘടനകളും തർജമയിൽ കടന്ന് കൂടുന്നു.

# സാധാരണ പദങ്ങൾ

A 5

ഇങ്ഗ്ലിഷിലെ ഏറ്റവും ചെറുതും, എന്നാൽ സർവ്വസാധാരണമായി ഉപയോഗിക്കപ്പെടുന്നതുമായ വാക്കുകൾ നമുക്ക് പഠിക്കാം. ഇവിടെ മനസ്സിലാക്കേണ്ടത്, **ഞാൻ** എന്ന പദം ഏകവചനവുമല്ല, ബഹുവചനവും അല്ല, എന്നകാര്യമാണ്. അതെ സമയം **അയാൾ, അയാൾ(സ്ത്രീ), അത്** തുടങ്ങിയവാക്കുകൾ ***ഏകവചനവും,*** **അവർ, ഞങ്ങൾ, നിങ്ങൾ** തുടങ്ങിയവാക്കുകൾ ***ബഹുവചനവും*** ആണ്. ഈ വാക്കുകളോട് കൂടി, **ആണ്, ആയിരുന്നു, ഉണ്ട്, ഉണ്ടായിരുന്നു** എന്ന വാക്കുകൾ ചേരുന്ന രീതി നമുക്കൊന്ന് നോക്കാം.

| | ആണ് | ആയിരുന്നു |
|---|---|---|
| **I**<br>ഞാൻ | **I am**<br>ഞാൻ ...ആണ്. | **I was**<br>ഞാൻ .... ആയിരുന്നു. |

**Singulars**

ഏകവചനങ്ങൾ

| | | |
|---|---|---|
| He<br>അയാൾ | He is<br>അയാൾ... ആണ്. | He was<br>അയാൾ... ആയിരുന്നു. |
| She<br>അയാൾ (സ്ത്രീ) | She is<br>അയാൾ (സ്ത്രീ) ... ആണ്. | She was<br>അയാൾ (സ്ത്രീ) ... ആയിരുന്നു. |
| It<br>അത് / ഇത് | It is<br>അത് / ഇത്... ആണ്. | It was<br>അത് / ഇത്... ആയിരുന്നു. |
| This man<br>ഈ ആൾ | This man is<br>ഈ ആൾ...ആണ്. | This man was<br>ഈ ആൾ...ആയിരുന്നു. |
| That girl<br>ആ പെൺകുട്ടി | That girl is<br>ആ പെൺകുട്ടി...ആണ്. | That girl was<br>ആ പെൺകുട്ടി...ആയിരുന്നു. |
| My **doctor** (ഉച്ചാരണം ശ്രദ്ധിക്കുക)<br>എന്റെ ഡോക്ടർ | My doctor is<br>എന്റെ ഡോക്ടർ...ആണ്. | My doctor was<br>എന്റെ ഡോക്ടർ...ആയിരുന്നു. |

**Plurals**

ബഹുവചനങ്ങൾ

| | | |
|---|---|---|
| We<br>ഞങ്ങൾ | We are<br>ഞങ്ങൾ...ആണ്. | We were<br>ഞങ്ങൾ...ആയിരുന്നു. |
| You<br>നിങ്ങൾ | You are<br>നിങ്ങൾ...ആണ്. | You were<br>നിങ്ങൾ...ആയിരുന്നു. |
| They<br>അവർ | They are<br>അവർ...ആണ്. | They were<br>അവർ...ആയിരുന്നു. |
| The students(ഉച്ചാരണം ശ്രദ്ധിക്കുക)<br>ആ (പ്രസക്തമായ) വിദ്യാർത്ഥികൾ | The students are<br>ആ (പ്രസക്തമായ)വിദ്യാർത്ഥികൾ...ആണ്. | The students were<br>ആ (പ്രസക്തമായ)വിദ്യാർത്ഥികൾ...ആയിരുന്നു. |
| The animals<br>ആ (പ്രസക്തമായ) മൃഗങ്ങൾ | The animals are<br>ആ (പ്രസക്തമായ) മൃഗങ്ങൾ ... ആണ്. | The animals were<br>ആ (പ്രസക്തമായ) മൃഗങ്ങൾ ... ആയിരുന്നു. |

**ഇവിടെ സൂചിപ്പിക്കേണ്ട ഒരു കാര്യം ഇതാണ്.** മലയാളത്തിലെ **അദ്ദേഹം, അയാൾ, അവൻ, അവൾ** എന്നു വേർതിരിച്ചുള്ള വാക്കുകൾ ഇങ്ഗ്ലിഷിലില്ല. അപ്പോൾ He എന്ന വാക്കിനെ **അവൻ** (മലബാർ ഭാഷ: **ഓൻ**) എന്ന് തർജ്ജമചെയ്യുന്നത് ഗുരുതരമായ പ്രശ്നങ്ങൾക്ക് വഴിതെളിയിക്കും. ഉയർന്നവരെപ്പറ്റി He എന്ന് ഉപയോഗിച്ചാൽ അത് *അധിക്ഷേപമായി* മാറും. അതു പോലെ തന്നെയാണ് She എന്ന വാക്കിന്റേയും കാര്യം. മലയാളത്തിലെ **അവൾ** (മലബാർ ഭാഷ: **ഓൾ**) എന്ന വാക്കിനോട് ഇതിനെ ബന്ധപ്പെടുത്തുമ്പോൾ പ്രശ്നമുണ്ടാക്കും. ഉയർന്നവരെപ്പറ്റി She എന്നു പറഞ്ഞാൽ അവരെ *അപമാനിച്ചതായി* മലയാളം-ഇങ്ഗ്ലിഷ് പഠിച്ചവർ മനസ്സിലാക്കും.

അതിനാൽ ഈ പുസ്തകത്തിൽ He എന്ന വാക്കിനേയും She എന്ന വാക്കിനേയും **അയാൾ** എന്നാണ് തർജ്ജമചെയ്ത് വയ്ക്കുന്നത്.

ഇന്ത്യൻ ഭാഷകളും ഇങ്ഗ്ലിഷും തമ്മിൽ അത്രയ്ക്ക് വ്യത്യാസമുണ്ട്. യഥാർത്ഥത്തിൽ ഇങ്ഗ്ലിഷ് മലയാളത്തിലേക്ക് തർജ്ജമചെയ്യപ്പെടുമ്പോൾ കിട്ടുന്നത് ഇങ്ഗ്ലിഷിലുള്ള, *വ്യക്തികളിൽ മൂല്യചോഷണം അടിച്ചേൽപ്പിക്കാത്ത*, സാമൂഹികാന്തരീക്ഷമല്ല. മറിച്ച് മലയാളത്തിലെ, ചില മനുഷ്യരെ *അതീവമായി ബഹുമാനിക്കുകയും*, മറ്റുള്ളവരെ *ചളിയാക്കുകയും* ചെയ്യുന്ന, വിചിത്രമായ ഒരു ലോകമാണ് സംജാതമാകുന്നത്.

## I, He, She, They, We, You എന്നിവയുടെ മറ്റ് രൂപങ്ങൾ

A 6

I, He, She, They, We, You എന്ന വാക്കുകളുടെ മറ്റ് രൂപങ്ങളാണ് ഇവിടെ കൊടുത്തിരിക്കുന്നത്. ഇവ ശരിയായി ഉപയോഗിക്കാൻ പഠിച്ചാൽത്തന്നെ ഇങ്ഗ്ളിഷ് സംസാരിക്കാനുള്ള കഴിവ് വളരെയധികം ഉയരും.

| | | | |
|---|---|---|---|
| I ഞാൻ, എനിക്ക് | My എന്റെ | Mine എന്റേത് | Me എനിക്ക്, എന്നെ |
| He അയാൾ,അയാൾക്ക് | His അയാളുടെ | His അയാളുടേത് | Him അയാൾക്ക്, അയാളെ |
| She അയാൾ (സ്ത്രീ) | Her അയാളുടെ(സ്ത്രീ) | Hers അയാളുടേത്(സ്ത്രീ) | Her അയാൾക്ക്(സ്ത്രീ), അയാളെ |
| We ഞങ്ങൾ,ഞങ്ങൾക്ക് | Our ഞങ്ങളുടെ | Ours ഞങ്ങളുടേത് | Us ഞങ്ങൾക്ക്, ഞങ്ങളെ |
| They അവർ, അവർക്ക് | Their അവരുടെ | Theirs അവരുടേത് | Them അവർക്ക്, അവരെ |
| You നിങ്ങൾ, നിങ്ങൾക്ക് | Your നിങ്ങളുടെ | Yours നിങ്ങളുടേത് | You നിങ്ങൾക്ക്, നിങ്ങളെ |

ഈ പഠിച്ച വാക്കുകൾ എങ്ങിനെയാണ് പലവിധ വാക്യങ്ങളിലും ഉപയോഗിക്കേണ്ടത് എന്നതിന്റെ ഉദാഹരണമാണ് ഇനി നോക്കേണ്ടത്. ശ്രദ്ധിച്ച് പഠിക്കുക. **want, your** എന്നീ വാക്കുകളുടെ ഉച്ചാരണം പ്രത്യേകമായി ശ്രദ്ധിക്കുക. *വാൺട്, യുവർ* എന്നല്ല, ഇവയുടെ ഉച്ചാരണം.

**SAMPLES**

**I** want a book
എനിക്ക് ഒരു പുസ്തകം വേണം
This is my book
ഇത് എന്റെ പുസ്തകമാണ്
This is mine
ഇത് എന്റേതാണ്.
Give it to me
അത് എനിക്ക് തരൂ.

**He** wants a book
അയാൾക്ക് ഒരു പുസ്തകം വേണം
This is his book
ഇത് അയാളുടെ പുസ്തകമാണ്
This is his
ഇത് അയാളുടേതാണ്.
Give it to him
അത് അയാൾക്ക് കൊടുക്കൂ.

**She** wants a book
അയാൾക്ക് (സ്ത്രീ) ഒരു പുസ്തകം വേണം
This is her book
ഇത് അയാളുടെ (സ്ത്രീ) പുസ്തകമാണ്
This is hers
ഇത് അയാളുടേതാണ് (സ്ത്രീ).
Give it to her
അത് അയാൾക്ക് (സ്ത്രീ) കൊടുക്കൂ.

**We** want a book
ഞങ്ങൾക്ക് ഒരു പുസ്തകം വേണം
This is our book
ഇത് ഞങ്ങളുടെ പുസ്തകമാണ്
This is ours
ഇത് ഞങ്ങളുടേതാണ്.
Give it to us
അത് ഞങ്ങൾക്ക് തരൂ.

**They** want a book
അവർക്ക് ഒരു പുസ്തകം വേണം
This is their book
ഇത് അവരുടെ പുസ്തകമാണ്
This is theirs
ഇത് അവരുടേതാണ്.
Give it to them.
അത് അവർക്ക് കൊടുക്കൂ.

**You** want a book
നിങ്ങൾക്ക് ഒരു പുസ്തകം വേണം
This is your book
ഇത് നിങ്ങളുടെ പുസ്തകമാണ്
This is yours.
ഇത് നിങ്ങളുടേതാണ്.
I told them to give it to you.
ഇത് നിങ്ങൾക്ക് നൽകാൻ ഞാൻ അവരോട് പറഞ്ഞു.

# Capital letters, and *a*

A 7

**Capital letters ഉപയോഗിക്കുന്നതിന്റെ ഏതാനും ഉദാഹരണങ്ങൾ നോക്കുക.**

**പഠനം തുടങ്ങുന്ന അവസരത്തിൽ ഈ പേജ് വെറുതേ കേട്ടാൽ മതിയായേക്കും. പറഞ്ഞ് പഠിക്കൽ കുറച്ച് കഴിഞ്ഞിട്ടാകാം.**

I am going to America: ഞാൻ Americaയിലേക്ക് പോകുകയാണ്.

He is a nice man: അയാൾ ഒരു നല്ല മനുഷ്യനാണ്.

Her name is Kate: അയാളുടെ(സ്ത്രീ) പേര് Kate എന്നാണ്.

Peter and Henry are friends: Peter റും Henry യും ചങ്ങാതിമാരാണ്.

I went to Calicut yesterday: ഞാൻ ഇന്നലെ കോഴിക്കോട് പോയി.

I love to live in Bombay: എനിക്ക് ബോംബെയിൽ ജീവിക്കുവാൻ ഇഷ്ടമാണ്.

I want to buy Adobe Photoshop: എനിക്ക് Adobe Photoshop വാങ്ങിക്കാൻ ആഗ്രഹമുണ്ട്.

I did see the film *Titanic*: *Titanic* എന്ന സിനമ ഞാൻ കണ്ടിട്ടുണ്ട്.

You should visit Lake Victoria: നിങ്ങൾ Lake Victoria സന്ദർശിക്കണം.

This huge forest is called Amazon: ഈ കൂറ്റൻ കാടിനെ Amazon എന്നാണ് വിളിക്കുന്നത്.

---

A 8

## *a*

ഇനി ഒന്നുകൂടിപ്പറയാനുണ്ട്. Englishലെ I എന്ന അക്ഷരത്തിന് *ഞാൻ* എന്ന അർത്ഥവുമുണ്ട്. അങ്ങിനെ I എന്ന അക്ഷരം *ഞാൻ* എന്ന അർത്ഥത്തിൽ ഉപയോഗിക്കുമ്പോഴും Capital letterലാണ് എഴുതേണ്ടത്.

ഉദാ: I am a boy: ഞാൻ ഒരു (ആൺ) കുട്ടിയാണ്.

English ലിപികളിലെ ആദ്യ അക്ഷരമായ ***a*** എന്ന ലിപിക്ക് *ഒരു* എന്ന അർത്ഥമുണ്ട്.

ഉദാ: This is *a* book: ഇത് ഒരു പുസ്തകമാണ്.

ഇവിടെ *ഒരു* എന്ന പദം Englishലെ *a* എന്ന വാക്കാണ് ഉണ്ടാക്കുന്നത്.

ഇവിടെ കൊടുത്തിരിക്കുന്ന വാക്കുകളും, അവയുടെ മുന്നിൽ കൊടുത്തിരിക്കുന്ന a യും ശ്രദ്ധിക്കുക. അവ കേട്ടും ആവർത്തിച്ചും പഠിക്കുക. **a** എന്ന പദം വാക്യത്തിൽ ഉപയോഗിക്കുമ്പോൾ ചെറിയൊരു *ശബ്ദവ്യത്യാസം* വരുത്തണം:

| | |
|---|---|
| I want a pen: | എനിക്ക് *ഒരു* പേന വേണം. |
| He is a nice man: | അയാൾ *ഒരു* നല്ല മനുഷ്യനാണ്. |
| She is a doctor: | അയാൾ(സ്ത്രീ) *ഒരു* ഡോക്ടറാണ്. |
| Why do you want a cow? | നിങ്ങൾക്ക് എന്തിനാണ് *ഒരു* പശുവിനെ ആവശ്യം? |
| Did he give you a car? | അയാൾ നിങ്ങൾക്ക് *ഒരു* കാർ തന്നുവൊ? |
| There is a place I know, where we can go. | നമുക്ക് പോകാൻപറ്റുന്ന *ഒരു*സ്ഥലം എനിക്കറിയാം |
| She does seem to be a nice person: | അയാൾ(സ്ത്രീ) *ഒരു* നല്ല വ്യക്തിയാണെന്ന് തോന്നുന്നു. |
| What kind of a man are you? | നിങ്ങൾ *എന്തൊരു* തരം മനുഷ്യനാണ്? |

# An

A 9

ഇനി പറയാനുള്ളത് **a, e, i, o, u** എന്നിവയെക്കുറിച്ചാണ്. ഇവയുടെ പേര് **vowels** എന്നാണ്. ഈ ലിപികളിൽ ഏതെങ്കിലും ഒന്നു കൊണ്ട് തുടങ്ങുന്ന വാക്കുകളുടെ മുന്നിൽ **a** എന്നതിന് പകരം **an** എന്നാണ് ഉപയോഗിക്കേണ്ടത്. മാത്രവുമല്ല ഈ ലിപികളിൽ ഏതെങ്കിലുമൊരു *ശബ്ദം കൊണ്ടാണ്* തുടങ്ങുന്നതെങ്കിൽ കൂടി ***an*** ആണ് ഉപയോഗിക്കേണ്ടത്. ***an*** എന്ന പദത്തിന്റേയും അർത്ഥം ***ഒരു*** എന്നു തന്നെയാണ്.

ഉദാ: An apple, an elephant, an orange എന്നിങ്ങിനെ

ഈ നിയമത്തിന് ഏതാനും *exceptions* അഥവാ ഒഴിവുകൾ ഉണ്ട്.

ഇവിടെ കൊടുത്തിരിക്കുന്ന an എന്ന പദത്തോട്കൂടിയ വാക്യങ്ങൾ പഠിക്കുക. മാത്രവുമല്ല അവയുടെ അവസാനത്തിൽ കൊടുത്തിരിക്കുന്ന exceptionsഉം പഠിക്കുക.

I want **an** apple.
എനിക്കൊരു apple വേണം

He bought **an** elephant.
അയാളൊരു ആനയെ വാങ്ങിച്ചു.

She is going to be **an** engineer.
അയാളൊരു(സ്ത്രീ) എഞ്ചിനിയർ ആകാൻ പോകുകയാണ്.

It is **an** oval shape.
അതൊരു ഓവൽ ആകൃതിയാണ്.

We are eating **an** ice cream.
ഞങ്ങളൊരു ഐസ്ക്രീം കഴിക്കുകയാണ്.

Titanic was hit by **an** iceberg.
ടൈറ്റാനിക്ക് ഒരു iceberg ആലാണ് ഇടിക്കപ്പെട്ടത്.

He was a General without **an** army.
പട്ടാളം ഇല്ലാത്ത ഒരു General ആയിരുന്നു അയാൾ.

He was **an** object of ridicule.
അയാളൊരു പരിഹാസപാത്രമായിരുന്നു.

Everyone had **an** interest in seeing him dead.
അയാൾ മരിച്ചുകാണുന്നതിൽ എല്ലാവർക്കും ഒരു താത്പര്യമുണ്ടായിരുന്നു.

He was **an** able writer.
അയാൾ ഒരു കഴിവുള്ള എഴുത്തുകാരനായിരുന്നു.

She is **an** admirable painter.
അയാളൊരു(സ്ത്രീ) സ്തുത്യർഹയായ painter ആയിരുന്നു.

He gave me **an** outline map.
അയാൾ എനിക്കൊരു outline map തന്നു.

He was not **an** unsuccessful businessman.
അയാളൊരു വിജയം വരിക്കാത്ത ബിസിനസ്സുകാരനായിരുന്നില്ല.

She was **an** excellent cook.
അയാളൊരു(സ്ത്രീ) ഉഗ്രൻ പാചകക്കാരിയായിരുന്നു.

It was **an** astonishing incident.
അതൊരു അത്ഭുതപ്പെടുത്തുന്ന സംഭവമായിരുന്നു.

He was **an** author with a lot of readers.
വളരെ അധികം വായനക്കാരുള്ള ഒരു എഴുത്തുകാരനായിരുന്നു അയാൾ.

It was **an** airless room.
വായുവില്ലാത്ത (വായുസഞ്ചാരമില്ലാത്ത) ഒരുമുറിയായിരുന്നു അത്.

He was **an** editor no one liked.
ആരും ഇഷ്ടപ്പെടാത്ത ഒരു editor ആയിരുന്നു അയാൾ.

As **an** art, it was of no use.
കലയെന്ന നിലയിൽ അത് യാതൊരു ഉപയോഗവുമില്ലാത്തതായിരുന്നു.

There was **an** aroma in the room.
മുറിക്കകത്ത് ഒരു സുഗന്ധമുണ്ടായിരുന്നു.

She was **an** intimate friend of mine.
അയാൾ(സ്ത്രീ) എന്റെയൊരു ആത്മമിത്രമായിരുന്നു.

I bought **an** umbrella.
ഞാൻ ഒരു കുട വാങ്ങിച്ചു.

## Exceptions (ഒഴിവുകൾ)

He is **a** university professor.
അയാളൊരു university പ്രൊഫസറാണ്.

It is **a** unique opportunity.
ഇതൊരു അപൂർവ്വ അവസരമാണ്.

It was **a** universal rule.
ഇത് ഒരു ലോകൈക നിയമമാണ്.

It was **a** unit used in the earlier days.
മുൻകാലങ്ങളിൽ ഉപയോഗിച്ചിരുന്ന ഒരു unit ആണ് ഇത്.

It was **a** unanimous decision.
അത് ഒരു ഏകകണ്ഠമായ തീരുമാനമായിരുന്നു.

It was **a** one-eyed bird.
അത് ഒരു ഒറ്റക്കണ്ണൻ പക്ഷിയായിരുന്നു.

A 10

# The

The എന്ന പദം ഒരു വാക്കിന് മുന്നിൽ വന്നാൽ *പ്രസക്തമായ* എന്ന അർത്ഥം വരുന്നു.

ഉദാ: I drank tea [ഞാൻ ചായ കുടിച്ചു]

I drank the tea. [ഞാൻ ആ (പ്രസക്തമായ) ചായ കുടിച്ചു]

മലയാളത്തിൽ തർജമചെയ്യുമ്പോൾ ഈ രണ്ട് വാക്യങ്ങളുടെ അർത്ഥം *ഞാൻ ചായകുടിച്ചു* എന്നാണെങ്കിലും, I drank the tea എന്ന് പറയുമ്പോൾ *പ്രസക്തമായതോ*, അല്ലെങ്കിൽ എന്തെങ്കിലും രീതിയിൽ *ഉദ്ദേശിച്ചതോ, സൂചിപ്പിച്ചതോ ആയ ചായ* എന്നർത്ഥം വരുന്നു.

അത് കൊണ്ട് തന്നെ I drank the tea എന്ന വാക്യത്തിന്റെ അർത്ഥം: *ഞാൻ ആ ചായ കുടിച്ചു* എന്നാവും കൂടുതൽ ശരി.

The എന്ന വാക്കിന് ഇങ്ഗ്ലിഷ് സംസാരിക്കുമ്പോൾ സാധാരണയായി രണ്ട് ഉച്ചാരണങ്ങളാണ് ഉപയോഗിക്കാറ്. ഇതിന്റെ പെതുവായ ഉച്ചാരണം **ദ്** എന്നതിന് അടുത്താണ്. **ശബ്ദം കേൾക്കുക**. എന്നാൽ **a, e, i, o, u** എന്നീ ലിപികളാൽ തുടങ്ങുന്ന വാക്കുകളുടേയും ആ ശബ്ദത്താൽ തുടങ്ങുന്നവാക്കുകളുടേയും മുന്നിൽ the വരുമ്പോൾ ഉച്ചാരണം **ദി** എന്നായി മാറുന്നു. **ശബ്ദം കേൾക്കുക**.

This is the boy who threw stones at *the* bus.
ബസ്സിന് നേരെ കല്ലെറിഞ്ഞ കുട്ടി ഇതാണ്.

*The* man in this picture is Mr. Veerappan.
ഈ ചിത്രത്തിൽ ഉള്ള മനുഷ്യൻ വീരപ്പനാണ്.

*The* girl who came here is our neighbour.
ഇവിടെ വന്ന പെൺകുട്ടി ഞങ്ങളുടെ അയൽക്കാരിയാണ്.

Did you drink *the* tea, which was here?
ഇവിടെ ഉണ്ടായിരുന്ന ചായ നിങ്ങൾ കുടിച്ചുവോ?

This is *the* car which I bought from Delhi.
ഡൽഹിയിൽനിന്നും ഞാൻവാങ്ങിച്ച കാറ് ഇതാണ്.

*The* mangoes in this basket are not ripe.
കൊട്ടയിലുള്ള മാങ്ങകൾ പഴുത്തവയല്ല.

*The* huge response we got was quite unexpected.
ഞങ്ങൾക്ക് ലഭിച്ച അത്യുഗ്രൻ സ്വീകരണം തികച്ചും അപ്രതീക്ഷിതമായിരുന്നു.

He is *the* person who created all this problem.
ഈ പ്രശ്നങ്ങളെല്ലാം ഉണ്ടാക്കിയ വ്യക്തി ഇയാളാണ്.

He is *the* police officer who killed him.
അയാളെ കൊന്ന police officer ഇയാളാണ്.

Please call *the* hospital.
Hospitalലേക്ക് ഒന്ന് വിളിക്കൂ.

Did you phone *the* doctor?
നിങ്ങൾ ഡോക്ടറെ വിളിച്ചുവൊ?

#07

# SAMPLE SENTENCES

Excuse me, Mr. VED,
Can you tell me the meaning of this sentence?
ഈ വാക്യത്തിന്റെ അർത്ഥം എനിക്ക് പറഞ്ഞുതരാൻ നിങ്ങൾക്ക് പറ്റുമോ?

Excuse me, Mr. VED,
I can't understand the meaning of this sentence.
ഈ വാക്യത്തിന്റെ അർത്ഥം എനിക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല.

Good evening, Mr. VED. Is there class today?
ഇന്ന് ക്ളാസ് ഉണ്ടോ?

I can't come today for the class.
എനിക്ക് ഇന്ന് ക്ളാസിൽ വരാൻ കഴിയില്ല.

May I go out for a moment?
ഞാൻ ഒരു നിമിഷം പുറത്ത് പോയിക്കോട്ടെ?

Can I answer the phone?
ഞാൻ ഫോണിന് മറുപടി പറഞ്ഞോട്ടെ?

I was in Calicut yesterday. So I couldn't come for the class.
ഞാൻ ഇന്നലെ കോഴിക്കോടായിരുന്നു. അതിനാൽ, ക്ളാസിലേക്ക് വരാൻ എനിക്ക് കഴിഞ്ഞില്ല.

You told me that there is no class today.
ഇന്ന് ക്ളാസില്ലായെന്ന് നിങ്ങൾ എന്നോട് പറഞ്ഞു.

I want to tell you something.
എനിക്ക് നിങ്ങളോട് ഒരു കാര്യം പറയാനുണ്ട്.

Can you please come at 5:30?
നിങ്ങൾക്ക് 5:30ന് വരാൻ കഴിയുമോ?

Why don't you tell him the truth?
നിങ്ങൾ എന്ത്കൊണ്ട് അയാളോട് സത്യം പറയുന്നില്ല.

I waited for you till 6 O'clock.
6 മണിവരെ ഞാൻ നിങ്ങളെ കാത്ത് നിന്നു.

What did you tell him?
നിങ്ങൾ അയാളോട് എന്ത് പറഞ്ഞു?

You shouldn't have told him that.
നിങ്ങൾ അയാളോട് അത് പറയാൻ പാടില്ലായിരുന്നു.

Why are you simply getting angry?
നിങ്ങൾ എന്താണ് വെറുതെ ദേഷ്യം പിടിക്കുന്നത്?

Why are you late?
നിങ്ങൾ എന്ത് കൊണ്ടാണ് വൈകിയത്?

Can't you tell him not to **call** me at night?
രാത്രിയിൽ എന്നെ വിളിക്കരുത് എന്ന് നിങ്ങൾക്ക് അയാളോട് പറയാൻ കഴിയില്ലെ?

A 11

Yesterday was his birthday.
ഇന്നലെ അയാളുടെ പിറന്നാളായിരുന്നു.

She is getting married next month.
അയാൾ(സ്ത്രീ) അടുത്ത മാസം വിവാഹിതയാവുകയാണ്.

You should not disturb him.
നിങ്ങൾ അയാളെ ശല്യപ്പെടുത്തരുത്.

Could you please keep quiet?
നിങ്ങൾക്കൊന്ന് അടങ്ങിയിരിക്കാമോ?

Would you go and see the place?
നിങ്ങൾ ആ സ്ഥലം പോയൊന്ന് കാണുമോ?

You will **surely** like the place. (ഉച്ചാരണം ശ്രദ്ധിക്കുക)
നിങ്ങൾക്ക് ആ സ്ഥലം തീർച്ചയായും ഇഷ്ടപ്പെടും.

When is your exam starting?
നിങ്ങളുടെ പരീക്ഷയെന്നാണ് തുടങ്ങുന്നത്?

I am having a fever.
എനിക്ക് പനിച്ച്കൊണ്ടിരിക്കുകയാണ്.

I forgot that.
ഞാൻ അത് മറന്ന്പോയി.

What are you thinking of?
നിങ്ങൾ എന്തിനെക്കുറിച്ചാണ് ചിന്തിക്കുന്നത്?

May I know **your** name please? (ഉച്ചാരണം ശ്രദ്ധിക്കുക)
നിങ്ങളുടെ പേര് എന്താണ് എന്ന് ഞാൻ അറിഞ്ഞോട്ടെ?

Where is he now?
അയാൾ ഇപ്പോൾ എവിടെയാണ്?

What are you talking about?
നിങ്ങൾ എന്തിനെക്കുറിച്ചാണ് സംസാരിക്കുന്നത്?/ പറയുന്നത്?

What is inside this box?
ഈ പെട്ടിക്കകത്ത് എന്താണ് ഉള്ളത്?

Who told you that?
അത് നിങ്ങളോട് അരാണ് പറഞ്ഞത്?

What do you want?
നിങ്ങൾക്ക് എന്താണ് വേണ്ടത്?

May I know who is speaking?
ആരാണ് സംസാരിക്കുന്നത് എന്ന് ഞാൻ അറിഞ്ഞോട്ടെ?

May I help you? **(കച്ചവട സ്ഥാപനത്തിൽ ഉപഭോക്താവ് കയറിവന്നാൽ ചോദിക്കാവുന്ന ചോദ്യം)**
ഞാൻ നിങ്ങളെ സഹായിക്കട്ടെ?

How can I help you? **(കച്ചവട സ്ഥാപനത്തിൽ ഉപഭോക്താവ് കയറിവന്നാൽ ചോദിക്കാവുന്ന ചോദ്യം)**
എനിക്ക് നിങ്ങളെ എങ്ങിനെ സഹായിക്കാൻ കഴിയും?

May I sit down?
ഞാൻ ഇരുന്നോട്ടെ?

Can you please give me a glass of water?
എനിക്ക് ഒരു ഗ്ലാസ് വെള്ളം തരാൻ നിങ്ങൾക്ക് കഴിയുമോ?

I am sorry that I couldn't help you.
എനിക്ക് നിങ്ങളെ സഹായിക്കാൻ കഴിയാഞ്ഞതിൽ ഖേദമുണ്ട്.

I beg your pardon.
ഞാൻ നിങ്ങളോട് മാപ്പപേക്ഷിക്കുന്നു.**(പറഞ്ഞത് മനസ്സിലായില്ല എന്ന് സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന പ്രയോഗമാണ് ഇത്.)**

Pardon.
മാപ്പ്. മാപ്പാക്കുക. ഞാൻ നിങ്ങളോട് മാപ്പപേക്ഷിക്കുന്നു. **(പറഞ്ഞത് മനസ്സിലായില്ല എന്ന് സൂചിപ്പിക്കാൻ ഉപയോഗിക്കുന്ന പ്രയോഗമാണ് ഇത്.)**

Please do not interrupt.
ഇടയിൽ കയറി സംസാരിക്കാതിരിക്കുക, please.

We saw him *last month*.
ഞങ്ങൾ അയാളെ കഴിഞ്ഞമാസം കണ്ടു.

I came *yesterday*.
ഞാൻ ഇന്നലെ വന്നു.

He went *day* before *yesterday*.
അയാൾ മിനിഞ്ഞാന്ന് പോയി.

She will go *tomorrow*.
അയാൾ(സ്ത്രീ) നാളെ പോകും.

They might come *day after tomorrow*.
അവർ മറ്റന്നാൾ വന്നേക്കാം.

You can see him next week.
നിങ്ങൾക്ക് അയാളെ അടുത്താഴ്ച കാണാൻ കഴിയും.

**ശ്രദ്ധിക്കേണ്ടകാര്യങ്ങൾ:**

Please എന്നതിന്റെ അർത്ഥം **ദയവായി/ ദയവ്ചെയ്ത്** എന്നല്ല.

Sorry എന്നതിന്റെ അർത്ഥം **ക്ഷമിക്കൂ/മാപ്പാക്കൂ/ മാപ്പ്തരൂ** എന്നല്ല.

ഇക്കാര്യത്തെക്കുറിച്ച് കൂടുതൽ അറിയാൻ 168ാം നമ്പർ പേജിലേക്ക് പോകുക.

Could you please call me today?
നിങ്ങൾക്ക് എന്നെ ഇന്ന് വിളിക്കാൻ കഴിയുമോ?

Convey my regards to him.
അയാളോട് എന്റെ അന്വേഷണം അറിയിക്കുക.

I miss you.
നിങ്ങളുമായി പിരിഞ്ഞിരിക്കുന്നതിൽ/വിട്ടുനിൽക്കുന്നതിൽ, ഞാൻ വിരഹം അനുഭവിക്കുന്നു.

Can you come and do this?
നിങ്ങൾക്ക് വന്ന് ഇതൊന്ന് ചെയ്യാമോ?

Could you please repair this?
നിങ്ങൾക്ക് വന്നൊന്ന് ഇത് നന്നാക്കാമോ?

Please open the door.
വാതിൽ ഒന്ന് തുറക്കൂ.

## NAME FINDING GAME

#08

B 0FULL

ഇത് ഒരു വ്യക്തിയുടെ പേര് കണ്ടെത്തുന്ന ഒരു കളിയായിട്ടാണ് രൂപപ്പെടുത്തിയിരിക്കുന്നത്. ഈ ഗെയ്ം ഉപയോഗിച്ച് കൊണ്ട് ഇങ്ഗ്ലിഷ് പരിശീലിക്കുക. ഒരാൾ മനസ്സിൽ ഏതെങ്കിലും വ്യക്തിയെ ആലോചിക്കുന്നു. ഈ വ്യക്തി ആരാണെന്ന് മറ്റൊരാൾ ചില ചോദ്യങ്ങളിലൂടെ മനസ്സിലാക്കാൻ ശ്രമിക്കുന്നു. ചോദ്യത്തിന് ഉത്തരം **അതെ** എന്നോ, അല്ലെങ്കിൽ **അല്ലാ** എന്നോ പറയണം. *എന്നാൽ* ഈ പഠന പദ്ധതിയിൽ, ഉത്തരം പൂർണ്ണരൂപത്തിൽ നൽകേണം. He/She എന്ന വാക്കുകൾ **അയാൾ** എന്നാണ് തർജ്ജമചെയ്തിട്ടുള്ളത്. ഇതിനെക്കുറിച്ച് കൂടുതൽ അറിയാൻ പേജ് നം.16ലെ അടിക്കുറിപ്പ് നോക്കുക.

**ഈ അദ്ധ്യായം, ഓരോ ദിവസവും കുറച്ച്, കുറച്ച് മാത്രം കേട്ടും പറഞ്ഞും പഠിക്കുക. പെട്ടെന്ന് തന്നെ മുഴുവനും പഠിക്കാൻ മുതിരരുത്.**

1

Is it a male?
ഇത് ഒരു പുരുഷനാണോ?

B 1

Yes, it is a male.
അതെ, ഇത് ഒരു പുരുഷനാണ്.

No, it is not a male.
അല്ല, ഇത് ഒരു പുരുഷനല്ല.

Is he from India?
ഇയാൾ ഇന്ത്യയിൽ നിന്നുമാണോ?

Yes, he is from India.
അതെ, ഇയാൾ ഇന്ത്യയിൽ നിന്നുമാണ്.

No, he is not from India.
അല്ല, ഇയാൾ ഇന്ത്യയിൽ നിന്നുമല്ല.

Is he alive?
ഇയാൾ ജീവിച്ചിരിപ്പുണ്ടോ?

Yes, he is alive.
അതെ, ഇയാൾ ജീവിച്ചിരിപ്പുണ്ട്.

No, he is not alive.
ഇല്ല, ഇയാൾ ജീവിച്ചിരിപ്പില്ല.

Is he from Kerala?
ഇയാൾ കേരളത്തിൽ നിന്നുമാണോ?

Yes, he is from Kerala.
അതെ, ഇയാൾ കേരളത്തിൽ നിന്നുമാണ്.

No, he is not from Kerala
അല്ല, ഇയാൾ കേരളത്തിൽ നിന്നുമല്ല.

Is he a Keralite?
ഇയാൾ കേരളീയനാണോ?

Yes, he is a Keralite.
അതെ, ഇയാൾ ഒരു കേരളീയനാണ്.

No, he is not a Keralite.
അല്ല, ഇയാൾ ഒരു കേരളീയനല്ല.

2

Was he the founder of a religion?
ഈ ആൾ ഒരു മതത്തിന്റെ സ്ഥാപകനാണോ?

B 2

Yes, he was the founder of a religion.
അതെ, ഈ ആൾ ഒരു മതത്തിന്റെ സ്ഥാപകനായിരുന്നു.

No, he was not a founder of any religion.
ഇല്ല, ഈ ആൾ യാതോരു മതത്തിന്റെയും സ്ഥാപകനായിരുന്നില്ല.

Was he born in Arabia?
ഈ ആൾ അറേബ്യയിലാണോ ജനിച്ചത്?

Yes, he was born in Arabia.
അതെ, ഈ ആൾ അറേബ്യയിലാണ് ജനിച്ചത്.

No, he was not born in Arabia.
അല്ല, ഈ ആൾ അറേബ്യയിലല്ല ജനിച്ചത്.

Was he a king in the Indian peninsula?
ഇയാൾ ഇന്ത്യൻ ഉപദ്വീപിലെ ഒരു രാജാവായിരുന്നുവോ?

Yes, he was a king in the Indian Peninsula.
അതെ, ഇയാൾ ഇന്ത്യൻ ഉപദ്വീപിലെ ഒരു രാജാവായിരുന്നു.

No, he was not a king in the Indian Peninsula
അല്ല, ഇയാൾ ഇന്ത്യൻ ഉപദ്വീപിലെ ഒരു രാജാവായിരുന്നില്ല.

Was he a social reformer?
ഇയാൾ ഒരു സാമൂഹിക പരിഷ്കർത്താവായിരുന്നുവോ?

Yes, he was a social reformer.
അതെ, ഇയാൾ ഒരു സാമൂഹിക പരിഷ്കർത്താവായിരുന്നു.

No, he wasn't a social reformer.
അല്ല, ഇയാൾ ഒരു സാമൂഹിക പരിഷ്കർത്താവായിരുന്നില്ല.

Was he a controversial person?
ഇയാൾ ഒരു വിവാദ വ്യക്തിയായിരുന്നുവോ?

Yes, he was a controversial person. No, he wasn't a controversial person.
അതെ, ഇയാൾ ഒരു വിവാദ വ്യക്തിയായിരുന്നു. ഇല്ല, ഇയാൾ ഒരു വിവാദ വ്യക്തിയായിരുന്നില്ല.

Is he an administrator?
ഇയാൾ ഒരു ഭരണാധിപനാണോ?

Yes, he is an administrator. No, he isn't an administrator.
അതെ, ഇയാൾ ഒരു ഭരണാധിപനാണ്. അല്ല, ഇയാൾ ഒരു ഭരണാധിപനല്ല.

Is he a person in uniform?
ഇയാൾ യൂണിഫോമിട്ട ഒരു വ്യക്തിയാണൊ?

Yes, he is a person in uniform. No, he is not a person in uniform.
അതെ, ഇയാൾ യൂണിഫോമിട്ട ഒരു വ്യക്തിയായിരുന്നു. അല്ല, ഇയാൾ യൂണിഫോമിട്ട ഒരു വ്യക്തിയായിരുന്നില്ല.

Was he involved in any major accident?
ഇയാൾ എന്തെങ്കിലും പ്രമാദമായ അപകടത്തിൽ ഉൾപ്പെട്ടിരുന്നുവോ?

Yes, he was involved in a major accident. No, he was not involved in any major accident.
അതെ, ഇയാൾ ഒരു പ്രമാദമായ അപകടത്തിൽ ഉൾപ്പെട്ടിരുന്നു. ഇല്ല, ഇയാൾ യാതോരു പ്രമാദമായ അപകങ്ങളിലും ഉൾപ്പെട്ടിട്ടില്ല.

Was he involved in the freedom struggle?
ഇയാൾ സ്വാതന്ത്ര്യ സമരത്തിൽ ഉൾപ്പെട്ടിരുന്നുവോ?

Yes, he was involved in the freedom struggle. No, he wasn't involved in the freedom struggle.
അതെ, ഇയാൾ സ്വാതന്ത്ര്യ സമരത്തിൽ ഉൾപ്പെട്ടിരുന്നു. ഇല്ല, ഇയാൾ സ്വാതന്ത്ര്യ സമരത്തിൽ ഉൾപ്പെട്ടിരുന്നില്ല.

Was his death a natural one?
ഇയാളുടെ മരണം സ്വാഭാവികമായ ഒന്നായിരുന്നുവോ?

Yes, his death was a natural one. No, his death was not a natural one.
അതെ, ഇയാളുടെ മരണം സ്വാഭാവികമായ ഒന്നായിരുന്നു. ഇല്ല, ഇയാളുടെ മരണം സ്വാഭാവികമായ ഒന്നായിരുന്നില്ല.

B 3 | 3

Is he connected to the world of arts?
ഇയാൾ കലയുടെ ലോകവുമായി ബന്ധപ്പെട്ട വ്യക്തിയാണോ?

Yes, he is connected to the world of arts. No, he is not connected to the world of arts.
അതെ, ഇയാൾ കലയുടെ ലോകവുമായി ബന്ധപ്പെട്ട വ്യക്തിയാണ്. അല്ല, ഇയാൾ കലയുടെ ലോകവുമായി ബന്ധപ്പെട്ടവ്യക്തിയല്ല.

Is he from the world of films?
ഇയാൾ സിനിമയുടെ ലോകത്തിൽ നിന്നുമാണോ?

Yes, he is from the world of films. No, he is not from the world of films.
അതെ, ഇയാൾ സിനിമയുടെ ലോകത്തിൽ നിന്നുമാണ്. അല്ല, ഇയാൾ സിനിമയുടെ ലോകത്തിൽ നിന്നുമല്ല.

Was he a famous Malayalam film actor?
ഇയാൾ ഒരു പ്രസിദ്ധനായ സിനിമ അഭിനേതാവായിരുന്നുവോ?

Yes, he was a famous Malayalam film actor. No, he was not a famous Malayalam film actor.
അതെ, ഇയാൾ ഒരു പ്രസിദ്ധനായ മലയാളം സിനിമാ അഭിനേതാവായിരുന്നു. അല്ല, ഇയാൾ ഒരു പ്രസിദ്ധനായ മലയാളം സിനിമാ അഭിനേതാവായിരുന്നില്ല.

Was he known as the EverGreen hero of Malayalam films?
ഇയാൾ മലയാള സിനിമയിലെ നിത്യഹരിത നായകനായി അറിയപ്പെട്ടിരുന്നുവോ?

Yes, he was known as the Evergreen hero of Malayalam films. No, he wasn't known as the evergreen hero of Malayalam films.

അതെ, ഇദ്ദേഹം മലയാള സിനിമയിലെ നിത്യഹരിത നായകനായി അറിയപ്പെട്ടിരുന്നു. ഇല്ല, ഇദ്ദേഹം മലയാള സിനിമയിലെ നിത്യഹരിത നായകനായി അറിയപ്പെട്ടിരുന്നില്ല.

Was he a famous film comedian?
ഇദ്ദേഹം ഒരു പ്രസിദ്ധനായ സിനിമാ ഹാസ്യനടനായിരുന്നുവോ?

Yes, he was a famous film comedian. No, he wasn't a famous film comedian.
അതെ, ഇദ്ദേഹം ഒരു പ്രസിദ്ധനായ സിനിമാ ഹാസ്യനടനായിരുന്നു. ഇല്ല, ഇദ്ദേഹം ഒരു പ്രസിദ്ധനായ സിനിമാ ഹാസ്യനടനായിരുന്നില്ല.

Did he act in any silent movies?
ഈ ആൾ നിശബ്ദ സിനിമകളിൽ അഭിനയിച്ചിട്ടുണ്ടോ?

Yes, he did act in some silent movies. No, he did not act in any silent movies.
അതെ, ഈ ആൾ കുറച്ച് നിശബ്ദ സിനിമകളിൽ അഭിനയിച്ചിട്ടുണ്ട്. ഇല്ല, ഇദ്ദേഹം യാതോരു നിശബ്ദ സിനിമകളിലും അഭിനയിച്ചിട്ടില്ല.

Was she an actress?
ഇയാൾ(സ്ത്രീ) ഒരു നടിയായിരുന്നുവോ?

Yes, she was an actress. No, she wasn't an actress.
അതെ, ഈ ആൾ(സ്ത്രീ) ഒരു നടിയായിരുന്നു. അല്ല, ഈ ആൾ(സ്ത്രീ) ഒരു നടിയായിരുന്നില്ല.

Was her father a magician?
ഇയാളുടെ(സ്ത്രീ) പിതാവ് ഒരു മെജീഷ്യനായിരുന്നുവോ?

Yes, her father was a magician. No, her father was not a magician.
അതെ, ഈ ആളുടെ(സ്ത്രീ) പിതാവ് ഒരു മെജീഷ്യനായിരുന്നു. അല്ല, ഈ ആളുടെ(സ്ത്രീ) പിതാവ് ഒരു മെജീഷ്യനായിരുന്നില്ല.

Was she married to another film actor?
ഈ ആൾ(സ്ത്രീ) മറ്റൊരു സിനിമാ നടനെയാണോ വിവാഹം കഴിച്ചിരുന്നത്?

Yes, she was married to another film actor. No, she wasn't married to another film actor.
അതെ, ഈ ആൾ(സ്ത്രീ) മറ്റൊരു സിനിമാ നടനെയാണ് വിവാഹം കഴിച്ചിരുന്നത്. അല്ല, ഈ ആൾ(സ്ത്രീ) മറ്റൊരു സിനിമാ നടനെയല്ല വിവാഹം കഴിച്ചിരുന്നത്

Did she commit suicide?
ഈ ആൾ(സ്ത്രീ) ആത്മഹത്യചെയ്തുവോ?

Yes, she commited suicide. No, she did not commit suicide.
അതെ, ഈ ആൾ(സ്ത്രീ) ആത്മഹത്യചെയ്തു. ഇല്ല, ഈ ആൾ(സ്ത്രീ) ആത്മഹത്യചെയ്തിട്ടില്ല.

Was she a side-actress?
ഇയാൾ(സ്ത്രീ) ഒരു സഹനടിയായിരുന്നുവോ?

Yes, she was a side-actress. No, she wasn't a side-actress.
അതെ, ഈ ആൾ(സ്ത്രീ) ഒരു സഹനടിയായിരുന്നു. അല്ല, ഈ ആൾ(സ്ത്രീ) ഒരു സഹനടിയായിരുന്നില്ല.

4

Is he a sportsperson?
ഈ ആൾ ഒരു കായികതാരമാണോ?

B 4

Yes, he is a sportsperson. No, he is not a sportsperson.
അതെ, ഈ ആൾ ഒരു കായികതാരമാണ്. അല്ല, ഈ ആൾ ഒരു കായികതാരമല്ല.

Is he a footballer or a cricketer?
ഈ ആൾ ഒരു ഫുട്ട്ബോൾ കളിക്കാരനോ, ക്രിക്കറ്റ് കളിക്കാരനോ ആണോ?

Yes, he was one of them. No, he wasn't either of them.
അതെ, ഇയാൾ ഇതിലൊന്നായിരുന്നു. അല്ല, ഇയാൾ ഇതിലൊന്നുമായിരുന്നില്ല.

Was he the Captain of the Indian cricket team at anytime?
ഏതെങ്കിലും അവസരത്തിൽ ഇയാൾ ഇന്ത്യൻ ക്രിക്കറ്റ് ടീമിന്റെ Captain ആയിരുന്നുവോ?

Yes, he was the Captain of the Indian cricket team once.
അതെ, ഇയാൾ ഒരവസരത്തിൽ ഇന്ത്യൻ ക്രിക്കറ്റ് ടീമിന്റെ Captain ആയിരുന്നു.

No, he wasn't the Captain of the Indian cricket team.
ഇല്ല, ഇയാൾ ഇന്ത്യൻ ക്രിക്കറ്റ് ടീമിന്റെ Captain ആയിരുന്നില്ല.

Was he an Australian?
ഇയാൾ ഒരു ഓസ്ട്രേലിയൻ ആയിരുന്നുവോ?

Yes, he was an Australian.
അതെ, ഇയാൾ ഒരു ഓസ്ട്രേലിയൻ ആയിരുന്നു.

No, he wasn't an Australian.
ഇല്ല, ഇയാൾ ഒരു ഓസ്ട്രേലിയൻ ആയിരുന്നില്ല.

Is he a famous businessman?
ഇയാൾ പ്രസിദ്ധനായ ഒരു വ്യാപാരിയാണോ?

Yes, he is a famous businessman.
അതെ, ഇയാൾ പ്രസിദ്ധനായ ഒരു വ്യാപാരിയാണ്.

No, he isn't a famous businessman.
അല്ല, ഇയാൾ പ്രസിദ്ധനായ ഒരു വ്യാപാരിയല്ല.

Was he a philosopher?
ഇയാൾ ഒരു തത്വചിന്തകനായിരുന്നുവോ?

Yes, he was a philosopher.
അതെ, ഇയാൾ ഒരു തത്വചിന്തകനായിരുന്നു.

No, he wasn't a philosopher.
അല്ല, ഇയാൾ ഒരു തത്വചിന്തകനായിരുന്നില്ല.

Was he a Chinese philosopher?
ഇയാൾ ഒരു ചൈനീസ് തത്വചിന്തകനായിരുന്നുവോ?

Yes, he was a Chinese philosopher.
അതെ, ഇയാൾ ഒരു ചൈനീസ് തത്വചിന്തകനായിരുന്നു.

No, he wasn't a Chinese philosopher.
അല്ല, ഇയാൾ ഒരു ചൈനീസ് തത്വചിന്തകനായിരുന്നില്ല.

Did he create a new political philosophy?
ഇയാൾ ഒരു പുതിയ രാഷ്ട്രീയ തത്വചിന്ത സൃഷ്ടിച്ചുവോ?

Yes, he did create a new political philosophy.
അതെ, ഇയാൾ ഒരു പുതിയ രാഷ്ട്രീയ തത്വചിന്ത സൃഷ്ടിച്ചു.

No, he did not create a new political philosophy.
ഇല്ല, ഇയാൾ ഒരു പുതിയ രാഷ്ട്രീയ തത്വചിന്ത സൃഷ്ടിച്ചില്ല.

Did his philosophies inspire any political revolution?
ഇയാളുടെ തത്വചിന്തകൾ ഏതെങ്കിലും രാഷ്ട്രീയ വിപ്ളവങ്ങൾക്ക് പ്രചോദനം നൽകിയോ?

Yes, his philosophies did inspire political revolution.
അതെ, ഇയാളുടെ തത്വചിന്തകൾ രാഷ്ട്രീയ വിപ്ളവത്തിന് പ്രചോദനം നൽകി

No, his philosophies did not inspire any political revolution.
ഇല്ല, ഇയാളുടെ തത്വചിന്തകൾ യാതോരു രാഷ്ട്രീയ വിപ്ളവത്തിനും പ്രചോദനം നൽകിയില്ല.

Was he a politician?
ഇയാൾ ഒരു രാഷ്ട്രീയക്കാരനായിരുന്നുവോ?

B 5

5

Yes, he was a politician.
അതെ, ഇയാൾ ഒരു രാഷ്ട്രീയക്കാരനായിരുന്നു.

No, he was not a politician.
അല്ല, ഇയാൾ ഒരു രാഷ്ട്രീയക്കാരനായിരുന്നില്ല.

Was he a minister or a Member of Parliament or assembly?
ഇയാൾ ഒരു മന്ത്രിയോ, അല്ലെങ്കിൽ ഒരു പാർലമെന്റ് അംഗമോ, അല്ലെങ്കിൽ എസെംബ്ളി അംഗമോ ആയിരുന്നുവോ?

Yes, he was one of them.
അതെ, ഇയാൾ ഇവയിൽ ഒന്നായിരുന്നു.

No, he was none of them.
അല്ല, ഇയാൾ ഇവയിൽ യാതൊന്നുമായിരുന്നില്ല.

Is he currently a minister?
ഇയാൾ ഇപ്പോൾ ഒരു മന്ത്രിയാണോ?

Yes, he is currently a minister.

No, he is currently not a minister.

അതെ, ഇയാൾ ഇപ്പോൾ ഒരു മന്ത്രിയാണ്. അല്ല, ഇയാൾ ഇപ്പോൾ ഒരു മന്ത്രിയല്ല.

Is he currently a member of the assembly?
ഇയാൾ ഇപ്പോൾ ഒരു നിയമസഭാ അംഗമാണോ?

Yes, he is currently a member of the assembly.
അതെ, ഇയാൾ ഇപ്പോൾ ഒരു നിയമസഭാ അംഗമാണ്.

No, he is currently not a member of the assembly.
അല്ല, ഇയാൾ ഇപ്പോൾ ഒരു നിയമസഭാ അംഗമല്ല.

Does he belong to the ruling front?
ഇയാൾ ഭരണപക്ഷത്തുള്ള ആളാണോ?

Yes, he does belong to the ruling front. No, he does not belong to the ruling front.
അതെ, ഇയാൾ ഭരണപക്ഷത്തുള്ള ആളാണ്. അല്ല, ഇയാൾ ഭരണപക്ഷത്തുള്ള ആളല്ല.

Does he belong to the opposition?
ഇയാൾ പ്രതിപക്ഷത്തുള്ള ആളാണോ?

Yes, he belongs to the opposition. No, he does not belong to the opposition.
അതെ, ഇയാൾ പ്രതിപക്ഷത്തുള്ള ആളാണ്. അല്ല, ഇയാൾ പ്രതിപക്ഷത്തുള്ള ആളല്ല.

Is he from the Congress party?
ഇയാൾ കോൺഗ്രസ് പാർട്ടിയിൽ നിന്നുമുള്ള ആളാണോ?

Yes, he is from the Congress party. No, he is not from the Congress party.
അതെ, ഇയാൾ കോൺഗ്രസ് പാർട്ടിയിൽ നിന്നുമുള്ള ആളാണ്. അല്ല, ഇയാൾ കോൺഗ്രസ് പാർട്ടിയിൽ നിന്നുമുള്ള ആളല്ല.

Was he from the Marxist party?
ഇയാൾ മാക്സ്സിസ്റ്റ് പാർട്ടിയിൽ നിന്നുമുള്ള ആളായിരുന്നുവോ?

Yes, he was from the Marxist party. No, he was not from the Marxist party.
അതെ, ഇയാൾ മാക്സ്സിസ്റ്റ് പാർട്ടിയിൽ നിന്നുമുള്ള ആളായിരുന്നു. അല്ല, ഇയാൾ മാക്സ്സിസ്റ്റ് പാർട്ടിയിൽ നിന്നുമുള്ള ആളായിരുന്നില്ല.

Was he a revolutionary?
ഇയാൾ ഒരു വിപ്ളവകാരിയായിരുന്നുവോ?

Yes, he was a revolutionary. No, he was not a revolutionary.
അതെ, ഇയാൾ ഒരു വിപ്ളവകാരിയായിരുന്നു. അല്ല, ഇയാൾ ഒരു വിപ്ളവകാരിയായിരുന്നില്ല.

Has he been accused of being a terrorist?
ഇയാൾ ഒരു ഭീകരവാദിയായി ആരോപിക്കപ്പെട്ടിട്ടുണ്ടോ?

Yes, he has been accused of being a terrorist. No, he has not been accused of being a terrorist.
അതെ, ഇയാൾ ഒരു ഭീകരവാദിയായി ആരോപിക്കപ്പെട്ടിട്ടുണ്ട്. ഇല്ല, ഇയാൾ ഒരു ഭീകരവാദിയായി ആരോപിക്കപ്പെട്ടിട്ടില്ല.

Did he die before 1930?
ഇയാൾ 1930ന് മുൻപ് മരണപ്പെട്ടുവോ?

Yes, he died before 1930. No, he did not die before 1930.
അതെ, ഇയാൾ 1930ന് മുൻപ് മരണപ്പെട്ടു. ഇല്ല, ഇയാൾ 1930ന് മുൻപ് മരണപ്പെട്ടിട്ടില്ല.

Was he hanged to death?
ഇയാളെ തൂക്കിക്കൊന്നുവോ?

Yes, he was hanged to death. No, he was not hanged to death.
അതെ, ഇയാളെ തൂക്കിക്കൊന്നു. ഇല്ല, ഇയാളെ തൂക്കിക്കൊന്നില്ല.

Was he connected to the British colonialism?
ഇയാൾക്ക് ബ്യട്ടിഷ് കൊളോണിയലിസവുമായി ബന്ധമുണ്ടായിരുന്നുവോ?

Yes, he was connected to the British Colonialism.
അതെ, ഇയാൾക്ക് ബ്യട്ടിഷ് കൊളോണിയലിസവുമായി ബന്ധമുണ്ടായിരുന്നു.

No, he was not connected to the British Colonialism.
ഇല്ല, ഇയാൾക്ക് ബ്യൂട്ടീഷ് കൊളോണിയലിസവുമായി ബന്ധമുണ്ടായിരുന്നില്ല.

Was he a freedom fighter?
ഇയാൾ ഒരു സ്വാതന്ത്ര്യ സമര പോരാളിയായിരുന്നുവോ?

Yes, he was a freedom fighter. No, he was not a freedom fighter.
അതെ, ഇയാൾ ഒരു സ്വാതന്ത്ര്യ സമര പോരാളിയായിരുന്നു. അല്ല, ഇയാൾ ഒരു സ്വാതന്ത്ര്യ സമര പോരാളിയായിരുന്നില്ല.

Did he throw bombs at anyone?
ഇയാൾ ആർക്ക് നേരെയെങ്കിലും ബോംബ് എറിഞ്ഞുവോ?

Yes, he did throw bombs at some persons. No, he did not throw bombs at anyone.
അതെ, ഇയാൾ ചിലർക്ക് നേരെ ബോംബ് എറിഞ്ഞു. ഇല്ല, ഇയാൾ ആർക്ക് നേരെയും ബോംബ് എറിഞ്ഞില്ല.

Did he kill anyone?
ഇയാൾ ആരെയെങ്കിലും കൊന്നുവോ?

Yes, he did kill one man. No, he did not kill anybody.
അതെ, ഇയാൾ ഒരാളെ കൊന്നു. ഇല്ല, ഇയാൾ ആരെയും കൊന്നില്ല.

Did he support the German side in the 2nd World War?
2ാം ലോകമഹായുദ്ധത്തിൽ ഇയാൾ ജേമേൻ പക്ഷത്തെ പിന്തുണച്ചുവോ?

Yes, he supported the German side in the 2nd World War.
അതെ, 2ാം ലോകമഹായുദ്ധത്തിൽ ഇയാൾ ജേമേൻ പക്ഷത്തെ പിന്തുണച്ചു.

No, he did not support the German side in the 2nd World War.
ഇല്ല, 2ാം ലോകമഹായുദ്ധത്തിൽ ഇയാൾ ജേമേൻ പക്ഷത്തെ പിന്തുണച്ചില്ല.

Did he work for banning Sati?
ഇയാൾ സതി നിരോധിക്കാനായി പ്രവർത്തിച്ചുവോ?

Yes, he did work for banning Sati. No, he did not work for banning Sati.
അതെ, ഇയാൾ സതി നിരോധിക്കാനായി പ്രവർത്തിച്ചു. ഇല്ല, ഇയാൾ സതി നിരോധിക്കാനായി പ്രവർത്തിച്ചില്ല.

Was he from Bengal?
ഇയാൾ ബെങ്ഗോളിൽ നിന്നുമായിരുന്നുവോ?

Yes, he was from Bengal. No, he was not from Bengal.
അതെ, ഇയാൾ ബെങ്ഗോളിൽ നിന്നുമായിരുന്നു. അല്ല, ഇയാൾ ബെങ്ഗോളിൽ നിന്നുമായിരുന്നില്ല.

Was he a Governor General during the Company Raj in the Indian peninsula?
ഇന്ത്യൻ ഉപദ്വീപിൽ **കമ്പനി രാജ്** (ഭരണ)കാലത്ത്, ഇയാൾ ഒരു ഗവർണർ ജെൻ-റലായിരുന്നുവോ?

Yes, he was a Governor General during the Company Raj in the Indian Peninsula.
അതെ, ഇന്ത്യൻ ഉപദ്വീപിൽ കമ്പനി രാജ് (ഭരണ)കാലത്ത്, ഇയാൾ ഒരു ഗവർണർ ജെൻ-റലായിരുന്നു

No, he was not a Governor General during the Company Raj in the Indian Peninsula.
അല്ല, ഇന്ത്യൻ ഉപദ്വീപിൽ കമ്പനി രാജ് (ഭരണ)കാലത്ത്, ഇയാൾ ഒരു ഗവർണർ ജെൻ-റലായിരുന്നില്ല.

Was he connected to women's education?
ഇയാൾ വനതാ വിദ്യാഭ്യാസവുമായി ബന്ധപ്പെട്ടിരുന്നുവോ?

Yes, he was connected to women's education. No, he wasn't connected to women's education.
അതെ, ഇയാൾ വനിതാ വിദ്യാഭ്യാസവുമായി ബന്ധപ്പെട്ടിരുന്നു. ഇല്ല, ഇയാൾ വനിതാ വിദ്യാഭ്യാസവുമായി ബന്ധപ്പെട്ടിരുന്നില്ല.

B 6 6

Was he a writer?
ഇയാൾ ഒരു എഴുത്തുകാരനായിരുന്നുവോ?

Yes, he was a writer. No, he wasn't a writer.
അതെ, ഇയാൾ ഒരു എഴുത്തുകാരനായിരുന്നു. അല്ല, ഇയാൾ ഒരു എഴുത്തുകാരനായിരുന്നില്ല.

Was he sent to jail for any misdemeanour?
എന്തെങ്കിലും കുറ്റകൃത്യത്തിന് ഇയാളെ ജയിലിലേക്ക് അയച്ചിരുന്നുവോ?

Yes, he was sent to jail for some misdemeanour.
അതെ, ചില കുറ്റകൃത്യങ്ങൾക്ക് ഇയാളെ ജയിലിലേക്ക് അയച്ചിരുന്നു.

No, he was not sent to jail for any misdemeanour.
ഇല്ല, യാതോരു കുറ്റകൃത്യത്തിനും ഇയാളെ ജയിലിലേക്ക് അയച്ചിട്ടില്ല.

Was he a British writer?
ഇയാൾ ഒരു ബ്യൂട്ടിഷ് എഴുത്തുകാരനായിരുന്നോ?

Yes, he was a British writer. No, he wasn't a British writer.
അതെ, ഇയാൾ ഒരു ബ്യൂട്ടിഷ് എഴുത്തുകാരനായിരുന്നു. അല്ല, ഇയാൾ ഒരു ബ്യൂട്ടിഷ് എഴുത്തുകാരനായിരുന്നില്ല.

Was he a poet?
ഇയാൾ ഒരു കവിയായിരുന്നുവോ?

Yes, he was a poet. No, he wasn't a poet.
അതെ, ഇയാൾ ഒരു കവിയായിരുന്നു. അല്ല, ഇയാൾ ഒരു കവിയായിരുന്നില്ല.

Was he a Malayalam poet?
ഇയാൾ ഒരു മലയാളം കവിയായിരുന്നുവോ?

Yes, he was a Malayalam poet. No, he wasn't a Malayalam poet.
അതെ, ഇയാൾ ഒരു മലയാളം കവിയായിരുന്നു. അല്ല, ഇയാൾ ഒരു മലയാളം കവിയായിരുന്നില്ല.

Was he a famous Malayalam film song writer?
ഇയാൾ ഒരു പ്രസിദ്ധനായ മലയാളം സിനിമാ ഗാനരചയിതാവായിരുന്നുവോ?

Yes, he was a famous Malayalam film song writer.
അതെ, ഇയാൾ ഒരു പ്രസിദ്ധനായ മലയാളം സിനിമാ ഗാനരചയിതാവായിരുന്നു.

No, he was not a famous Malayalam film song writer.
അല്ല, ഇയാൾ ഒരു പ്രസിദ്ധനായ മലയാളം സിനിമാ ഗാനരചയിതാവായിരുന്നില്ല.

Does he belong to the Alleppy district in Kerala?
ഇയാൾ കേരളത്തിലെ ആലപ്പുഴ ജില്ലയിൽ നിന്നുമുള്ള ആളാണോ?

Yes, he belongs to the Alleppy district in Kerala.
അതെ, ഇയാൾ കേരളത്തിലെ ആലപ്പുഴ ജില്ലയിൽ നിന്നുമുള്ള ആളാണ്.

No, he does not belong to the Alleppy district in Kerala.
അല്ല, ഇയാൾ കേരളത്തിലെ ആലപ്പുഴ ജില്ലയിൽ നിന്നുമുള്ള ആളല്ല.

Was he a famous musician?
ഇയാൾ ഒരു പ്രസിദ്ധനായ സംഗീതജ്ഞനായിരുന്നുവോ?

Yes, he was a famous musician. No, he was not a famous musician.
അതെ, ഇയാൾ ഒരു പ്രസിദ്ധനായ സംഗീതജ്ഞനായിരുന്നു. അല്ല, ഇയാൾ ഒരു പ്രസിദ്ധനായ സംഗീതജ്ഞനായിരുന്നില്ല.

Was his name very much connected to the name of Vayalar Rama Varma?
ഇയാളുടെ പേര്, വയലാർ രാമവർമ്മയുടെ പേരുമായി വളരെയധികം ബന്ധപ്പെട്ടിരുന്നുവോ?

Yes, his name was very much connected to the name of Vayalar Rama Varma.
അതെ, ഇയാളുടെ പേര്, വയലാർ രാമവർമ്മയുടെ പേരുമായി വളരെയധികം ബന്ധപ്പെട്ടിരുന്നു.

No, his name was not very much connected to the name of Vayalar Rama Varma.
ഇല്ല, ഇയാളുടെ പേര്, വയലാർ രാമവർമ്മയുടെ പേരുമായി വളരെയധികം ബന്ധപ്പെട്ടിരുന്നില്ല.

Did this person convert to a new religion?
ഈ വ്യക്തി ഒരു പുതിയ മതത്തിലേക്ക് പരിവർത്തനം ചെയ്തോ?

Yes, this person did convert to a new religion.
അതെ, ഈ വ്യക്തി ഒരു പുതിയ മതത്തിലേക്ക് പരിവർത്തനം ചെയ്തു.

No, this person did not convert to a new religion.
ഇല്ല, ഈ വ്യക്തി ഒരു പുതിയ മതത്തിലേക്ക് പരിവർത്തനം ചെയ്തില്ല.

Did he get any national award?
ഇയാൾക്ക് എന്തെങ്കിലും ദേശീയ ബഹുമതികൾ ലഭിച്ചോ?

Yes, he did get one national award.
അതെ, ഇയാൾക്ക് ഒരു ദേശീയ ബഹുമതി ലഭിച്ചു.

No, he did not get any national award.
ഇല്ല, ഇയാൾക്ക് യാതോരു ദേശീയ ബഹുമതിയും ലഭിച്ചില്ല.

Was he a recipient of the Nobel Prize?
നൊബെൽ സമ്മാനം ലഭിച്ച ആളാണോ ഇയാൾ?

Yes, he was a recipent of the Nobel Prize.
അതെ, നൊബെൽ സമ്മാനം ലഭിച്ച ആളാണ് ഇയാൾ.

No, he was not a recipent of the Nobel Prize.
അല്ല, നൊബെൽ സമ്മാനം ലഭിച്ച ആളല്ല ഇയാൾ.

Did he die before he was 40 years old?
ഇയാൾ 40 വയസ്സിന് മുൻപേ മരിച്ചുവോ?

Yes, he did die before he was 40 years old.
അതെ, ഇയാൾ 40 വയസ്സിന് മുൻപേ മരിച്ചു.

No, he did not die before he was 40 years old.
ഇല്ല, ഇയാൾ 40 വയസ്സിന് മുൻപേ മരിച്ചില്ല.

Was he a member of a royal family?
ഇയാൾ ഒരു രാജകുടുംബാംഗമായിരുന്നുവോ?

Yes, he was a member of a royal family.
അതെ, ഇയാൾ ഒരു രാജകുടുംബാംഗമായിരുന്നു.

No, he was not a member of any royal family.
അല്ല, ഇയാൾ ഒരു രാജകുടുംബാംഗമായിരുന്നില്ല.

Was he a King?
ഇയാൾ ഒരു രാജാവായിരുന്നുവോ?

Yes, he was a King.
അതെ, ഇയാൾ ഒരു രാജാവായിരുന്നു.

No, he was not a King.
അല്ല, ഇയാൾ ഒരു രാജാവായിരുന്നില്ല.

Was he a prince?
ഇയാൾ ഒരു രാജകുമാരനായിരുന്നുവോ?

Yes, he was a prince.
അതെ, ഇയാൾ ഒരു രാജകുമാരനായിരുന്നു.

No, he was not a prince.
അല്ല, ഇയാൾ ഒരു രാജകുമാരനായിരുന്നില്ല.

Does any part of his name start with the letter K?
ഇയാളുടെ പേരിന്റെ ഏതെങ്കിലും ഒരു ഭാഗം Kഎന്ന അക്ഷരം കൊണ്ടാണോ തുടങ്ങുന്നത്?

Yes, one part of his name does start with the letter K.
അതെ, ഇയാളുടെ പേരിന്റെ ഒരു ഭാഗം Kഎന്ന അക്ഷരം കൊണ്ടാണ് തുടങ്ങുന്നത്.

No, no part of his name does start with the letter K.
അല്ല, ഇയാളുടെ പേരിന്റെ യാതോരു ഭാഗവും Kഎന്ന അക്ഷരം കൊണ്ടല്ല തുടങ്ങുന്നത്.

Does he belong to any of the following fields of activity? Politics, Medicine or Literature
ഇയാൾ ഈ പറയുന്ന ഏതെങ്കിലും പ്രവർത്തനവേദിയിൽ ഉള്ള ആളാണോ? രാഷ്ട്രീയം, വൈദ്യശാസ്ത്രം, അല്ലെങ്കിൽ സാഹിത്യം.

Yes, he belongs to one of them.
അതെ, ഇയാൾ ഈ പറഞ്ഞവയിൽ ഒന്നിൽഉള്ള ആളാണ്.

No, he does not belong to any of them.
അല്ല, ഇയാൾ ഈ പറഞ്ഞവയിൽ യാതൊന്നിലുംപെട്ട ആളല്ല.

#09

# കറപുരളാത്ത ഇങ്ഗ്ളിഷിനെ ഉൾക്കൊള്ളാൻ

കറപുരളാത്ത ഇങ്ഗ്ളിഷ് (Pristine-English) പഠിക്കുമ്പോൾ, പഠിക്കുന്ന ആളിൽ സാമൂഹികമായി മാറ്റങ്ങൾ സംഭവിക്കും. ശാരീരികമായും മാറ്റങ്ങൾ വരാം. എന്നാൽ ഇങ്ഗ്ളിഷ് സംസാരിക്കുന്നവരിൽ വ്യത്യസ്തമായ ഒരു അന്തസ്സ് സ്വതസിദ്ധമായിത്തന്നെ വന്നുചേരുന്നതാണ്. ഇത് പലപ്പോഴും ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവർക്ക് അനുവദിച്ചുകൊടുക്കാൻ പ്രയാസം തോന്നുന്ന മാനസിക അന്തസാണ്.

ഇങ്ഗ്ളിഷ് പഠിക്കുന്നതോടൊപ്പം, ഇങ്ഗ്ളിഷിലെ സമത്വവാദപരമായ ആശയങ്ങൾ ഉൾക്കൊള്ളുമ്പോൾ, മാനസികമായും ശാരീരികമായും ചില മാറ്റങ്ങൾക്ക് ശ്രമിക്കേണ്ടതാണ്. താഴെ പറയുന്ന കാര്യങ്ങൾ ശ്രദ്ധിക്കുക:

1. നേരെ നിവർന്ന് ഇരിക്കുക. മുഖം കുനിക്കാതെയും, കഴുത്ത് വളയാതെയും ഇരുന്ന് പഠിക്കുക. എന്നാൽ, ഫ്യൂഡൽ ഭാഷ സംസാരിക്കുന്ന മേലധികാരിയുടെ മുന്നിൽ ഇത് നടപ്പില്ല. അതിന് മുതിരുകയും ചെയ്യരുത്.

2. മറ്റുള്ളവരെ കൊച്ചാക്കുന്ന രീതിയിൽ, അവരെ മോശമായ ഉപമാലങ്കാരങ്ങളിലൂടെ വിഷമിപ്പിക്കാതിരിക്കുക. ഇങ്ഗ്ളിഷിൽ മറ്റുള്ളവരെ താഴ്ത്തിക്കെട്ടേണ്ടുന്ന ആവശ്യം ഇല്ലതന്നെ.

3. ഞെട്ടിച്ചും, ഒച്ചവെച്ചും സംസാരിക്കേണ്ട ആവശ്യമില്ല. കാരണം, ഇങ്ഗ്ളിഷിൽ താഴ്ന്നവൻ എന്ന രീതിയിലുള്ള കോഡുകൾ പൊതുവായി ഉപയോഗിക്കുന്ന വാക്കുകളിൽ ഇല്ലതന്നെ.

4. അനിശ്ചാപൂർവ്വമായി(involuntarily) കാലുകൾ വിറപ്പിക്കുന്നതോ, ആട്ടുന്നതോ ആയ സ്വഭാവമുണ്ടെങ്കിൽ, അതിനെ ബോധപൂർവ്വം നിർത്തലാക്കുക.

5. കഴിയുന്നിടത്തോളം ഇങ്ഗ്ളിഷ് സംസാരിക്കുക. അതിലെ ലോലമായ ഭാഷാകോഡുകളും, വാക്കുകളും ഉപയോഗിക്കുക. ഉദാഹരണത്തിന്, Please, Sorry, Pardon, Excuse me, Can you please?തുടങ്ങിയവാക്കുകൾ. എന്നാൽ ഇവ ഇങ്ഗ്ളിഷ് അറിയാത്തവരിൽ പ്രയോഗിച്ചിട്ട് കാര്യമില്ല. കാരണം, ഇവ ഇങ്ഗ്ളിഷിലെ സമത്വവാദ -വാക്ക് കോഡുകളുമായി ഇണങ്ങിച്ചേർന്നും, കോർത്തിണങ്ങിയും ആണ് സ്ഥിതിചെയ്യുന്നത്. ഇവ, ഉച്ച-നീചത്വ കോഡുകളുള്ള ഭാഷകളിൽ പ്രയോഗിച്ചാൽ, പലപ്പോഴും, പരിഹാസ്യതയാണ് അനുഭവപ്പെടുക.

6. കമ്പ്യൂട്ടർ കൈവശമുണ്ടെങ്കിൽ, ഇങ്ഗ്ളിഷ് ടൈപ്പിങ്ങ് പഠിക്കുക. ഇതിന് സഹായിക്കുന്ന പല സോഫ്ട്വേറുകളും ലഭ്യമാണ്.

വിക്റ്റോറിയ: ഇൻസ്റ്റിറ്റ്യൂഷൻസ്, വിക്റ്റോറിഎൻ കാലഘട്ടത്തിലെ കറപുരളാത്ത ഇങ്ഗ്ളിഷ് ഭാഷാ പാരമ്പര്യങ്ങൾക്ക് പിന്തുണ നൽകുന്ന ഒരു പ്രസ്ഥാനമാണ്.

ഇന്ത്യൻ ഭരണഘടനയിൽ വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള വ്യക്തിസ്വാതന്ത്ര്യങ്ങളും, മനുഷ്യവ്യക്തിത്വവും, സാധാരണ പൗരന്മാർക്ക് വാഗ്ദാനം ചെയ്യപ്പെട്ടിട്ടുള്ള **മനുഷ്യഅന്തസ്സും**, ഗുണമേന്മയുള്ള ഇങ്ഗ്ളിഷിലൂടെ മാത്രമെ ഇവിടെ നടപ്പിലാക്കാൻ പറ്റുള്ളു എന്നതാണ് വിക്റ്റോറിയ: ഇൻസ്റ്റിറ്റ്യൂഷൻസ്ന്റെ നിലപാട്. വിപ്ളവം, രക്തച്ചൊരിച്ചിൽ, ബോംബ്, തോക്ക്, മുദ്രാവാക്യംവിളി തുടങ്ങിയവയിലൂടെ ഈ നാട്ടിൽ സാമൂഹിക പുരോഗതി വരുത്താൻ ആവില്ല. മറിച്ച്, ഇത് സംഭവിക്കണമെങ്കിൽ, ഈ നാട്ടിലെ ഭാഷ മനുഷ്യരോട്, വിവേചനപരമായി പെരുമാറാത്ത രീതിയിലുള്ളതായിരിക്കേണം.

# INTERACTIONS

C 1

#10

## Interaction 1

Hi, John. How are you?

Hi, Philip. I am fine, thank you. How are you?

I am fine, thank you. Where were you yesterday? I did not see you here in the morning.
നിങ്ങൾ ഇന്നലെ എവിടെയായിരുന്നു? ഞാൻ നിങ്ങളെ രാവിലെ ഇവിടെ കണ്ടില്ലല്ലോ?

I was in Calicut. There was an urgent work to do there. I went in the morning.
ഞാൻ കോഴിക്കോടായിരുന്നു. അവിടെ അത്യാവശ്യമായ ഒരു ജോലിചെയ്യാനുണ്ടായിരുന്നു. ഞാൻ രാവിലെ പോയി. (ഉച്ചാരണം ശ്രദ്ധിക്കുക: Urgent)

When did you come back?
നിങ്ങൾ എപ്പോഴാണ് തിരിച്ച് വന്നത്?

I reached back by night.
രാത്രിയാകുമ്പോഴേക്കും ഞാൻ തിരിച്ചെത്തി.

How is the rain in Calicut? I heard that the city is fully flooded.
കോഴിക്കോട് മഴയെങ്ങിനെയുണ്ട്? നഗരംമുഴുവൻ വെള്ളപ്പൊക്കമാണ് എന്ന് ഞാൻ കേട്ടല്ലോ?

There was heavy rain there; but I don't think there was any flooding in the place.
അവിടെ കഠിനമായ മഴയുണ്ടായിരുന്നു; എന്നാൽ അവിടെ എന്തെങ്കിലും വെള്ളപ്പൊക്കമുണ്ടായിരുന്നതായി എനിക്ക് തോന്നുന്നില്ല.

Was it difficult to walk on the roads?
നിരത്തിൽ നടക്കാൻ പ്രയാസമായിരുന്നുവോ?

Well, there was a lot of water on the roads. However, I did not face much problems.
നിരത്തിൽ വളരെയധികം വെള്ളമുണ്ടായിരുന്നു. എന്നാൽ ഞാൻ കൂടുതലായുള്ള പ്രശ്നങ്ങൾ നേരിട്ടില്ല.

It came in the papers that there were a few accidents there.
അവിടെ കുറച്ച് അപകടങ്ങൾ ഉണ്ടായിരുന്നതായി പത്രങ്ങളിൽ വന്നല്ലോ.

That was not due to the rain.
അത് മഴകാരണമായിരുന്നില്ല.

What is that on your hand?
നിങ്ങളുടെ കൈയിന്മേൽ എന്താണ് അത്?

Oh, this is a bandage. I slipped and fell yesterday night when I was getting down from the bus.
ഓ, ഇത് ഒരു ബാൻ്റേജ് ആണ്. ഞാൻ ഇന്നലെ രാത്രിയിൽ, ബസ്സിൽനിന്നും ഇറങ്ങുമ്പോൾ വഴുതി വീണു.

Did you go to the hospital?
നിങ്ങൾ ആശുപത്രിയിൽ പോയോ?

No, one of my friends did this. He is good in all these types of things.
ഇല്ല, എന്റെ സുഹൃത്തുക്കളിൽ ഒരാൾ ഇത് ചെയ്തു. ഇങ്ങിനെയുള്ള കാര്യങ്ങളിൽ അയാൾക്ക് നല്ല കഴിവുണ്ട്.

Okay, let us go to our class.
ശരി, നമുക്ക് നമ്മുടെ ക്ളാസിലേക്ക് പോകാം.

## Interaction 2

C 2

Q: What is your programme tomorrow?

1. എന്താണ് നിങ്ങളുടെ നാളത്തെ പരിപാടി?

A: I am going for a marriage in the morning. In the afternoon, I will be free. Is there anything you want me to do?

2. രാവിലെ ഞാൻ ഒരു വിവാഹചടങ്ങിന് പോകുകയാണ്. ഉച്ചയ്ക്ക് ഞാൻ ഫ്രീ ആകും. ഞാൻ ചെയ്യണം എന്ന് നിങ്ങൾ ആഗ്രഹിക്കുന്ന എന്തെങ്കിലും ഉണ്ടോ?

Q: Well, if you are free in the evening, come to my house. I want you to help me with the motor.

1. നിങ്ങൾ വൈകുന്നേരും ഫ്രീ ആവുകയാണെങ്കിൽ, എന്റെ വീട്ടിലേക്ക് വരിക. എന്റെ മോട്ടറിന്റെ കാര്യത്തിൽ നിങ്ങൾ എന്നെയൊന്ന് സഹായിക്കേണം എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്.

A: What is wrong with your motor?

2. നിങ്ങളുടെ മോട്ടറിന് എന്താണ് തകരാറ്?

Q: It is working, but water is not going up.

1. അത് പ്രവർത്തിക്കുന്നുണ്ട്, എന്നാൽ വെള്ളം മുകളിലേക്ക് പോകുന്നില്ല.

A: Did you call Ramesh? He can repair it for you.

2. നിങ്ങൾ രമേഷിനെ വിളിച്ചുവോ? അയാൾക്ക് അത് നിങ്ങൾക്ക് നന്നാക്കിത്തരാൻ കഴിയും.

Q: I called him some time back. However, he is in Malappuram. He will come back only after a week.

1. ഞാൻ അയാളെ കുറച്ച് മുൻപ് വിളിച്ചു. എന്നാൽ, അയാൾ മലപ്പുറത്താണ്. അയാൾ ഒരാഴ്ച കഴിഞ്ഞേ തിരിച്ച് വരികയുള്ളു.

A: What is he doing in Malappuram?

2. അയാൾ മലപ്പുറത്ത് എന്താണ് ചെയ്യുന്നത്?

Q: He is attending a Karate competition.

1. അയാൾ ഒരു കരാറ്റെ മത്സരിത്തിൽ പങ്കെടുക്കുകയാണ്.

A: I did not know that he was practicing Karate.

2. അയാൾ കരാറ്റെ പരിശീലിക്കുന്നുണ്ട് എന്ന് എനിക്ക് അറിവുണ്ടായിരുന്നില്ല.

Q: Don’t you know that he is running a Karate school in Alwaye?

1. അയാൾ ആലുവയിൽ ഒരു കാരാറ്റെ സ്കൂൾ നടത്തുന്നുണ്ട് എന്ന് നിങ്ങൾക്ക് അറിയില്ലെ?

A: No, no one told me that.

2. ഇല്ല, ആരും തന്നെ അത് എന്നോട് പറഞ്ഞില്ല.

Q: Now, back to my question. Will you be able to come tomorrow?

1. ഇനി, നമുക്ക് എന്റെ ചോദ്യത്തിലേക്ക് തിരിച്ച് പോകാം. നിങ്ങൾക്ക് നാളെ വരാൻ ആവുമോ?

A: I think I will be free in the evening. I will call you in the afternoon and tell you. If there are no other engagements, I will definitely come to your house at 5 O’ clock.

2. വൈകുന്നേരം ഞാൻ ഫ്രീ ആകും എന്നാണ് എനിക്ക് തോന്നുന്നത്. ഞാൻ നിങ്ങളെ ഉച്ചയ്ക്ക് വിളിച്ച് പറയാം. മറ്റ് യാതോരു കാര്യങ്ങളും ഇല്ലെങ്കിൽ ഞാൻ തീർച്ചയായും നിങ്ങളുടെ വീട്ടിൽ 5 മണിക്ക് വരുന്നതാണ്.

Q: Thank you.

1. നന്നി (നന്ദി)

## Interaction 3

C 3

Can you please tell me the time?
1. നിങ്ങൾക്ക്, എനിക്കൊന്ന് സമയം പറഞ്ഞുതരാമോ?
It is 7. What is the hurry? You seem to be going somewhere far.
2. 7 മണിയാണ്. എന്താണ് ധൃതി? നിങ്ങൾ ദൂരെയെവിടെയോ പോകുകയാണ് എന്ന് തോന്നുന്നല്ലോ?

I have to catch the 9 O'clock train from Badagara.
1. വടകരയിൽ നിന്നുമുള്ള 9 മണിയുടെ തീവണ്ടി എനിക്ക് പിടിക്കേണ്ടതുണ്ട്.
Where are you going?
2. നിങ്ങൾ എവിടെയാണ് പോകുന്നത്?

I have to reach Trivandrum tomorrow. There is an interview there.
1. എനിക്ക് നാളെ തിരുവനന്തപുരത്ത് എത്തേണം. അവിടെ ഒരു ഇന്റർവ്യൂ ഉണ്ട്.
What interview is it?
2. അത് എന്ത് ഇന്റർവ്യൂ ആണ്?

It is an interview for a Gulf job. An officer from a Middle East company is coming there.
1. ഒരു ഗൾഫ് തൊഴിലിനായുള്ള ഇന്റർവ്യൂ ആണ് അത്. ഒരു മധ്യ-കിഴക്കൻ കമ്പനിയിലെ ഒരു ഓഫീസർ അവിടെ വരുന്നുണ്ട്.
What is the job?
2. എന്താണ് തൊഴിൽ?

It is carpenter's job.
1. ആശാരിപ്പണിയാണ്.
Do you know anything about carpentry?
2. നിങ്ങൾക്ക് ആശാരിപ്പണിയെക്കുറിച്ച് എന്തെങ്കിലും അറിയുമോ?

Well, I have taken training in carpentry from Calicut.
1. ഓ, ഞാൻ കോഴിക്കോട് നിന്ന് ആശാരിപ്പണിയിൽ പരിശീലനം നേടിയിട്ടുണ്ട്.
Well, my best wishes for your interview. Go fast; there is a bus at 7:10. You can surely get the 9 O'clock train. Bye.
2. ഓ, നിങ്ങളുടെ ഇന്റർവ്യൂവിന് എന്റെ ഏറ്റവും നല്ല ആശംസകൾ. വേഗത്തിൽ പോകൂ; 7:10 ന് ഒരു ബസ്സ് ഉണ്ട്. നിങ്ങൾക്ക് തീർച്ചയായും 9 മണിയുടെ തീവണ്ടി കിട്ടുന്നതാണ്. ബായ്.

## Interaction 4

C 4

Let us go for a film tomorrow.
1. നമുക്ക് നാളെ ഒരു സിനിമയ്ക്ക് പോകാം.
Let me see. Tomorrow is Saturday. I can't come tomorrow.
2. ഞാൻ ഒന്ന് നോക്കട്ടെ. നാളെ ശനിയാഴ്ചയാണ്. എനിക്ക് നാളെ വരാൻ പറ്റില്ല.

Why, what is the problem?
1. എന്ത്കൊണ്ട്, എന്താണ് പ്രശ്നം?
I have to go to the airport tomorrow.
2. നാളെ എനിക്ക് ഏർപ്പോട്ടിലേക്ക് പോകേണ്ടതുണ്ട്.

Who is coming?
1. ആരാണ് വരുന്നത്?
Not anyone from my family. I am just driving the car.
2. എന്റെ കുടുംബത്തിൽ നിന്നും ആരുംതന്നെയല്ല. ഞാൻ വെറുതെ കാർ ഓടിക്കുക മാത്രമാണ് ചെയ്യുന്നത്.

Well then, what about day-after-tomorrow?

1. അങ്ങിനെയെങ്കിൽ, മറ്റന്നാളെ എങ്ങിനെ?

We should ask everybody. If everyone is ready, I will also come.

2. നമ്മൾ എല്ലാരോടും ചോദിക്കേണം. എല്ലാരും തയ്യാറാണെങ്കിൽ, ഞാനും വരും.

I have asked the others. They were ready for tomorrow. However, day-after-tomorrow is Sunday. So they won't have any problem.

1. ഞാൻ മറ്റുള്ളവരോട് ചോദിച്ചിട്ടുണ്ട്. അവർ നാളത്തെക്ക് തയ്യാറാണ്. എന്നാൽ, മറ്റന്നാളെ ഞായറാഴ്ചയാണ്. അത് കൊണ്ട് അവർക്ക് യാതോരു പ്രശ്നവുമുണ്ടാവില്ല.

Call them and ask about day-after-tomorrow. Which film do you want to see?

2. അവരെ വിളിക്കൂ, എന്നിട്ട് മറ്റന്നാളത്തെ കാര്യം ചോദിക്കൂ. നിങ്ങൾക്ക് ഏത് സിനിമ കാണാനാണ് ആഗ്രഹം?

I would like to see Titanic. It is running in Calicut.

1. എനിക്ക് ടൈറ്റാനിക്ക് കാണാനാണ് ഇഷ്ടം. അത് കോഴിക്കോട് ഓടുന്നുണ്ട്.

Titanic is an old film.

2. ടൈറ്റാനിക്ക് ഒരു പഴയ സിനിമയാണ്.

But still, it is a great movie. Let us go for it.

1. എന്നിരുന്നാലും, അത് ഒരു മഹത്തായ സിനിമയാണ്. നമുക്ക് അതിന് പോകാം.

Okay, I have no objections to seeing that.

2. എന്നാൽ ശരി, അത് കാണുന്നതിനോട് എനിക്ക് എതിർപ്പൊന്നുമില്ല.

| **Colours** | **നിറങ്ങൾ** | **Directions** | ദിശകൾ | C B1 |
|---|---|---|---|---|
| Red | ചുവപ്പ് | **North** | വടക്ക് | |
| Orange | ഓറഞ്ചിന്റെ നിറം | **South** | തെക്ക് | |
| Yellow | മഞ്ഞ | **East** | കിഴക്ക് | |
| Green | പച്ച | **West** | പടിഞ്ഞാറ് | |
| Blue | നീല | | | |
| Indigo | നീല നിറത്തിന് അടുത്തുള്ള ഒരു നിറം | | | |
| Violet | നീലയും ചുവപ്പും കലർന്ന നിറം | | | |
| Pink | ഇളം ചുവപ്പ് നിറം | | | |
| Purple | കടും ചുവപ്പ്-നീല മിശ്രിതം | | | |
| Saffron | കുങ്കുമ നിറം | | | |
| Grey / Gray | ചാര നിറം (നരച്ച മുടിയ്ക്ക് Grey hair എന്നാണ് പറയുക) | | | |
| Brown | തവിട്ടു നിറം | | | |
| Dark | കരി നിറം | | | |
| Light | ഇളം നിറം | | | |
| White | വെളുപ്പ് | | | |
| Black | കറുപ്പ് | | | |

D A0FULL

#11

# You do

## നിങ്ങൾ ചെയ്യൂ

ഓരോ ദിവസവും കുറച്ച് വാക്കുകൾ മാത്രം നന്നായി കേട്ടും പറഞ്ഞും പരിശീലിക്കുക

**നിങ്ങൾ ചെയ്യാറുണ്ട്** എന്നരീതിയിലുള്ള ഒരർത്ഥവും ഈ വാചകങ്ങൾക്കുണ്ട്. 61ാം പേജ് നോക്കുക.

D A1

You come here — നിങ്ങൾ ഇവിടെ വരൂ

You achieve something — നിങ്ങൾ എന്തെങ്കിലും നേടൂ

You act fast — നിങ്ങൾ വേഗത്തിൽ പ്രവർത്തിക്കൂ

You act in a film — നിങ്ങൾ ഒരു സിനിമയിൽ അഭിനയിക്കൂ

D A2

You aim at the bird. — നിങ്ങൾ പക്ഷിയെ ഉന്നംവെക്കൂ

You aim for the IAS — നിങ്ങൾ ഐഏഎസ്സിന് ലക്ഷ്യംവെക്കൂ

You allow him to study English — നിങ്ങൾ അയാളെ ഇങ്ഗ്ളിഷ് പഠിക്കാൻ അനുവദിക്കൂ

You answer his questions — നിങ്ങൾ അയാളുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയൂ

You arrive in time — നിങ്ങൾ സമയത്തിന് എത്തിച്ചേരൂ

D A3

You ask for some money — നിങ്ങൾ കുറച്ച് പണത്തിന് ചോദിക്കൂ

You attack him at night — നിങ്ങൾ അയാളെ രാത്രിയിൽ ആക്രമിക്കൂ

You bathe tomorrow — നിങ്ങൾ നാളെ കുളിക്കൂ

You beat him — നിങ്ങൾ അയാളെ അടിക്കൂ

You bend down — നിങ്ങൾ കുനിയൂ

You bend him — D A4 — നിങ്ങൾ അവനെ വളയ്ക്കൂ

You bend this rod — നിങ്ങൾ ഈ കമ്പ് വളയ്ക്കൂ

You bite the cake — നിങ്ങൾ കെയ്ക്ക് കടിക്കൂ

You boil this egg — നിങ്ങൾ ഈ മുട്ട പുഴുങ്ങൂ

You boil this water — നിങ്ങൾ ഈ വെള്ളം തിളപ്പിക്കൂ

You bomb his house — D A5 — നിങ്ങൾ അയാളുടെ വീട്ടിൽ ബോംബിടൂ

You bore into the ground — നിങ്ങൾ നിലത്തിനുള്ളിലേക്ക് തുളയ്ക്കൂ

You bring it **here** (ഉച്ചാരണം ശ്രദ്ധിക്കുക) — നിങ്ങൾ അത് ഇവിടെ കൊണ്ടുവരൂ

You build a gate — നിങ്ങൾ ഒരു ഗെയ്റ്റ് നിർമ്മിക്കൂ

You butcher — നിങ്ങൾ അറക്കൂ

You buy a pen — D A6 — നിങ്ങൾ ഒരു പേന വാങ്ങിക്കൂ

You call him — നിങ്ങൾ അയാളെ വിളിക്കൂ

You carry a bag — നിങ്ങൾ ഒരു ബാഗ് വഹിക്കൂ

| | |
|---|---|
| You catch that bird | നിങ്ങൾ ആ പക്ഷിയെ പിടിക്കൂ |
| You celebrate this victory | നിങ്ങൾ ഈ വിജയം ആഘോഷിക്കൂ |
| You clean that plate D A7 | നിങ്ങൾ ആ പ്ളെയ്റ്റ് വൃത്തിയാക്കൂ |
| You climb on the window | നിങ്ങൾ ജനലിന്മേൽ കയറൂ |
| You close that room | നിങ്ങൾ ആ മുറി അടയ്ക്കൂ |
| You continue your writing | നിങ്ങൾ നിങ്ങളുടെ എഴുത്ത് തുടരൂ |
| You cook some food | നിങ്ങൾ കുറച്ച് ഭക്ഷണം പാചകം ചെയ്യൂ |
| D A8 | |
| You create a new world | നിങ്ങൾ ഒരു പുതിയ ലോകം സൃഷ്ടിക്കൂ |
| You cross that river | നിങ്ങൾ ആ പുഴ കടക്കൂ |
| You cry for sometime | നിങ്ങൾ കുറച്ച് നേരത്തേക്ക് കരയൂ |
| You cure this disease | നിങ്ങൾ ഈ രോഗംചികിത്സിച്ച്ഭേദപ്പെടുത്തൂ |
| You cut that thread | നിങ്ങൾ ആ നൂല് മുറിക്കൂ |
| D A9 | |
| You dance till morning | നിങ്ങൾ രാവിലെവരെ നൃത്തംചെയ്യൂ |
| You deliver a speech | നിങ്ങൾ പ്രസംഗിക്കൂ |
| You deliver this mail | നിങ്ങൾ ഈ തപാൽ ഉരുപ്പടി കൊണ്ടുകൊടുക്കൂ |
| You desire | നിങ്ങൾ ആഗ്രഹിക്കൂ |
| You dirty that place | നിങ്ങൾ ആ സ്ഥലം വൃത്തികേടാക്കൂ |
| D A10 | |
| You dislike | നിങ്ങൾ വെറുക്കൂ |
| You do it fast | നിങ്ങൾ അത് പെട്ടന്ന് ചെയ്യൂ |
| You draw a picture | നിങ്ങൾ ഒരു ചിത്രം വരയ്ക്കൂ |
| You dress | നിങ്ങൾ വസ്ത്രം ധരിക്കൂ |
| D A11 | |
| You drink some water | നിങ്ങൾ കുറച്ച് വെള്ളം കുടിക്കൂ |
| You drive that car | നിങ്ങൾ ആ കാർ ഓടിക്കൂ |
| You drop him in the town | നിങ്ങൾ അയാളെ പട്ടണത്തിൽ വിടൂ (ഇടൂ) |
| You dry this mat | നിങ്ങൾ ഈ പായ ഉണക്കൂ |
| You eat in that plate | നിങ്ങൾ ആ പ്ളെയ്റ്റിൽ നിന്നും ഭക്ഷണം കഴിക്കൂ |
| D A12 | |
| You enquire about him | നിങ്ങൾ അയാളെക്കുറിച്ച് അന്വേഷിക്കൂ |
| You explain what happened | എന്താണ് സംഭവിച്ചത് എന്ന് നിങ്ങൾ വിശദീകരിക്കൂ |
| You explode | നിങ്ങൾ പൊട്ടിത്തെറിക്കൂ |
| You expose them | നിങ്ങൾ അവരെ തുറന്നുകാട്ടൂ |
| You express your opinion | നിങ്ങൾ നിങ്ങളുടെ അഭിപ്രായം പ്രകടിപ്പിക്കൂ |
| You face it with courage | നിങ്ങൾ ധീരതയോടെ അതിനെ അഭിമുഖീകരിക്കൂ |

| | |
|---|---|
| You faint | നിങ്ങൾ അബോധാവസ്ഥയിലാകൂ |
| You fall down (D A13) | നിങ്ങൾ നിലത്ത് വീഴൂ |
| You feel his pulse | നിങ്ങൾ അയാളുടെ ഹൃദയമിടിപ്പ് തൊട്ട് നോക്കൂ |
| You fight for your rights | നിങ്ങൾ നിങ്ങളുടെ അവകാശങ്ങൾക്കായി യുദ്ധംചെയ്യൂ |
| You fight him | നിങ്ങൾ അയാളോട് അടിപിടികൂടൂ |
| You find him | നിങ്ങൾ അയാളെ കണ്ടെത്തൂ |
| You finish this work | നിങ്ങൾ ഈ തൊഴിൽ മുഴുമിപ്പിക്കൂ |
| You fire him | നിങ്ങൾ അയാളെ പിരിച്ച് വിടൂ |
| You fish from that pond | നിങ്ങൾ ആ കുളത്തിൽ നിന്നും മത്സ്യം പിടിക്കൂ |
| (D A14) You flow | നിങ്ങൾ ഒഴുകൂ |
| You fly | നിങ്ങൾ പറക്കൂ |
| You follow him | നിങ്ങൾ അയാളെ പിന്തുടരൂ |
| You follow his advice | നിങ്ങൾ അയാളുടെ ഉപദേശം അനുസരിക്കൂ |
| You frighten him | നിങ്ങൾ അയാളെ ഭയപ്പെടുത്തൂ |
| You gain some profit | നിങ്ങൾ കുറച്ചു ലാഭം നേടൂ |
| You get in (D A15) | നിങ്ങൾ അകത്ത് കടക്കൂ |
| You get out | നിങ്ങൾ പുറത്ത് കടക്കൂ |
| You go to Trivandrum | നിങ്ങൾ തിരുവനന്തപുരത്തേക്ക് പോകൂ |
| You grow | നിങ്ങൾ വളരൂ |
| You grow some plants | നിങ്ങൾ കുറച്ച് ചെടികൾ വളർത്തൂ |
| You growl | നിങ്ങൾ മുരളൂ |
| (D A16) You handle this problem | നിങ്ങൾ ഈ പ്രശ്നം കൈകാര്യംചെയ്യൂ |
| You hang him | നിങ്ങൾ അയാളെ തൂക്കൂ |
| You hang the dress on this line | നിങ്ങൾ വസ്ത്രം ഈ അയയിൽ തൂക്കിയിടൂ |
| You harass him | നിങ്ങൾ അയാളെ പീഡിപ്പിക്കൂ |
| You hate | നിങ്ങൾ വെറുക്കൂ |
| You hit him | നിങ്ങൾ അയാളെ ഇടിക്കൂ |
| You howl | നിങ്ങൾ നിലവിളിക്കൂ |
| You howl | നിങ്ങൾ ഓലിയിടൂ |
| You hurt them | നിങ്ങൾ അവരെ മുറിവേൽപ്പിക്കൂ |
| | നിങ്ങൾ അവരെ വേദനിപ്പിക്കൂ |
| You imagine a bird | നിങ്ങൾ ഒരു പക്ഷിയെ സങ്കൽപ്പിക്കൂ |

| | |
|---|---|
| You inform everybody | നിങ്ങൾ എല്ലാവരേയും വിവരം അറിയിക്കൂ |
| You iron his dress (D A17) | നിങ്ങൾ അയാളുടെ വസ്ത്രം ഇസ്തിരിയിടൂ |
| You join that club | നിങ്ങൾ ആ ക്ളബ്ബിൽ ചേരൂ |
| You joke for sometime | നിങ്ങൾ കുറച്ച് നേരം തമാശപറയൂ |
| You jump into this pond | നിങ്ങൾ ഈ കുളത്തിലേക്ക് ചാടൂ |
| You laugh | നിങ്ങൾ ചിരിക്കൂ |
| You lead | നിങ്ങൾ നയിക്കൂ |
| You lean on that wall | നിങ്ങൾ ആ ചുമരിൽ ചാരൂ |
| You lend him some money | നിങ്ങൾ കുറച്ച് പണം അയാൾക്ക് കടംകൊടുക്കൂ |
| You lend (D A18) | നിങ്ങൾ കടംനൽകൂ |
| You like | നിങ്ങൾ ഇഷ്ടപ്പെടൂ |
| You live | നിങ്ങൾ ജീവിക്കൂ |
| You load that vehicle | നിങ്ങൾ ആ വാഹനം ലോഡ്ചെയ്യൂ |
| You look at that car | നിങ്ങൾ ആ കാറിനെ നോക്കൂ |
| You love | നിങ്ങൾ സ്നേഹിക്കൂ |
| You market these products | നിങ്ങൾ ഈ ഉത്പന്നങ്ങൾ വിപണനംചെയ്യൂ |
| You measure this height | നിങ്ങൾ ഈ ഉയരം അളക്കൂ |
| You milk | നിങ്ങൾ കറക്കൂ |
| You mix the ingrediants (D A19) | നിങ്ങൾ ചേരുവകൾ കലർത്തൂ |
| You mix with everybody | നിങ്ങൾ എല്ലാവരോടും ഒപ്പംചേരൂ |
| You move to that side | നിങ്ങൾ ആ വശത്തേക്ക് നീങ്ങൂ |
| You open every window | നിങ്ങൾ എല്ലാ ജനലും തുറക്കൂ |
| You paint his face | നിങ്ങൾ അയാളുടെ മുഖം പെയ്ന്റ് അടിക്കൂ |
| You paste it on the wall | നിങ്ങൾ ആ ചുമരിൽ അത് ഒട്ടിക്കൂ |
| You pick him from his house | നിങ്ങൾ അയാളുടെ വീട്ടിൽ നിന്നും അയാളെ എടുക്കൂ |
| You place it on the wall | നിങ്ങൾ ഇത് ചുമരിൽ വെക്കൂ |
| You point | നിങ്ങൾ വിരൽ ചൂണ്ടൂ |
| You pray (D A20) | നിങ്ങൾ പ്രാർത്ഥിക്കൂ |
| You promise | നിങ്ങൾ വാക്ക് നൽകൂ |
| You pull me out | നിങ്ങൾ എന്നെ പുറത്തേക്ക് വലിച്ചെടുക്കൂ |
| You punish him | നിങ്ങൾ അയാളെ ശിക്ഷിക്കൂ |
| You push it out | നിങ്ങൾ ഇത് പുറത്തേക്ക് ഉന്തൂ |

| | |
|---|---|
| You question them | നിങ്ങൾ അവരെ ചോദ്യം ചെയ്യൂ |
| You read it loud | നിങ്ങൾ ഇത് ഉച്ചത്തിൽ വായിക്കൂ |
| You remove his name | നിങ്ങൾ അയാളുടെ പേര് ഒഴിവാക്കൂ |
| You repair this cycle | നിങ്ങൾ ഈ സൈക്കിൾ നന്നാക്കൂ |
| You rescue D A21 | നിങ്ങൾ രക്ഷിക്കൂ |
| You resign | നിങ്ങൾ രാജിവെക്കൂ |
| You ride | നിങ്ങൾ സവാരിചെയ്യൂ |
| You ring | നിങ്ങൾ മണിയടിക്കൂ |
| You rob | നിങ്ങൾ മോഷ്ടിക്കൂ |
| You roll on the ground | നിങ്ങൾ നിലത്ത് ഉരുളൂ |
| You roll this mat | നിങ്ങൾ ഈ പായ ചുരുട്ടൂ |
| You row that boat | നിങ്ങൾ ആ തോണി തുഴയൂ |
| You rub this on your back | നിങ്ങൾ ഇത് നിങ്ങളുടെ പുറത്ത് പുരട്ടൂ |
| You run to your house | നിങ്ങൾ നിങ്ങളുടെ വീട്ടിലേക്ക് ഓടൂ |
| You save him D A22 | നിങ്ങൾ അയാളെ രക്ഷിക്കൂ |
| You save some money | നിങ്ങൾ കുറച്ച് പണം സംഭരിക്കൂ |
| You say it loudly | നിങ്ങൾ ഇത് ഉച്ചത്തിൽ പറയൂ |
| You scratch his back | നിങ്ങൾ അയാളുടെ പുറം ചൊറിയൂ |
| You scribble | നിങ്ങൾ കുത്തിക്കുറിക്കൂ |
| You search online | നിങ്ങൾ ഇന്റർനെറ്റിൽ തിരയൂ |
| You see it | നിങ്ങൾ അത് കാണൂ |
| You sell that toy | നിങ്ങൾ ആ കളിക്കോപ്പ് വിൽക്കൂ |
| You send it to him | നിങ്ങൾ ഇത് അയാൾക്ക് അയക്കൂ |
| You shoot him | നിങ്ങൾ അയാളെ വെടിവെക്കൂ |
| You shout at him D A23 | നിങ്ങൾ അയാളോട് ഒച്ചവെക്കൂ |
| You shut up your mouth | നിങ്ങൾ നിങ്ങളുടെ വായ അടയ്ക്കൂ |
| You sit and watch | നിങ്ങൾ ഇരുന്ന് വീക്ഷിക്കൂ |
| You smile | നിങ്ങൾ മന്ദഹസിക്കൂ |
| You speak to him | നിങ്ങൾ അയാളോട് സംസാരിക്കൂ |
| You spit | നിങ്ങൾ തുപ്പൂ |
| You stab | നിങ്ങൾ കത്തികൊണ്ട് കുത്തൂ |
| You stand here | നിങ്ങൾ ഇവിടെ നിൽക്കൂ |

| | |
|---|---|
| You start a dialogue | നിങ്ങൾ ഒരു സംഭാഷണം ആരംഭിക്കൂ |
| You stay in this house | നിങ്ങൾ ഈ വീട്ടിൽ താമസിക്കൂ |
| You stitch it fast | നിങ്ങൾ അത് പെട്ടന്ന് തുന്നൂ |
| You study for your exam | നിങ്ങൾ നിങ്ങളുടെ പരീക്ഷയ്ക്ക് പഠിക്കൂ |
| You sweep your room D A24 | നിങ്ങൾ നിങ്ങളുടെ മുറി തൂത്ത് വാരൂ |
| You swim on that side | നിങ്ങൾ ആ വശത്ത് നീന്തൂ |
| You switch off your radio | നിങ്ങൾ നിങ്ങളുടെ റേഡിയോ സ്വിച്ച് ഓഫ്ചെയ്യൂ |
| You switch on your radio | നിങ്ങൾ നിങ്ങളുടെ റേഡിയോ സ്വിച്ച് ഓൺചെയ്യൂ |
| You take care of him | |
| You take him | നിങ്ങൾ അയളെ എടുക്കൂ |
| You talk to him | നിങ്ങൾ അയാളോട് സംസാരിക്കൂ |
| You teach me | നിങ്ങൾ എന്നെ പഠിപ്പിക്കൂ |
| You tease | നിങ്ങൾ തമാശപറഞ്ഞ് ശല്യപ്പെടുത്തൂ |
| You test that theory | നിങ്ങൾ ആ പൊതുതത്ത്വം പരിശോധിക്കൂ |
| You think about it D A25 | നിങ്ങൾ അതിനെക്കുറിച്ച് ആലോചിക്കൂ |
| You throw it | നിങ്ങൾ അത് എറിയൂ |
| You tie him up | നിങ്ങൾ അയാളെ കെട്ടിയിടൂ |
| You travel | നിങ്ങൾ യാത്രചെയ്യൂ |
| You type | നിങ്ങൾ ടൈപ്പ്ചെയ്യൂ |
| You wait for me | നിങ്ങൾ എന്നെ കാത്ത് നിൽക്കൂ |
| You walk on this side | നിങ്ങൾ ഈ വശത്ത് നടക്കൂ |
| You wash your hands | നിങ്ങൾ നിങ്ങളുടെ കൈകൾ കഴുകൂ |
| You water this plant | നിങ്ങൾ ഈ ചെടി നനയ്ക്കൂ |
| You weep | നിങ്ങൾ ഏങ്ങിക്കരയൂ |
| You welcome him | നിങ്ങൾ അയാളെ സ്വാഗതം ചെയ്യൂ |
| You win a lottery D A26 | നിങ്ങൾ ഒരു ലോട്ടറി വിജയിക്കൂ |
| You work till night | നിങ്ങൾ രാത്രിവരെ തൊഴിൽചെയ്യൂ |
| You worry | നിങ്ങൾ മനസ്സ് വിഷമിക്കൂ |
| You write a book | നിങ്ങൾ ഒരു പുസ്തകം എഴുതൂ |

# MAKING QUESTIONS
## ചോദ്യങ്ങൾ ഉണ്ടാക്കൽ

D B1 #12

ഇങ്ഗ്ളിഷിൽ പൊതുവായി ഉപയോഗിക്കുന്ന ചോദ്യങ്ങളാണ് ഇവ. ഇവ പഠിച്ചാൽത്തന്നെ മിക്ക ചോദ്യങ്ങളും ഇങ്ഗ്ളിഷിൽ ചോദിക്കാൻ ആവും.

| | |
|---|---|
| What | എന്ത്? |
| Which | ഏത്? |
| Where | എവിടെ? |
| From where | എവിടെ നിന്ന്? |
| Why | എന്തിന്? |
| When | എപ്പോൾ? |
| How | എങ്ങിനെ? |
| Who | ആര്? |
| How many | എത്ര എണ്ണം? |
| How many times? | എത്ര പ്രാവശ്യം? |
| At what time? | എത്ര മണിക്ക് |
| How much | എത്രത്തോളം? |

| | | | |
|---|---|---|---|
| Is it | അങ്ങിനെ ആണൊ? | Isn’t it | അങ്ങിനെ അല്ലേ? |
| Am I | ഞാൻ ആണൊ? | Aren’t I | ഞാൻ അല്ലേ? |
| Is he? | അയാൾ ആണൊ? | Isn’t he? | അയാൾ അല്ലേ? |
| Is she? | അയാൾ(സ്ത്രീ) ആണൊ? | Isn’t she? | അയാൾ(സ്ത്രീ) അല്ലേ? |
| Are you? | നിങ്ങൾ ആണൊ? | Aren’t you? | നിങ്ങൾ അല്ലേ? |
| Are they? | അവർ ആണൊ? | Aren’t they? | അവർ അല്ലേ? |
| Are we? | ഞങ്ങൾ ആണൊ? | Aren’t we? | ഞങ്ങൾ അല്ലേ? |
| Was it? | അങ്ങിനെ ആയിരുന്നുവൊ? | Wasn’t it? | അങ്ങിനെയായിരുന്നില്ലേ? |
| Was I? | ഞാൻ ആയിരുന്നുവൊ? | Wasn’t I? | ഞാൻ ആയിരുന്നില്ലേ? |
| Was he? | അയാൾ ആയിരുന്നുവൊ? | Wasn’t he? | അയാൾ ആയിരുന്നില്ലേ? |
| Was she? | അയാൾ(സ്ത്രീ) ആയിരുന്നുവൊ? | Wasn’t she? | അയാൾ(സ്ത്രീ) ആയിരുന്നില്ലേ? |
| Were you? | നിങ്ങൾ ആയിരുന്നുവൊ? | Weren’t you? | നിങ്ങൾ ആയിരുന്നില്ലേ? |
| Were they? | അവർ ആയിരുന്നുവൊ? | Weren’t they? | അവർ ആയിരുന്നില്ലേ? |
| Were we? | ഞങ്ങൾ ആയിരുന്നുവൊ? | Weren’t we? | ഞങ്ങൾ ആയിരുന്നില്ലേ? |

#13

# Common WORDS സാധാരണ വാക്കുകൾ.

D B2

ഇവ പ്രത്യേകിച്ച് ഒരു വ്യാകരണക്രമമനുസരിച്ചല്ല ഇവിടെ നൽകിയിട്ടുള്ളത്. പൊതുവായി ഉപയോഗിക്കുമ്പോഴുള്ള അർത്ഥമാണ് നൽകിയിട്ടുള്ളത്. വാക്യരചനയ്ക്ക് അനുസൃതമായി അർത്ഥത്തിൽ മാറ്റം സംഭവിക്കാം.

Achievement: നേട്ടം
Acting: അഭിനയം
Action: പ്രവർത്തനം
Aim: ലക്ഷ്യം
Alive: ജീവനുള്ള.
Allowing: അനുവദിക്കൽ, അനുവദിക്കുന്നു
Answer: ഉത്തരം
Arrival: എത്തിച്ചേരൽ
Ask: ചോദിക്കുക
Attack: ആക്രമം
Bath: കുളി
Beat: അടി
Bend: വളവ് Bending: വളക്കൽ
Bite: കടി
Bringing: കൊണ്ട് വരൽ, കോണ്ടുവരന്നു
Butchering: അറക്കൽ
Building: കെട്ടൽ
Buying: വാങ്ങിക്കൽ, വാങ്ങിക്കുന്നു
Call: വിളി Calling: വിളിക്കൽ
Carrying: വഹിക്കൽ
Catch: പിടുത്തം, പിടിക്കുക Catching: പിടിക്കൽ
Cleaning: ശുചിയാക്കൽ
Climb: കയറ്റം, കയറൽ
Closure: അടക്കൽ
Coming: വരവ്
Continual: തുടർച്ചയായുള്ള
Cooking: പാചകം ചെയ്യൽ
Crossing: മറുപുറത്തേക്ക് കടക്കൽ
Cry: കരച്ചിൽ
Cure: ഭേദപ്പെടുത്തൽ
Cut: മുറിവ്. Cutting: മുറിക്കൽ
Dance: നൃത്തംചെയ്യൽ
Delivery: കൊണ്ടുക്കൊടുക്കൽ
Desire: ആഗ്രഹം
Dirt: അഴുക്ക്
Dislike: ഇഷ്ടക്കേട്
Drawing: വരയ്ക്കൽ
Dress: വസ്ത്രം
Drink: പാനീയം
Drop: വീഴ്ച, ഇടൽ
Drying: ഉണക്കൽ
Eating: ഭക്ഷണം കഴിക്കൽ
Enquiry: അന്വേഷണം
Explanation: വിശദീകരണം
Explosion: പൊട്ടിത്തെറി
Expression: പ്രകടിപ്പിക്കൽ, മുഖഭാവം
Facing: നേരിടൽ
Fainting: തലചുറ്റൽ, ബോധംകെടൽ
Fall: വീഴ്ച
Feeling: തോന്നൽ, തോന്നുന്നു
Fight: യുദ്ധം, അടികൂടൽ
Finding: കണ്ടുപിടിക്കൽ, കണ്ടുപിടുത്തം
Fire: തീ, വെടിവെപ്പ്
Firing: വെടിവെപ്പ്, പിരിച്ച് വിടൽ
Fish: മീൻ പിടിക്കുക
Fishing: മീൻ പിടുത്തം
Flow: ഒഴുക്ക്
Flight: പറക്കൽ
Following: പിൻതുടരൽ
Fright: ഭയം
Gain: ലാഭം, നേട്ടം
Getting: കിട്ടൽ
Getting in: അകത്ത് കടക്കൽ
Getting out: പുറത്ത് കടക്കൽ
Going: പോകൽ
Growth: വളർച്ച
Growl: മുരൾച്ച
Handling: കൈകാര്യം ചെയ്യൽ
Hanging: തൂക്കൽ
Harassment: പീഢിപ്പിക്കൽ
Hate: വിരോധം
Hitting: ഇടിക്കൽ
Howl: ഓലി
Hurt: മുറിവ്

Imagination: സങ്കൽപം
Information: വിവരം
Ironing: ഇസ്തിരിയിടൽ
Joining: ചേരൽ
Joke: തമാശ Joking: തമാശപറയൽ
Jump: ചാട്ടം
Knowledge: വിജ്ഞാനം, വിവരം
Laughter: ചിരി
Leaning: ചാരൽ
Lending: കടം കൊടുക്കൽ
Like: ഇഷ്ടം
Live (ലൈവ്): ജീവനുള്ള Live(ലിവ്): ജീവിക്കക
Load: ചരക്ക്, ഭാരം
Loss: നഷ്ടം Losing: നഷ്ടപ്പെടൽ
Love: സ്നേഹം
Measurement: അളവ്
Milking: കറക്കൽ, കറക്കുന്നു
Mix: കലർത്തുക
Move: മാറ്റം Movement: ചലനം
Placing: വെക്കൽ
Pointing: ചൂണ്ടിക്കാട്ടൽ
Prayer: പ്രാർത്ഥന
Promise: വാക്ക് നൽകൽ
Pull: വലി Pulling: വലിവ്
Punishment: ശിക്ഷ
Push: തള്ളൽ, തള്ളുക Pushing: തള്ളൽ
Putting: ഇടൽ
Question: ചോദ്യം Questioning: ചോദ്യം ചെയ്യൽ
Race: ഓട്ടപ്പന്തയം
Reading: വായന, വായിക്കൽ
Removal: മാറ്റിവെക്കൽ
Repair: നന്നാക്കുക Repairing: നന്നാക്കൽ
Rescue, Rescuing: രക്ഷിക്കൽ
Resignation: രാജിവെക്കൽ
Riding: സവാരിചെയ്യൽ
Ringing: മണിയടിക്കൽ
Robbery: മോഷണം, മോഷ്ടിക്കൽ
Rolling: ഉരുളൽ
Rowing: തുഴയൽ
Rubbing: പുരട്ടൽ, ഉരയൽ

Running: ഓട്ടം
Saving: രക്ഷപ്പെടുത്തൽ
Saying: പറയൽ
Scratch: ചൊറിയുക Scratching: ചൊറിച്ചിൽ
Search, Searching: തിരച്ചിൽ
Seeing: കാണൽ
Sending: അയക്കൽ
Shot: വെടി Shooting: വെടിവെക്കൽ, വെടിവെപ്പ്
Shout: ഒച്ച Shouting: ഒച്ചവെക്കൽ
Shutting: അടച്ചിടൽ
Sitting: ഇരിക്കൽ
Smile: മന്ദഹാസം Smiling: മന്ദഹസിക്കുന്നു
Speech: പ്രസംഗം Speaking: പ്രസംഗിക്കൽ
Spit: തുപ്പുക, തുപ്പൽ Spitting: തുപ്പൽ
Stab: കത്തികൊണ്ട് കുത്തുക Stabbing: കുത്തൽ
Stand: നിൽക്കുക; നിലപാട് Standing: നിൽപ്
Starting: തുടങ്ങൽ
Stay, Staying: താമസിക്കൽ
Stitch, Stitching: തുന്നൽ
Study: പഠനം Studying: പഠിക്കൽ, പഠിക്കുന്നു
Sweeping: അടിച്ചുവാരൽ
Swim: നീന്തുക Swimming: നീന്തൽ, നീന്തുന്നു
Taking: എടുക്കൽ, എടുക്കുന്നു
Talk: സംസാരം Talking: സംസാരിക്കൽ, സംസാരിക്കുന്നു
Teaching: പഠിപ്പിക്കൽ, പഠിപ്പിക്കുന്നു
Teasing: (ഉപദ്രവകരമായി) കളിയാക്കൽ, കളിയാക്കുന്നു
Thought: ചിന്ത Thinking: ചിന്ത, ചിന്തിക്കൽ
Throw: എറിയുക Throwing: എറിയൽ
Travel: യാത്ര Travelling: യാത്രചെയ്യൽ, യാത്രചെയ്യുന്നു
Wait: കാത്തുനിൽപ് Waiting: കാത്തുനിൽക്കൽ
Walk: നടക്കുക, നടക്കൽ Walking: നടക്കൽ
Wash, Washing: കഴുകൽ
Watering: നനയ്ക്കൽ
Weeping: ഏങ്ങിക്കരച്ചിൽ
Welcome, Welcoming: സ്വാഗതംചെയ്യൽ
Winning: ജയിക്കൽ
Work: പണി Working: പണിയെടുക്കൽ
Worry: വിഷമിക്കുക Worrying: വിഷമിക്കൽ
Writing: എഴുത്ത്, എഴുതൽ

## #14 ഗുണമേന്മയുള്ള ഇങ്ഗ്ളിഷ് വായനാ ശീലം വളർത്തിയെടുക്കാൻ

ഇന്ന് ലോകത്തിന്റെ പല ദിക്കിലും ആളുകൾ ഇങ്ഗ്ളിഷ് സംസാരിക്കുന്നുണ്ട്. അവർ സംസാരിക്കുന്നതും, ഉപയോഗിക്കുന്നതുമായ ഇങ്ഗ്ളിഷ് പലപ്പോഴും അവരുടെ പ്രദേശിക ഭാഷകളുടെ സാമൂഹിക പരിമിതികൾ ഉൾക്കൊള്ളുന്നവയാണ്. അതിനാൽ തന്നെ ഇങ്ഗ്ളിഷിന്റെ യഥാർത്ഥ മൂല്യങ്ങളും, ഗുണമേന്മയും അനുഭവിച്ചറിയണമെങ്കിൽ, ഇങ്ഗ്ളണ്ടിൽ ഉണ്ടായിരുന്ന ഇങ്ഗ്ളിഷ് തന്നെ സ്വായത്തമാക്കണം. ഇന്ന് ഇങ്ഗ്ളണ്ടിലും, ഇങ്ഗ്ളിഷിന് സാവധാനം മൂല്യച്ചോഷണം സംഭവിച്ച്കൊണ്ടിരിക്കുകയാണ്. കാരണം, ഇങ്ഗ്ളിഷിനോട് യാതോരുകൂറും ഇല്ലാത്ത പുറംരാജ്യക്കാർ ഇന്ന് ഇങ്ഗ്ളണ്ടിൽ നിറഞ്ഞ് പെരുകികൊണ്ടിരിക്കുകയാണ്.

എമെറിക്കൻ ഇങ്ഗ്ളിഷിനെ അനുകരിക്കുന്നത്, പൊതുവെ ഒരു ആർഭാടാനുഭവം മാത്രമായിരിക്കും. വിക്റ്റോറിഎൻ കാലഘട്ടത്തിലെ ഇങ്ഗ്ളണ്ടിലെ ഇങ്ഗ്ളിഷിലുണ്ടായിരുന്ന പല ലോലമായ ഗുണമേന്മയും കരുതിക്കൂട്ടിയും, അല്ലാതെയും എമെറിക്കൻ ഇങ്ഗ്ളിഷിൽ നിന്നും മാറ്റപ്പെട്ടിട്ടുണ്ട്. മാത്രവുമല്ല, **എമെറിക്കൻ ഇങ്ഗ്ളിഷ്** എന്ന് ഇന്ന് പറയപ്പെടുന്നത്, ലോകമെമ്പാടുമുള്ള ഇങ്ഗ്ളിഷ് വംശജരല്ലത്തവർക്ക് എന്ത് അസഭ്യവും പറയാനുള്ള ഒരു ഉപാധിയുംകൂടിയായി അധ:പ്പതിച്ചിരിക്കുന്നു.

നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് ഇന്ന് ഇന്ത്യയിൽ സർക്കാർ സ്ക്കൂളുകളിൽ ഒട്ടുമുക്കാലിലും ലഭ്യമല്ലതന്നെ. സ്വകാര്യ ഇങ്ഗ്ളിഷ് മീഡിയം സ്കൂളുകളിൽ, ചിലതിൽ മോശമില്ലാത്ത ഇങ്ഗ്ളിഷ് നിലവാരം നിലനിർത്തുന്നുണ്ട്. എന്നാൽ ഇത്യാദി സ്കൂളുകളിൽ പഠിക്കണമെങ്കിൽ വീട്ടിൽ നല്ല സാമ്പത്തിക നിലവാരം ആവശ്യമാണ്.

സാധാരണ ജനങ്ങൾക്ക് നല്ലനിലവാരമുള്ള ഇങ്ഗ്ളിഷിലേക്ക് കാൽവെപ്പ് നടത്താൻ ഈ ഗ്രന്ഥം ഒരു പരിധിവരെ സഹായിക്കും. എന്നാൽ, ഇതോടൊപ്പം, വീട്ടിൽ ഒരു ഇങ്ഗ്ളിഷ് പത്രം വരുത്തണം എന്നുള്ളത് അത്യന്താപേക്ഷിതമായ കാര്യമാണ്. ഇങ്ങിനെ ഒരു ആശയം പ്രദേശികഭാഷാ പത്രങ്ങൾ പറയില്ലതന്നെ. കാരണം, ജനങ്ങൾ ഇങ്ഗ്ളിഷ് പഠിച്ചാൽ, പ്രദേശികഭാഷാ പത്രക്കാരും, സിനിമക്കാരും, സാംസ്ക്കാരിക നേതാക്കളായി സ്വയം ഏറ്റെടുത്ത പദവിയിൽ നിന്നും ഒഴിവാക്കപ്പെടും.

ചെറുപ്പം മുതൽ തന്നെ പഴയകാല ഇങ്ഗ്ളിഷ് എഴുത്തുകാരുടെ നോവലുകൾ വായിക്കുന്നത്, ഇങ്ഗ്ളിഷ് പരിജ്ഞാനം വളർത്താൻ ഉപകരിക്കും. പഴയകാല, ഇങ്ഗ്ളണ്ടിനെ പശ്ചാത്തലമാക്കിയിട്ടുള്ള ഇങ്ഗ്ളിഷ് സിനിമകൾ കാണുന്നത് വളരെ നല്ലതാണ്. Enid Blyton എന്ന തൂലികാനാമമുള്ള എഴുത്തുകാരിയുടെ നോവലുകൾ ചെറുപ്രായക്കാരിൽ ഇങ്ഗ്ളിഷ് വായനാ ശീലം വളർത്തിയെടുക്കാൻ ഉപകരിക്കും.

ഇങ്ഗ്ളിഷിന്റെ യഥാർത്ഥ ഗുണമേന്മ ഇങ്ഗ്ളിഷ് ക്ളാസിക്കൽ നോവലുകളിലും മറ്റ് എഴുത്തുകളിലും കാണാവുന്നതാണ്.Oscar Wilde, Somerset Maugham, Charles Dickens, Walter Scott, RL Stevenson, Lewis Carroll, Arthur Conan Doyle, G. B Shaw, Jane Austen പോലുള്ള എഴുത്തുകാരുടെ സൃഷ്ടികൾ വായിക്കുന്നത് കലർപ്പ് പുരളാത്ത ഇങ്ഗ്ളിഷ് സംസ്ക്കാരത്തിന്റെ ലോലമായ സാമൂഹിക ആശയവിനിമയ കോഡുകളെക്കുറിച്ച് അറിവ് നേടാൻ വളരെ സഹായിച്ചേക്കാം. എന്നാൽ ഇവ ഇങ്ഗ്ളിഷ് പഠിച്ച് തുടങ്ങുന്നവർക്ക് വായിച്ച് തുടങ്ങണമെങ്കിൽ വ്യക്തമായ മാർഗ്ഗനിർദ്ദേശം ആവശ്യമാണ്. അല്ലെങ്കിൽ വളരെ കട്ടികൂടിയ ഗ്രന്ഥങ്ങൾ വായിക്കാൻ ഒരുമ്പെട്ടാൽ ഇങ്ഗ്ളിഷ് വായനയോടുള്ള പ്രതിപത്തി മങ്ങിപ്പോവും.

Accent അഥവ സംസാരശൈലിയിൽ ഒരു പരിധിയിൽ കവിഞ്ഞ് കാര്യമില്ല. കാരണം, ഇങ്ഗ്ണ്ടിലോ, അല്ലെങ്കിൽ എമെറിക്കയിലോ, കുറച്ച് കാലം എന്ത് ജോലിചെയ്താലും, ആ നാട്ടിലെ സംസാര ശൈലി സ്വായത്തമാവും. ഇത് നല്ലൊരു നേട്ടമാണ്. എന്നാൽ, ഉച്ചാരണ ശുദ്ധിയും, തെറ്റില്ലാത്ത വാക്യരചനയും, ഇങ്ഗ്ളിഷ് ക്ളാസിക്ക്സും മറ്റും വായിച്ചുള്ള പശ്ചാത്തലവുംമറ്റുമില്ലാതെ വെറും Accent കൊണ്ട്മാത്രം ഇങ്ഗ്ളിഷ് പരിജ്ഞാനമാവില്ല. എന്നാൽ ഇങ്ഗ്ളിഷ് പരിജ്ഞാനമില്ലാത്തവരിൽ മതിപ്പുളവാക്കാൻ ഇത് ഉതകും. എന്നാൽ പലപ്പോഴും, ഇതൊന്നുമില്ലെങ്കിലും Accent മാത്രം സ്വായത്തമാക്കിക്കൊണ്ട് പലരും ഒതുങ്ങുന്നു. ഇങ്ഗ്ളിഷിന്റെ മേൽപ്പരപ്പ് മാത്രമേ ഇവർക്ക് അനുഭവിച്ചറിയാൻ സാധിക്കുകയുള്ളു. ഇതുപോലും വലിയൊരുകാര്യമാണെങ്കിലും, ഇതിൽ മാത്രം ഒതുങ്ങിനിൽക്കേണ്ടകാര്യമില്ല.

വിശ്രമിക്കാനുള്ള നല്ല ഗുണമേന്മയുള്ള പാർക്കുകളായി മാറ്റേണം. എല്ലാ ഗ്രാമങ്ങളിലും പട്ടണങ്ങളിലും നല്ല നിലവാരമുള്ള കളിക്കളങ്ങൾ ഉണ്ടായിരിക്കേണം.

There should be facility for the members of the public to learn good quality English. Public funds should be spent in a manner that would be of use to the people. However, currently public funds are being wasted in creating more and more of useless government systems, which serve no specific utility. For, they are only duplicating the work done in one government office or other. My dear friends, I will conclude this talk of mine, by requesting you to think on this issue.

പൊതുജനങ്ങളിൽപ്പെട്ടവർക്ക് നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് പഠിക്കാനുള്ള സൗകര്യം ഉണ്ടായിരിക്കേണം. ജനങ്ങൾക്ക് ഉപകാരപ്രദമായ രീതിയിൽ വേണം പൊതുധനം ചിലവാക്കേണ്ടത്. എന്നാൽ ഇന്ന് പൊതുധനം, പ്രത്യേകിച്ച് ഉപയോഗം ഒന്നുംതന്നെയില്ലാത്ത, കൂടുതൽ കൂടുതൽ ഉപയോഗശൂന്യമായ സർക്കാർ സംവിധാനങ്ങൾ സൃഷ്ടിക്കാനാണ് ഉപയോഗിക്കപ്പെടുന്നത്. കാരണം, അവ ഒരു സർക്കാർ കാര്യാലയത്തിലോമറ്റോ, ചെയ്ത്തീർത്ത പണി വീണ്ടും ആവർത്തിക്കുകമാത്രമാണ് ചെയ്യുന്നത്. എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ, നിങ്ങളോട് ഈ വിഷയത്തെക്കുറിച്ച് ചിന്തിക്കുവാൻ ആവശ്യപ്പെട്ട്കൊണ്ട് ഞാൻ എന്റെ ഈ സംസാരം ഉപസംഹരിക്കും.

Q B4

Thank you.

# The forest wealth of our nation

## നമ്മുടെ രാഷ്ട്രത്തിന്റെ വനസമ്പത്ത്

My dear friends,

എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ,

I wish to speak to you about the forest wealth of our nation.

ഞാൻ നിങ്ങളോട് നമ്മുടെ രാഷ്ട്രത്തിന്റെ വനസമ്പത്തിനെക്കുറിച്ച് സംസാരിക്കാൻ ആഗ്രഹിക്കുന്നു.

In 1947, when India was formed, the geographical area of this nation was filled with trees and other forest resources. Roadsides were lined with shade-trees. However, over the years, all this has been squandered by our nation. Huge areas of forest lands have been cleared. Many of them have been converted into residential or industrial layouts or locations. Others have been converted into wastelands.

1947ൽ, ഇന്ത്യാരാജ്യം രൂപീകൃതമായപ്പോൾ, ഈ ഭൂമിശാസ്ത്രപരമായപ്രദേശം മരങ്ങളും മറ്റ് വനവിഭവങ്ങളും നിറഞ്ഞതായിരുന്നു. തെരുവോരങ്ങളിൽ തണൽമരങ്ങൾ നിരയായി നിന്നിരുന്നു. എന്നാൽ, വർഷങ്ങൾ കഴിഞ്ഞപ്പോഴേക്കും, ഇവയെല്ലാം നമ്മുടെ രാഷ്ട്രം പാഴായിക്കഴിഞ്ഞിട്ടുണ്ട്. വനഭൂമികളിൽ വൻപ്രദേശങ്ങൾ വെട്ടിവൃത്തിയാക്കപ്പെട്ടിരിക്കപ്പെട്ടു. ഇവയിൽ പലതും, വാസസ്ഥലങ്ങളുടേയോ, വ്യാവസായികപ്രദേശങ്ങളുടേയോ ലേഔട്ടുകളോ, സ്ഥാനങ്ങളോ ആയി മാറ്റപ്പെട്ടിട്ടുണ്ട്. മറ്റുള്ളവ തരിശ്പ്രദേശങ്ങളും ആയി മാറ്റപ്പെട്ടിട്ടുണ്ട്.

The traditional dwellers of the forest lands have been brought out into the open. Many of them have lost their complete footing in life, and have been left at the mercy of the crude social functioning.

വനങ്ങളിൽ പാരമ്പര്യമായി വസിച്ചിരുന്നവർ പുറത്തെടുക്കപ്പെട്ടിട്ടുണ്ട്. അവരിൽ പലർക്കും, അവരുടെ ജീവിതത്തിന്റെ അടിസ്ഥാനംതന്നെ നഷ്ടപ്പെടുകയും, പരുക്കൻ സാമൂഹിക നിലവാരങ്ങൾക്ക് അവർ അടിമപ്പെടുകയും ചെയ്തിട്ടുണ്ട്.

It was the English rulers who set-up a department of forestry in the Indian peninsula. They also set-up forestry colleges in British-India. Not only were the trees and forests protected, but efforts were made to set-up scientifically designed forest regions. In Nilambur, a teak plantation was set up by Mr. Henry Coonolly, the Collector of the erstwhile Malabar district.

ഇന്ത്യൻ ഉപദ്വീപിൽ ഒരു ഫോറസ്ട്രി ഡിപ്പാർട്ട്മെന്റ് സ്ഥാപിച്ചത് ഇങ്ഗ്ളിഷ് ഭരണകർത്താക്കളായിരുന്നു. ബ്യട്ടിഷ്-ഇന്ത്യയിൽ അവർ ഫോറസ്ട്രി കോളജുകളും സ്ഥാപിച്ചിരുന്നു. മരങ്ങളും കാടുകളും സംരക്ഷിക്കപ്പെടുകമാത്രമല്ല, ശാസ്ത്രീയമായി രൂപകൽപ്പനചെയ്ത വനപ്രദേശങ്ങൾ സ്ഥാപിക്കാൻ വേണ്ടി അധ്വാനിക്കുകയും ചെയ്തിരുന്നു. അന്ന് ഉണ്ടായിരുന്ന മലബാർ ജില്ലയുടെ കലക്ടറായിരുന്ന മി. ഹെൻറി കോണോളി, നിലമ്പൂരിൽ ഒരു തേക്ക് മരത്തോട്ടം പടുത്തുയർത്തിയിരുന്നു.

After the formation of India, there has been no concern about the protection of forest wealth. The tribal populations also have no safety. Forest lands are quietly converted into privately-owned plantations, by means of manipulations in the official records. The government officials in charge of these locations get huge monetary compensation for colluding with these thieves. In the name of development, road-building and electric-line setting-up, trees with hundreds of years' age are brutally cut-down. The real aim of the people who do this heinous crime is to pocket huge amounts. For, such trees fetch a big price in the wood-mill and furniture industry.

ഇന്ത്യ സ്ഥാപിതമായതോടുകൂടി, വനസമ്പത്ത് സംരക്ഷിക്കുന്നതിൽ യാതോരു താൽപ്പര്യവും ഉണ്ടായിട്ടില്ല. വനവാസികൾക്ക് യാതോരു സംരക്ഷണവും ഇല്ല. ഔദ്യോഗിക രേഖകളിൽ തിരുത്തൽ നടത്തി, വനഭൂമികൾ പതുക്കെ സ്വാകാര്യ ഉടമസ്ഥതയിലുള്ള തോട്ടങ്ങളായി മാറ്റപ്പെട്ടുകൊണ്ടിരിക്കുന്നു. ഈ കള്ളന്മാരുമായി ഗൂഢാലോചന നടത്തുന്നതിൽ നിന്നും, ഈ പ്രദേശങ്ങളുടെ നിർവ്വഹണാധികാരം ഉള്ള സർക്കാർ ഉദ്യോഗസ്ഥർക്ക് വൻസാമ്പത്തിക ലാഭം ലഭിക്കുന്നു. വികസനം, റോഡ്-നിർമ്മാണം, വൈദ്യുതി ലൈൻ കെട്ടൽ തുടങ്ങിയ കാര്യങ്ങളുടെ പേരിൽ, നൂറുകണക്കിന് വർഷങ്ങൾ പഴക്കമുള്ള മരങ്ങൾ മൃഗീയമായി വെട്ടിമാറ്റപ്പെടുന്നു. ഈ ദുഷ്ടകൃത്യം നടത്തുന്ന ആളുകളുടെ യഥാർത്ഥ ലക്ഷ്യം വൻസംഖ്യകൾ പോക്കറ്റിലാക്കുകയെന്നതാണ്. കാരണം, ഇങ്ങിനെയുള്ള മരങ്ങൾക്ക് മരമിൽ, ഗൃഹോപകരണ വ്യവസായത്തിൽ വലിയ വില ലഭിക്കും.

It is time for the people of our nation to question these things. For, forests and trees are bequeathed by nature and god. No man, whatever be his official position, has the right to collude or collaborate with people who are out to destroy these glorious legacies. In fact, the officials who have conspired to loot the national wealth have to be made to answer for this. They have to be made to replant the whole forest wealth of our nation, in the same form as it had been bequeathed to us by the rulers of British-India.

ജനങ്ങൾ ഈ കാര്യങ്ങൾ ചോദ്യംചെയ്യാൻ ഉള്ള സമയമായി. കാരണം, വനങ്ങളും മരങ്ങളും പ്രകൃതിയും ദൈവവും നൽകിയവയാണ്. ഈ ഗംഭീരങ്ങളായ പൈതൃകങ്ങളെ നശിപ്പിക്കാൻ ഒരുമ്പെടുന്ന ആളുകളോടൊപ്പം ഗൂഢാലോചനചെയ്യാനും, അവരോട് സഹകരിക്കാനും, യാതോരു മനുഷ്യനും, അയാൾ ഏത് ഔദ്യോഗിക പദവിയിൽ ഉള്ള ആളാണെങ്കിലും, അവകാശമില്ല. വാസ്തവത്തിൽ, ദേശീയ സമ്പത്ത് കൊള്ളയടിക്കാൻ ഗൂഢാലോചന നടത്തിയ ഉദ്യോഗസ്ഥർ ഇതിന് ഉത്തരം പറയേണ്ടിയിരിക്കുന്നു. ബ്യട്ടിഷ്-ഇന്ത്യൻ ഭരണകർത്താക്കൾ നമുക്ക് അവകാശമായി വിട്ടുതന്ന അതേ നിലവാരത്തിൽ, ഈ മുഴുവൻ വനസമ്പത്തും ഇവർ തിരിച്ച് നട്ടുപിടിപ്പിക്കേണ്ടതാണ്.

My dear friends, I request you to think about these things. It is your duty before your god, to dare to ask for an adequate explanation from the government officials who had been in charge of our national wealth. They have the same responsibility that a security guard of a bank has, when it is found that someone has absconded with the bank's money in the night-time, when he was in guard-duty therein.

എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ, ഈ കാര്യങ്ങളെക്കുറിച്ച് ചിന്തിക്കാൻ ഞാൻ നിങ്ങളോട് ആവശ്യപ്പെടുന്നു. നമ്മുടെ ദേശീയ സമ്പത്തിന്റെ നിർവ്വഹണാധികാരം ഉണ്ടായിരുന്ന സർക്കാർ ഉദ്യോഗസ്ഥരിൽ നിന്നും ഒരു മതിയായ വിശദീകരണം ആവശ്യപ്പെടാൻ ഉള്ള ധൈര്യം കാണിക്കുകയെന്നത്, നിങ്ങളുടെ ദൈവത്തിൻ മുന്നിൽ നിങ്ങൾക്കുള്ള കർത്തവ്യമാണ്. ബാങ്കിൽ പാറാവ് ഡ്യൂട്ടിയുള്ള അവസരത്തിൽ, ആരോ ബാങ്കിന്റെ പണവുമായി മുങ്ങിയെന്ന് കണ്ടെത്തിയാൽ, ആ പാറാവ്കാരന് അതിനുള്ള ഉത്തരവാദിത്വത്തിന് തുല്ല്യമായ ഉത്തരവാദിത്വം ഇവർക്കുമുണ്ട്.

Q B5

# About English

## ഇങ്ഗ്ളിഷിനെക്കുറിച്ച്

My dear friends,

എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ,

I wish to speak to you about English.

ഞാൻ നിങ്ങളോട് ഇങ്ഗ്ളിഷിനെക്കുറിച്ച് പറയാൻ ആഗ്രഹിക്കുന്നു.

English is a wonderful language. And quite easy to study. It has only 26 alphabets. In the first impression, one might feel that it is such a small language that it cannot do much. For, most Indian languages have much more alphabets and many more powerful words. English words do not have the power that words in Indian languages have.

ഇങ്ഗ്ളിഷ് ഒരു അതിശയകരമായ ഭാഷയാണ്. മാത്രവുമല്ല, അത് പഠിക്കാൻ വളരെ എളുപ്പവുമാണ്. അതിൽ 26 അക്ഷരങ്ങളേയുള്ളു. പ്രഥമ മതിപ്പിൽ, ഇത്ര ചെറിയ ഒരു ഭാഷയായതിനാൽ, അതിന് കാര്യമായി ഒന്നുംതന്നെ ചെയ്യാൻ ആവില്ല എന്നൊരു തോന്നൽ വരാം. കാരണം, മിക്ക ഇന്ത്യൻ ഭാഷകൾക്കും ഇതിനേക്കാൾ ലിപികളും, വളരെയധികം ശക്തിയുള്ള വാക്കുകളും ഉണ്ട്. ഇന്ത്യൻ ഭാഷകളിലെ വാക്കുകൾക്ക് ഉള്ള ശക്തി ഇങ്ഗ്ളിഷ് വാക്കുകൾക്ക് ഇല്ല.

Yet, it is not power in words that makes a society great. Simplicity and ease of use is what makes social communication easy. Not only communicating with others, but debating, discussing and such other things are much more comfortable and easy in English. I am not saying that these things are not possible in other languages. However, most other languages, including many European languages are feudal and hierarchical.

എന്നാൽ, വാക്കുകളിലെ ബലം അല്ല ഒരു സമൂഹത്തിനെ മഹത്തരമാക്കുന്നത്. ലളിത ഭാവവും, ഉപയോഗിക്കാനുള്ള എളുപ്പവും ആണ് സാമൂഹിക പ്രവർത്തനത്തെ ആയാസരഹിതമാക്കുന്നത്. മറ്റുള്ളവരോട് ആശയവിനിമയം നടത്തുന്നതിന് മാത്രമല്ല, സംവാദം നടത്താനും, ചർച്ചചെയ്യാനും മറ്റും ഏറ്റവും സൗകര്യപ്രദവും, എളുപ്പവും ഇങ്ഗ്ളിഷിലാണ്. ഇക്കാര്യങ്ങൾ മറ്റ് ഭാഷകളിൽ ആവില്ല എന്നല്ല, ഞാൻ പറയുന്നത്. എന്നാൽ, പല യൂറോപ്പ്യൻ ഭാഷകൾ അടക്കം, മറ്റ്മിക്ക ഭാഷകളും ഫ്യൂഡൽ സ്വഭാവമുള്ളതും, ഉച്ചനീചത്വമുള്ളവയുമാണ്.

A society reflects the personal dignity and quality of its people. This in turn is connected to the language and words used with regard to the people. Languages that discriminate and belittle people variously cannot create a great social set-up or nation. This is where English does make a very definite difference.

ഒരു സമൂഹം അതിന്റെ ജനങ്ങളുടെ വ്യക്തിപരമായ അന്തസ്സും ഗുണമേന്മയും പ്രതിഫലിപ്പിക്കുന്നു. ഇതാകട്ടെ, ജനങ്ങളുമായി ബന്ധപ്പെട്ട് ഉപയോഗിക്കപ്പെടുന്ന ഭാഷയും വാക്കുകളും ആയി ബന്ധപ്പെട്ട് കിടക്കുന്നു. ജനങ്ങളെ വിവിധ രീതിയിൽ വിവേചനം ചെയ്യുന്നതും, കൊച്ചാക്കുന്നതുമായ ഭാഷകൾക്ക് ഒരു മഹത്തായ സാമൂഹിക ഘടനയോ രാഷ്ട്രമോ സൃഷ്ടിക്കാൻ ആവില്ല.

English is not a feudal language. In fact, it is a planar language. There are no higher-ups or lower beings in ordinary English words. English has words for the king, queen and other statutory functionaries. Yet, ordinary words that discriminate or degrade or ennoble a particular person or groups of persons are not required for ordinary communication in English.

ഇങ്ഗ്ളിഷ് ഒരു ഫ്യൂഡൽ ഭാഷയല്ല. വാസ്തവത്തിൽ, ഇത് ഒരു പരന്ന ഭാഷയാണ്. പൊതുവായ ഇങ്ഗ്ളിഷ് വാക്കുകളിൽ വലിയവരോ ചെറിയവരോ ഇല്ല. രാജാവിനും, റാണിക്കും, മറ്റ് ഭരണഘടനാപരമായ ഔദ്യോഗിക സ്ഥാനം വഹിക്കുന്നവർക്കും, ഇങ്ഗ്ളിഷിൽ വാക്കുകൾ ഉണ്ട്. എന്നാൽ, ഏതെങ്കിലും ഒരു വ്യക്തിയെയോ, അല്ലെങ്കിൽ ആൾക്കൂട്ടങ്ങളെയോ വിവേചനം ചെയ്യുന്നതോ, തരംതാഴ്ത്തുന്നതോ, അല്ലെങ്കിൽ ദിവ്യമാക്കുന്നതോ ആയ പൊതുവായ വാക്കുകൾ ഇങ്ഗ്ളിഷിലൂടെയുള്ള സാധാരണ ആശയവിനിമയത്തിന് ആവശ്യമില്ല.

This is what makes English a great language. In fact, it is this sterling quality of English that had made it the language of a wonderful world empire.

ഇതാണ് ഇങ്ഗ്ളിഷിനെ ഒരു മഹത്തായ ഭാഷയാക്കുന്നത്. വാസ്തവത്തിൽ, ഈ ഉൽകൃഷ്ടമായ ഗുണമാണ് ഇങ്ഗ്ളിഷിനെ ഒരു അതിശയിപ്പിക്കുന്നതരത്തിലുള്ള ലോക സാമ്രാജ്യത്തിന്റെ ഭാഷയായി മാറ്റിയത്.

It was **Lord Macaulay** who argued for the teaching of this wonderful language to the ordinary people of British-India. The rich people of British-India could study English on their own. It was the common man's children who had no opportunity to study English. English East India Company decided to agree with Lord Macaulay. English education was given to many school children free of cost. In many places, the lower financial classes and other lower castes improved tremendously due to this. In fact, many lower caste individuals got into senior official positions without any reservations, due to this great magnanimity on the part of the East India Company.

Lord Macaulayയാണ്, ഈ അത്ഭുതകരമായ ഭാഷ ബ്യട്ടിഷ്-ഇന്ത്യയിലെ സാധാരണ ജനങ്ങളെ പഠിപ്പിക്കേണം എന്ന് വാദിച്ചത്. ബ്യട്ടിഷ്-ഇന്ത്യയിലെ പണക്കാർക്ക് സ്വന്തമായി ഇങ്ഗ്ളിഷ് പഠിക്കാൻ ആവുമായിരുന്നു. സാധാരണക്കാരന്റെ മക്കൾക്കാണ് ഇങ്ഗ്ളിഷ് പഠിക്കാനുള്ള അവസരം ഇല്ലാതെ പോയത്. ഇങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി Lord Macaulayയോട് യോജിക്കാൻ തീരുമാനിച്ചു. പല സ്കൂൾ കുട്ടികൾക്കും ഇങ്ഗ്ളിഷ് വിദ്യാഭ്യാസം സൗജന്യമായി നൽകപ്പെട്ടു. ഈ കാരണത്താൽ, പലയിടത്തും, സാമ്പത്തികമായി പിന്നോട്ടുനിൽക്കുന്നവരും മറ്റ് താഴ്ന്ന ജാതിക്കാരും അതിഗംഭീരമായി അഭിവൃദ്ധിപ്പെട്ടു. വാസ്തവത്തിൽ, ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ഈ മഹത്തായ മഹാമനസ്കത കാരണം, പല താഴ്ന്ന ജാതിക്കാരായ വ്യക്തികൾക്കും, യാതോരു സംവരണവും ഇല്ലാതെതന്നെ ഉയർന്ന ഔദ്യോഗിക പദവികൾ ലഭിച്ചു.

At the same time, the higher castes also benefited from the various social reforms which enabled them also to improve.

അതേസമയം, അവരെ ഉയർച്ചയിലേക്ക് നിങ്ങാൻ സൗകര്യപ്പെടുത്തിയ വിവിധതരം സാമൂഹിക പരിഷ്കരണങ്ങളിലൂടെ ഉയർന്നജാതിക്കാർക്കും പ്രയോജനം ലഭിച്ചു.

My dear friends, in my opinion we have to be grateful to our benefactors. Ingratitude is a very vile thing.

എന്റെ പ്രീയപ്പെട്ട സുഹൃത്തുക്കളെ, എന്റെ അഭിപ്രായത്തിൽ, നാം നമുക്ക് ഉപകാരം ചെയ്തവരോട് നന്നി(നന്ദി)യുള്ളവരായിരിക്കേണം. നന്നികേട് (നന്ദികേട്) ഒരു നീചമായ കാര്യമാണ്.

#24

# PROFESSIONS & Human relationships

V 1

V 0FULL

| | |
|---|---|
| **PROFESSIONS** | തൊഴിലുകൾ |
| Advocate | വക്കീൽ |
| Butcher | അറവുകാരൻ |
| Carpenter | ആശാരി |
| Cook | പാചകക്കാരൻ |
| Doctor | വൈദ്യൻ |
| Driver | വാഹനം ഓടിക്കുന്ന ആൾ |
| Fisherman | മുക്കുവൻ |
| Manager | നിയന്ത്രിക്കുന്ന ആൾ |
| Mechanic | യന്ത്രം നന്നാക്കുന്ന ആൾ |
| Painter | ചായം അടിക്കുന്ന ആൾ |
| Plumber | വെള്ളം വിതരണകുഴൽ സ്ഥാപിക്കുന്നതോ, നന്നാക്കുന്നതോ ആയ ആൾ |
| Policeman | പോലീസുകാരൻ |
| Postman | പോസ്റ്റ്മാൻ |
| Preacher | മതപ്രാസംഗികൻ |
| Priest | വൈദികൻ |
| Robber | മോഷ്ടാവ് |
| Servant | ഭൃത്യൻ |
| Supervisor | മേൽനോട്ടക്കാരൻ |
| Teacher | അദ്ധ്യാപകൻ / അദ്ധ്യാപിക |
| Typist | ടൈപ്പ് ചെയ്യുന്ന ആൾ |
| Worker | തൊഴിലാളി |

V 2

| | |
|---|---|
| **Human Relationships** | മനുഷ്യബന്ധങ്ങൾ |
| Man | മനുഷ്യൻ, പുരുഷൻ, ഭൃത്യൻ |
| Woman | സ്ത്രീ, ഭാര്യ, ദാസി |
| Boy | ആൺകുട്ടി |
| Girl | പെൺകുട്ടി |
| Child | കുഞ്ഞ്, കുട്ടി |
| Baby | കുഞ്ഞ് |
| Father | അച്ഛൻ, പിതാവ്, പാതിരി |
| Mother | അമ്മ, മാതാവ് |
| Grandmother, Grandma | മുത്തശ്ശി |
| Grandfather, Grandpa | മുത്തച്ഛൻ |
| Grandchild | പേരക്കുട്ടി |
| Grandchildren | പേരക്കുട്ടികൾ |
| Grandson | പൗത്രൻ |
| Granddaughter | പൗത്രി |
| Husband | ഭർത്താവ് |
| Wife | ഭാര്യ |
| Spouse | ഭർത്താവ്/ഭാര്യ |
| Son | മകൻ |
| Daughter | മകൾ |
| Cousin | അമ്മാവന്റെ/അമ്മാവിയുടെ മകൻ/മകൾ |
| Father-in-law | ഭാര്യയുടെ/ഭർത്താവിന്റെ അച്ഛൻ |
| Mother-in-law | ഭാര്യയുടെ/ഭർത്താവിന്റെ അമ്മ |
| Uncle | അമ്മാവൻ |
| Aunt | അമ്മാവി |
| Sister-in-law | ഭാര്യയുടെ/ഭർത്താവിന്റെ സഹോദരി, ഭാര്യ/ ഭർത്തൃസഹോദരന്റെ ഭാര്യ |
| Brother-in-law | ഭാര്യയുടെ/ഭർത്താവിന്റെ സഹോദരൻ, ഭാര്യാ /ഭർത്തൃസഹോദരിയുടെ ഭർത്താവ്, സഹോദരിയുടെ ഭർത്താവ്, അളിയൻ |
| Sister | സഹോദരി |
| Brother | സഹോദരൻ |
| Nephew | സഹോദരന്റെ/സഹോദരിയുടെ പുത്രൻ |
| Niece | സഹോദരന്റെ/സഹോദരിയുടെ പുത്രി |

# ഫ്യൂഡൽ ഭാഷാ പ്രശ്നം

#24

ഇങ്ഗ്ലിഷിലെ പൊളൈറ്റ്നെസ് എന്ന സങ്കൽപ്പം ഒരു ഫ്യൂഡൽ ഭാഷാ അന്തരീക്ഷത്തിൽ

**English politeness in a feudal language ambience**

ഈ എഴുത്തുകാരൻ ഭാഷകളിലെ കോഡുകളെക്കുറിച്ച് നിരീക്ഷണപഠനങ്ങൾ കൂറെ വർഷങ്ങൾക്ക് മുമ്പ്മുതൽ നടത്തിത്തുടങ്ങിയിട്ടുള്ള വ്യക്തിയാണ്. 1989ൽ ഇത് സംബന്ധിച്ച് ആദ്യമായി ഒരു പുസ്തകം (March of the Evil Empires: English versus the feudal languages) എഴുതിയപ്പോൾ, സോഫ്റ്റ്വേർ എന്ന ആശയസങ്കൽപ്പത്തെക്കുറിച്ച് അറിവില്ലായിരുന്നു. എന്നാൽ ഈ പുസ്തകം 2001ഓട് കൂടി വീണ്ടും വിപുലപ്പെടുത്തിയെഴുതുമ്പോഴേക്കും, കമ്പ്യൂട്ടറുകളെക്കുറിച്ചും, സോഫ്റ്റ്വേറിനെക്കുറിച്ചും പലവിധവിവരങ്ങളും ഈ എഴുത്തുകാരൻ നേടിക്കഴിഞ്ഞിട്ടുണ്ടായിരുന്നു.

ഭാഷയൊരു സോഫ്റ്റ്വേറിനോടോ, അതുമല്ലെങ്കിൽ ഒരു സോഫ്റ്റ്വേർ ആപ്ളിക്കേഷനോടോമറ്റോ സാമ്യതയുള്ള എന്തോ ഒന്ന് ആണ് എന്ന് ഈ എഴുത്തുകാരന് ബോധ്യമുണ്ട്. ഈ വിഷയത്തെക്കുറിച്ച് പിന്നീട് കൂടുതലായി സംസാരിക്കാം.

ഈ പ്രാവശ്യത്തെ ലേഖനത്തിൽ ഇന്ത്യൻ ഭാഷകളിലെ *വിനയ-ഭവ്യതാ* കോഡുകളെ ഇങ്ഗ്ളിഷിലെ Politness എന്ന സങ്കൽപ്പവുമായി താരതമ്യം ചെയ്ത് കൊണ്ട് സംസാരിക്കാം. ഇങ്ഗ്ളണ്ടിൽ നിന്നും വന്ന ഇങ്ഗ്ളിഷിൽ **Thank you, Please, Excuse me, I beg your pardon, Pardon, I'm sorry, I regret, I appologise, Can I?, May I?** തുടങ്ങിയ പ്രയോഗങ്ങൾ ഉണ്ട്. പ്രഥമദൃഷ്ട്യാനോക്കിയാൽ, ഇവയ്ക്കെല്ലാം തന്നെ മലയാളത്തിലും, ഇന്ത്യയിലെ മറ്റ് ഫ്യൂഡൽ ഭാഷകളിലും തുല്ല്യമായ വാക്കുകൾ ഉണ്ട് എന്ന തോന്നൽ വരാം. എന്നാൽ ഇത് ശരിയല്ല. കാരണം, ഇങ്ഗ്ളിഷിലെ Politnessഎന്ന സങ്കൽപ്പത്തിനോട് താദാത്മ്യം ഉള്ള ഈ വാക്കുകൾക്ക് മലയാളത്തിലും മറ്റ് ഫ്യൂഡൽ ഭാഷകളിലും സാമാനമായ പ്രയോഗങ്ങൾ ഇല്ലതന്നെ. ആകെയുള്ളത്, അതാത് ഫ്യൂഡൽ ഭാഷകൾ പ്രചരിപ്പിക്കുവാൻ വെമ്പൽകൊള്ളുന്ന വ്യക്തികൾ, ഇങ്ഗ്ളിഷിലെ ഓരോ പ്രയോഗത്തിനും തുല്ല്യമായത് എന്ന് കൊട്ടിഘോഷിച്ചുകൊണ്ട് പല വാക്കുകളും, ഒരുക്കിനിർത്തിക്കാണിക്കുകമാത്രമാണ് ചെയ്യുന്നത്. എന്നാൽ ഈ ഒരുക്കിനിർത്തിക്കാണിക്കുന്ന വാക്കുകളെ, അവയുടെ കോഡ് വിന്യാസത്തിലൂടെ നോക്കിയാൽ, തികച്ചും വ്യത്യസ്തങ്ങളായ അർത്ഥവും വ്യക്തിബന്ധച്ചരടുകളും ഉള്ളവയാണ് എന്ന് കാണാവുന്നതാണ്.

ഈ വാക്കുകളുടെ കോഡ്നിലവാരത്തിലേക്ക് കടക്കാതെതന്നെ, ഇങ്ഗ്ളിഷിലെ ഓരോ വാക്കുകളോടും ബന്ധിപ്പിക്കപ്പെട്ടിരിക്കുന്ന ഈ വാക്കുകൾക്ക്, ആ ഇങ്ഗ്ളിഷ് വാക്കുകളുമായുള്ള വ്യത്യാസത്തെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം.

ആദ്യം നമുക്ക് ഇങ്ഗ്ളിഷിലെ **Thank you** എന്ന വാക്ക് എടുക്കാം. മലയാളത്തിലെ *നന്നി* (നന്ദി) എന്നവാക്കാണ് Thank youഎന്ന ഇങ്ഗ്ളിഷ് വാക്കിന്റെ അർത്ഥമായി ഉപയോഗിച്ച്തുടങ്ങിക്കാണുന്നത്. ഈ അവകാശവാദത്തിൽ കാര്യമായപ്രശ്നങ്ങൾ ഉണ്ട്. ഒന്നാമതായി, ജന്മി കുടിയാന് എന്തെങ്കിലും ഒരു ഉപകാരം ചെയ്താൽ, കുടിയാൻ ജന്മിയോട് *നന്നി* എന്ന് പറയുമായിരുന്നോ എന്നത് തീർച്ചയില്ല. കാരണം, അങ്ങിനെയൊരു കീഴ്വഴക്കം ഉണ്ട് എന്ന് തോന്നുന്നില്ല. ഇങ്ഗ്ളിഷിലെ ***appreciation*** എന്ന വാക്ക് അർത്ഥമാക്കുന്ന കാര്യമാണ് പ്രശ്നം. താഴെയുള്ളവന്റെ *appreciation* മുകളിലുള്ളവർക്ക് പുല്ല് വിലയാണ് എന്നത് ഒരു പ്രശ്നം.

എന്നാൽകാര്യങ്ങൾ കുറേക്കൂടി സങ്കീർണ്ണമാണ്. ഇന്നുള്ള ഔപചാരികമായി വികസിപ്പിച്ചെടുത്ത മലയാളത്തിൽ *നന്നി*യെന്ന വാക്ക് സർവ്വത്ര ഉപയോഗിക്കപ്പെടുന്നുണ്ട്, ഔപചാരികമായി. എന്നാൽ ഇത് ഇങ്ഗ്ളിഷിലെ *thank you* എന്ന പ്രയോഗത്തിന് അടുത്തെവിടെയും എത്തുന്നില്ലതന്നെ.

*Thank you* എന്നവാക്ക് ആളുകളുടെ സ്ഥാനമാനങ്ങൾക്കും, തൊഴിൽപദവികൾക്കും മറ്റ് രീതിയിൽ ഫ്യൂഡൽഭാഷകളിൽ വിവേചനപരമായി ദർശ്ശിക്കപ്പെടുന്ന നിലവാരങ്ങക്കും അതീതമായി ഉപയോഗിക്കാവുന്ന ഒരു പ്രയോഗമാണ്. ഉദാഹരത്തിന് ഹോട്ടലിലെ വെയ്റ്ററോടും, കീഴ്ജീവനക്കാരനോടും, പണിക്കാരനോടും, മക്കളോടും, വിദ്യാർത്ഥികളോടും, മുതലാളിയോടും, അദ്ധ്യാപകനോടും, മേലുദ്യോഗസ്ഥനോടും *thank you* ഒരേപോലെ ഉപയോഗിക്കാം.

എന്നാൽ ***നന്നി***യെന്ന വാക്ക്, ഹോട്ടലിലെ വെയ്റ്ററോടും, കീഴ്ജീവനക്കാരനോടും, പണിക്കാരനോടും, മക്കളോടും വിദ്യാർത്ഥിയോടും, മറ്റും അവരുടെ മുകളിൽ ഉള്ളവർ ഉപയോഗിച്ചാൽ, മലയാളത്തിലെ മറ്റ് ഭാഷാ വാക്യകോഡുകളുമായി താദാത്മ്യപ്രശ്നം ഉദിക്കും. ഉദാഹരണത്തിന്, മുതലാളി തൊഴിലാളിയോട് പറയുന്നു ***നീ പോയി ഒരു ഗ്ളാസ് വെള്ളം കൊണ്ടുവരൂ***. തൊഴിലാളി വെള്ളം കൊണ്ട്വന്ന് കൊടുക്കുന്നു. അപ്പോൾ മുതലാളി പറയുന്നു ***നന്നി***. ഇങ്ഗ്ളിഷിലെ *politness* എന്ന സങ്കൽപ്പം മലയാളത്തിലേക്ക് ലയിപ്പിക്കാനായി വരുംകാലങ്ങളിൽ ഈ ***നന്നി*** പ്രയോഗം സാർവത്രികമാക്കാൻ ആരെങ്കിലും ഒരുമ്പെട്ടാലും, മലയാളത്തിലെ നീ, നിങ്ങൾ, താങ്കൾ, സാർ പ്രയോഗങ്ങളിൽ മാറ്റം വരുന്നില്ല എന്ന് ഓർക്കേണം. അതിനാൽ തന്നെ ഈയൊരു ***നന്നി***പ്രയോഗം വെറുമൊരു പ്രഹസനം മാത്രമായിരിക്കും.

ഇങ്ഗ്ളിഷിൽ thank youഎന്നു പറയുന്നതിൽ കാര്യമായതും, ആഴമേറിയതുമായ വൈകാരികഭാവം ഉണ്ട്. എന്നാൽ മലയാളത്തിൽ **thank you/*നന്നി*** എന്ന് ആരെങ്കിലും പറഞ്ഞാൽ കാര്യമായി എന്തെങ്കിലും ലഭിച്ച തോന്നൽ ലഭിക്കില്ല. കാരണം, വലിയവർക്ക് എന്തെങ്കിലും ഉപകാരപ്രദമായത് ചെയ്യുന്നതിലാണ്, ഫ്യൂഡൽ ഭാഷാകോഡുകൾ വിലനൽകുക. അല്ലാതെ മുക്കാൽ പൈസകൈയിലില്ലാത്തതോ, അല്ലെങ്കിൽ സാമൂഹികമായി വിലയില്ലാത്തവർക്കോ, ഉപകാരം ചെയ്യുന്നതിൽ മൂല്യമില്ല. അവരുടെ *നന്നി*ക്കെന്ത് വിലയിരിക്കുന്നു. അവർ നൽകേണ്ടത് പണമാണ്. അതിന് മൂല്യമുണ്ട്.

> പണ്ട് തിരുവിതാംകൂറിൽ വച്ച് ഒരു കഥകേട്ടിരുന്നു. സായിപ്പിന് റോട്ടിൽ വച്ച് എന്തോ ചെറു സഹായം ചെയ്തു, ഒരാൾ. മലയാളം പഠിച്ച് പരിശീലിച്ചുകൊണ്ടിരുന്ന സായിപ്പ് ചോദിച്ചു, *പൈസവേണോ, നന്ദി വേണോ* എന്ന്. സായിപ്പ് ഉദ്ദേശിച്ചത് *നന്നി*യാണ്. എന്നാൽ സായിപ്പ് പഠിച്ച മലയാളം *നന്ദി*യെന്ന വാക്കാണ്. ഇതിനെ വാക്കുകൾ പ്രകാരമുള്ള ഉച്ചാരണത്തിൽ സായിപ്പ് ചോദിച്ചു *നന്ദി വേണോ* എന്ന്. ഈ *നന്ദി*യെന്താണ് എന്ന് അപരന് മനസ്സിലായില്ല. നന്ദിയെന്നാൽ പൈസയേക്കാൾ വലിയ എന്തോ ആണ് എന്ന് കരുതി, അയാൾ പറഞ്ഞു, നന്ദി മതി എന്ന്. അപ്പോൾ സായിപ്പ് പറഞ്ഞു നന്ദി, നന്ദി. പോയത് പണം. ലഭിച്ചത് നന്ദി. സഹിക്കാൻ പറ്റുന്നകാര്യമല്ല.

സർക്കാർ ഫോമുകളിലും മറ്റും നന്ദിയെന്ന് അടിക്കുറിപ്പായി വായ്ച്ചു കണ്ടിരിക്കും. ഈ വാക്കിന് യാതോരു അർത്ഥവുമില്ല. യാതോരുരീതിയിലും സർക്കാർ തൊഴിലാളികൾ എന്തെങ്കിലും നന്നിയുണ്ട് എന്ന തോന്നൽ ഉളവാകുന്നുണ്ടെങ്കിൽ, അത് വെറുമൊരു തോന്നൽമാത്രമാണ്. വെറും പ്രഹസനം മാത്രം.

ഇനി *Please* എന്ന പ്രയോഗം നോക്കാം. ഇതിന്റെ അർത്ഥം ദയവ് ചെയ്ത് എന്നോ ദയവായി എന്നോ ആണ് എന്ന് മലയാളത്തിൽ പഠിപ്പിക്കുന്നു.

യഥാർത്ഥത്തിൽ Please എന്നവാക്കിന് ദയവ് ചെയ്ത് എന്നോ ദയവായി എന്നോ ഉള്ള അർത്ഥമല്ല പൊതുവായി ഉള്ളത്. ഉദാഹരണത്തിന് അദ്ധ്യാപകനോട് ഇങ്ഗ്ളിഷിൽ വിദ്യാർത്ഥി പറയുന്നു 'Please close the door'. ഇതിന്റെ അർത്ഥം ദയവ്ചെയ്ത് വാതിൽ ഒന്ന് അടയ്ക്കൂ എന്ന് തർജ്ജമചെയ്യുന്നുണ്ടെങ്കിലും, ഇത് ഇങ്ഗ്ളിഷിൽ വിനയത്തോടുകൂടിയുള്ള ഒരു അഭ്യർത്ഥനയല്ല. മറിച്ച് *politeness* കലർന്ന ഒരു ആജ്ഞയാണ്. തന്നെക്കാൾ സ്ഥാനത്തിൽ ഉയർന്ന ഒരാളോട് ഇങ്ഗ്ളിഷിൽ ഇങ്ങിനെയൊരുകാര്യം ആവശ്യപ്പെടാനുള്ള കൂടുതൽ ഉത്തമമായ വാചകം ***Can you please close the door?*** എന്നോ ***Could you please close the door?*** എന്നോ ആണ്. കലർപ്പില്ലാത്ത ഇങ്ഗ്ളിഷിൽ കൽപ്പന, ആജ്ഞ, ഉത്തരവ് തുടങ്ങിയവ *please* കലർന്നാണ് ഉപയോഗിക്കാറ്. അതിന്റെ ഭാഗമായി *please*എന്നവാക്ക് ഇവയോടൊപ്പം ഉപയോഗിക്കപ്പെടും. എന്നാൽ ഇന്ന്, ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യ സാഹിത്യങ്ങളിലൂടെ അല്ല പലരും ഇങ്ഗ്ളിഷ് പഠിക്കുന്നത്. സർക്കാർ സ്കൂളുകളിലേയും, മറ്റ് മിക്ക ടെക്സ്റ്റ് ബുക്ക്

പ്രസാധകരുടെയും ഇങ്ഗ്ളിഷ് പാഠപുസ്തകങ്ങൾ ഇന്ന് തയ്യാറാക്കുന്നത്, ഇങ്ഗ്ളണ്ടിന്റെ പാരമ്പര്യ സാഹിത്യങ്ങളുമായി പുലബന്ധം പോലുമില്ലാത്തവരാണ്. അതിനാൽ തന്നെ ഇന്ന് പ്രചുരപ്രചാരം വന്ന് കൊണ്ടിരിക്കുന്ന ഇങ്ഗ്ളിഷ് മിക്കവാറും ഫ്യൂഡൽ ഭാഷകളുടെ പരുക്കൻ ചുവയുള്ളതാണ്. ഇത് പഠിപ്പിക്കുവാനും പഠിക്കാനും പാടുള്ളതല്ല.

ഇനി **Sorry** എന്ന പ്രയോഗം നോക്കാം. **I am sorry** എന്ന വാക്യം മലയാളത്തിൽ ഞാൻ ഖേദിക്കുന്നു എന്നായി തർജ്ജമചെയ്ത് വരുന്നുണ്ടെങ്കിലും, എന്തെങ്കിലും തെറ്റോ, അബദ്ധമോചെയ്ത് പോയ്തിട്ട്, ഞാൻ ഖേദിക്കുന്നു, എന്ന്കൂടിപ്പറഞ്ഞാൽ, അധികപ്രസംഗമോ, കാനൂലോ മറ്റോ ആയി തോന്നിയേക്കാം. അതിനാൽ തന്നെ, **I am sorry** എന്ന വാക്യത്തെ, ക്ഷമിക്കേണം എന്നായിട്ടാണ് തർജ്ജമചെയ്യപ്പെടുന്നതും, കേൾക്കുന്ന ആൾ മനസ്സിലാക്കുന്നതും. എന്നാൽ, ഇങ്ഗ്ളിഷിൽ **Sorry** എന്ന പ്രയോഗം ഇതിൽനിന്നും തെല്ല് വ്യത്യസ്തമാണ്. ഇക്കാര്യം ചെയ്തതിൽ എനിക്ക് ദുഃഖമുണ്ട് എന്ന് സമ്മതിക്കുന്നു. എന്നാൽ ഇതിന് **നിങ്ങൾ/സാർ/നീ ക്ഷമിക്കേണം** എന്ന ഒരു ദയനീയമായ അഭ്യർത്ഥന ഇതിൽ ഇല്ല. പറയുന്ന ആൾ തന്റെ അപരാധം അംഗീകരിക്കുന്നു. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ താഴെക്കിടയിലുള്ള ഒരാൾ ഇങ്ങിനെ സ്വന്തം വ്യക്തിത്വം ബലിയർപ്പിക്കാതെ, തനിക്ക് അപരാധബോധം ഉണ്ട് എന്ന് അറിയിക്കുന്നത് അധികപ്രസംഗമായേ (കാനൂലായേ) മറ്റുള്ളവർ കാണുകയുള്ളു. അതിനാൽ തന്നെ, **Sorry** എന്ന് ഒരാൾ പറഞ്ഞാൽ, എന്നോട് ക്ഷമിക്കേണം എന്ന് **താഴെയുള്ള ആൾ മുകളിലെ നിലവാരത്തിലുള്ള ആളോട് അപേക്ഷിക്കുന്നതായേ** മലയാളത്തിൽ മനസ്സിലാക്കുകയുള്ളു.

ഇങ്ങിനെ sorryഎന്ന ഇങ്ഗ്ളിഷ് വാക്ക് മലയാളത്തിൽ പറഞ്ഞാൽ, ഇങ്ഗ്ളിഷിൽ പ്രതീക്ഷിക്കുന്ന പ്രതികരണമല്ല മലയാളത്തിൽ ലഭിക്കുക. പറയുന്ന ആൾ തരംതാണതായി കാണുകയും, മറ്റേയാൾ അയാളുടെ മേൽ കയർത്ത് കയറുകയുമാണ് മലയാളത്തിൽ സംഭവിക്കുക.

ഇനി മറ്റൊരു വശം കൂടിയുണ്ട്. ഇങ്ഗ്ളിഷിൽ sorry എന്ന പദം ആരോടും ഉപയോഗിക്കാവുന്നതാണ്. കീഴ്ജീവനക്കാരനോടും, മറ്റും ഇത് പ്രയോഗിക്കാം. എന്നാൽ മലയാളത്തിൽ മേലുദ്യോഗസ്ഥൻ കീഴ്ജീവനക്കാരനോടും അദ്ധ്യാപകൻ വിദ്യാർത്ഥിയോടും, മാതാവ് മകനോടും, മുതലാളി തൊഴിലാളിയോടും മറ്റും sorry എന്ന പ്രയോഗം നടത്തിയാൽ, ആ പറയുന്ന ആൾക്ക് മാനസികമായി എന്തോ കഴിവ് കേടുണ്ട് എന്ന രീതിയിലാണ് sorry ലഭിച്ച ആളും, ഈ സംഭാഷണം കേട്ട മറ്റുള്ളവരും കരുതുക.

മലയാളത്തിലെ ഫ്യൂഡൽ ഭാഷാകോഡുകളിൽ മുകളിൽ ഉള്ളവർ താഴെയുള്ളവരോട് sorry എന്ന വാക്ക് ഉപയോഗിക്കാനുള്ള സൗകര്യം ഇല്ലായെന്ന് പറയാവുന്നതാണ്. ഔപചാരികമായി *ക്ഷമിക്കണം* എന്നൊക്കെപ്പറയാറുണ്ടെങ്കിലും.

പണ്ട് കണ്ടകാര്യമാണ്. ഉയർന്ന സ്ഥാനത്തുള്ള ഓഫീസർ പ്രായമുള്ള പ്യൂണിനോട് സംസാരിക്കുന്നതിനിടയിൽ, എന്തിനെയോപറ്റിപ്പറഞ്ഞ് sorry എന്ന് പറഞ്ഞു. ഉടനെ പ്യൂൺ ഞെട്ടി. അയാൾ മേലുദ്യോഗസ്ഥനോട് പറഞ്ഞു, 'സാറ്, എന്നോട് sorry പറയരുത്. അത് എനിക്ക് താങ്ങാനാവില്ല'. ഇവിടെ സംഭവിച്ചത്, പ്യൂൺ അയാളുടെ ഓഫീസർ പറഞ്ഞ വാചകം മലയാളത്തിലേക്ക് തർജ്ജമ ചെയ്ത്, മനസ്സിലാക്കിയത് കൊണ്ടാണ്. ഇങ്ങനെ: 'താങ്കൾ എന്നോട് ക്ഷമിക്കണം'. ഇത് മലയാളഭാഷാകോഡുകളിൽ കാര്യങ്ങൾ മലക്കം മറിയുന്ന വാചകമാണ്. യജമാന സേവകനായ പ്യൂണിന് സഹിക്കാൻ പറ്റുന്നകാര്യമല്ല.

ഭാഷകളെ ഒരു സോഫ്റ്റ്വേറായി കാണുകയും, അവയിലെ വാക്കുകളെ ചില പ്രത്യേകതരം കോഡുകളുമായി കാണുകയും ചെയ്താൽ, പല വാക്കുകൾക്കും വാക്യങ്ങൾക്കും വ്യത്യസ്തങ്ങളായ ദിശാകോഡുകളും, ബലവും ശക്തിയും, കാര്യങ്ങൾക്ക് തുടക്കം കുറിക്കാനും, അന്ത്യം സംഭവിപ്പിക്കാനും, കാര്യങ്ങളെ നിർത്തിക്കാനും മറ്റുമുള്ള കഴിവുകൾ ഉണ്ട് എന്ന് കാണാവുന്നതാണ്.

നേരത്തെ സൂചിപ്പിച്ച എല്ലാ വാക്കുകളും ചർച്ചക്ക് യോജിച്ചവയാണെങ്കിലും, ഇവിടെ എടുത്ത് പറയാൻ ആഗ്രഹിക്കുന്ന വാക്കാണ് apologise. ഇതിന്റെ അർത്ഥം *ക്ഷമായാചനം ചെയ്യുക, മാപ്പ് ചോദിക്കുക* എന്നൊക്കെയാണ് എന്ന് പറയാറുണ്ടെങ്കിലും, യഥാർത്ഥത്തിൽ ഇങ്ഗ്ളിഷിൽ ഇങ്ങിയെ ഒരു യാചനയോ,

*മാപ്പ്* ചോദിക്കലോ ഒന്നും തന്നെയില്ല. സ്വന്തം മനസ്സിൽ താൻ തെറ്റാണ് ചെയ്തത് എന്ന് മനസ്സിലാക്കി അത് സമ്മതിച്ച്, പ്രായശ്ചിത്തം ചെയ്യുന്ന ഒരു മാനസികാവസ്ഥയാണ്, apologise എന്ന വാക്ക് കൊണ്ട് ഉദ്ദേശിക്കുന്നത്. ഇതിനാൽ തന്നെ ഏത് നിലയിലുള്ള മഹാനും, എത്രതന്നെ താഴെയാണ് എന്ന് മലയാളം ഭാഷാകോഡുകൾ നിർവ്വചിക്കുന്ന ആളോടും apologise എന്ന വാക്ക് ഉപയോഗിക്കാവുന്നതാണ്. എന്നാൽ ഇങ്ങിനെയുള്ള I apologiseഎന്ന വാചകം മലയാളത്തിലും മറ്റ് അതുപോലുള്ള ഫ്യൂഡൽ ഭാഷകളിലും തർജ്ജമചെയ്യാൻ അനുവദിക്കരുത് എന്ന് മാത്രം. കാരണം, പ്രസിഡന്റ് ക്ളിന്റൺ, മോണിക്ക ലെവിസ്കിയോട് I apologise എന്ന് പറഞ്ഞു എന്ന് മലയാള പത്രങ്ങൾ റിപ്പോട്ട് ചെയ്തത് പോലെയാകും. മലയാളത്തിൽ ഇത്, പ്രസിഡന്റ് ക്ളിന്റൻ, മോണിക്ക ലെവ്സ്കിയോട് മാപ്പ് ചോദിച്ചു എന്ന രൂപത്തിലാണ് അച്ചടിച്ച് വരിക.

ഇങ്ങിനെയുള്ള തർജ്ജമ, ഇന്ത്യൻ സാമൂഹിക ഘടനയിൽ ഉയരങ്ങളിൽ നിൽക്കുന്നവർക്ക് അരോചകമായി വരും. അവർ ഇതിനൊന്നും മുതിരില്ല. കാരണം, ഇങ്ങിനെചെയ്താൽ ചിലപ്പോൾ സാമൂഹികഘടന തന്നെ പ്രാദേശിക ഭാഷകളിൽ മലക്കം മറിഞ്ഞേക്കും.

ഇവിടെ എടുത്ത് പറയേണ്ടുന്ന കാര്യം, ഇങ്ഗ്ളിഷ് എന്ന ഭാഷാ സോഫ്റ്റ്വേർ, മലയാളം പോലുള്ള ഭാഷാ സോഫ്റ്റ്വേറുകളിൽ നിന്നും തികച്ചും വ്യത്യസ്തമായ ഒന്നാണ്, എന്നാണ്. ഇങ്ഗ്ളിഷ് ഭാഷ വിഭാവനം ചെയ്യുന്ന സാമൂഹിക ഘടന, ഫ്യൂഡൽ ഭാഷകൾ വിഭാവനം ചെയ്യുന്ന സാമൂഹിക ഘടനയിൽ നിന്നും തികച്ചും വിഭിന്നമാണ്. ഈ കാര്യം വിശദീകരിക്കാനായി, നമുക്ക് കമ്പ്യൂട്ടറിൽ ഉപയോഗിക്കുന്ന MS Wordഡും Adobe InDesign നും താരതമ്യംചെയ്യാം. ഇവ രണ്ടും പുസ്തകങ്ങളും ലേഖനങ്ങളും മറ്റും കമ്പ്യൂട്ടറിൽ ഡിസൈൻ ചെയ്യാനായി ഉപയോഗിക്കുന്ന സോഫ്റ്റ്വേർ ആപ്ളിക്കേഷനുകളാണ്. എന്നിരുന്നാലും, ഇവയ്ക്ക് ഓരോന്നും പേജ് ഡിസൈൻ ചെയ്യുന്നത് വ്യത്യസ്ത രീതിയലാണ്. രണ്ടിലൂടെയും പ്രഥമദൃഷ്ട്യാ ഒരേപോലുള്ള ഡിസൈനുകൾ ചെയ്യാമെന്ന് തോന്നാമെങ്കിലും, യഥാർത്ഥത്തിൽ ഡിസൈനുകൾ തമ്മിൽ വ്യത്യസ്തത ഉണ്ടാകാം. കാരണം, ഇവ ഓരോന്നും വ്യത്യസ്ത രീതിയിലാണ് ഫോൺടുകളേയും, ടെക്സ്റ്റ്കളേയും, ചിത്രങ്ങളേയും പേജുകളിൽ ഘടനചെയ്യുന്നത്.

ഇത് ഒരു ചെറിയ ഉദാഹരണം മാത്രമാണ്. ഭാഷകളിലെ വ്യത്യസ്ഥങ്ങളായ വാക്യ - വാക്ക് കോഡുകൾ വ്യത്യസ്തങ്ങളായ രീതിയിൽ മനുഷ്യരേയും, അവരുടെ പെരുമാറ്റങ്ങളേയും ഘടനചെയ്യുന്നു.

**To know more about these things,**

**Read: 1. March of the Evil Empires: English versus the feudal languages**

**2. Shrouded Satanism in Feudal Languages**

**3.** Codes of reality! What is language?

---

**സാമാന്യമായി പൊതുനിരത്തിൽ ശ്രദ്ധിക്കേണ്ടുന്ന കാര്യങ്ങൾ**

1. പൊതുറോഡിലെ കാൽനടയാത്രക്കാർ, വാഹനങ്ങൾക്ക് അസൗകര്യമാകുന്ന രീതിയിൽ നിൽക്കുകയോ, നടക്കുകയോ, ചെയ്ത് ധൈര്യം കാണിക്കാൻ മുതിരരുത്.

2. കാർ പോലുള്ള വാഹനങ്ങളിൽ നിന്നും പുറത്തിറങ്ങുമ്പോൾ, ഇന്ത്യൻ റോഡുകളിലാണെങ്കിൽ, വാഹനത്തിന്റെ വലത്ത് വശത്തുള്ള ഡോർ തുറക്കാതിരിക്കാൻ ശ്രദ്ധിക്കുക. വലത്തുവശത്തെ ഡോർ തുറക്കണമെങ്കിൽ, പിന്നിൽ നിന്നും മുന്നിൽ നിന്നും മറ്റ് വാഹനങ്ങൾ വരുന്നില്ല എന്ന് ഉറപ്പ് വരുത്തേണം.

3. റോഡ് വളയുന്ന സ്ഥലത്ത് വച്ച് മുന്നിലുള്ള വാഹനത്തെ ഓവർടെയ്ക്ക് ചെയ്യരുത്. പ്രത്യേകിച്ചും മുന്നിൽനിന്നും വഹനങ്ങൾ വരുന്നത് കാണാൻ പറ്റാത്ത ഇടത്ത് ഇങ്ങിനെ ഒരിക്കലും ചെയ്യരുത്.

R 0FULL

#26

# Miscellaneous words

R 1

**There.** ഈ വാക്കിന്റെ പൊതുവായ അർത്ഥം **അവിടെ** എന്നാണ്. എന്നാൽ പല വാക്യരചനയിലും, ഈ വാക്ക് ഉപയോഗിക്കുമ്പോൾ ഇങ്ങിനെയൊരു അർത്ഥം വരാറില്ല. നോക്കുക:

There is a man standing outside. പുറത്ത് ഒരാൾ നിൽപ്പുണ്ട്.

There was a man standing outside. പുറത്ത് ഒരാൾ നിൽപ്പുണ്ടായിരുന്നു.

There is a place I know, where we can go. നമുക്ക് പോകാൻ പറ്റുന്ന ഒരു സ്ഥലം എനിക്കറിയാം.

There is a good doctor in Cochin. കൊച്ചിയിൽ ഒരു നല്ല ഡോക്ടർ ഉണ്ട്.

There was a good doctor in Cochin. കൊച്ചിയിൽ ഒരു നല്ല ഡോക്ടർ ഉണ്ടായിരുന്നു.

There is a nice film running in that theatre. ആ തീയറ്ററിൽ ഒരു നല്ല സിനിമ ഓടുന്നുണ്ട്.

There was a nice film running in that theatre. ആ തീയറ്ററിൽ ഒരു നല്ല സിനിമ ഓടുന്നുണ്ടായിരുന്നു.

There is a gun in his pocket. Be careful. അയാളുടെ പോക്കറ്റിൽ ഒരു തോക്കുണ്ട്. സൂക്ഷിക്കുക.

There was a gun in his pocket. Be careful.അയാളുടെ പോക്കറ്റിൽ ഒരു തോക്കുണ്ടായിരുന്നു. സൂക്ഷിക്കുക.

There is no solution for this problem. ഈ പ്രശ്നത്തിന് യാതോരു പരിഹാരവും ഇല്ല.

There was no solution for this problem. ഈ പ്രശ്നത്തിന് യാതോരു പരിഹാരവും ഇല്ലായിരുന്നു.

There is so much to do tomorrow. നാളെ ചെയ്യാൻ വളരെയധികം ഉണ്ട്.

There was so much to do tomorrow. നാളെ ചെയ്യാൻ വളരെയധികം ഉണ്ടായിരുന്നു.

There is a river at the end of this road. ഈ നിരത്തിന്റെ അന്ത്യത്തിൽ ഒരു പുഴയുണ്ട്.

There was a river at the end of this road. ഈ നിരത്തിന്റെ അന്ത്യത്തിൽ ഒരു പുഴയുണ്ടായിരുന്നു.

There are five people standing outside. പുറത്ത് അഞ്ച് ആളുകൾ നിൽക്കുന്നുണ്ട്.

There were five people standing outside. പുറത്ത് അഞ്ച് ആളുകൾ നിൽക്കുന്നുണ്ടായിരുന്നു.

There are eighteen files inside this folder. ഈ ഫോൾഡറിൽ പതിനെട്ട് ഫൈലുകൾ ഉണ്ട്.

There were eighteen files inside this folder. ഈ ഫോൾഡറിൽ പതിനെട്ട് ഫൈലുകൾ ഉണ്ടായിരുന്നു.

There are two eggs inside this basket. ഈ കൊട്ടയിൽ രണ്ട് മുട്ട ഉണ്ട്.

There were two eggs inside this basket. ഈ കൊട്ടയിൽ രണ്ട് മുട്ട ഉണ്ടായിരുന്നു.

There are so many places to visit in Cannanore. കണ്ണൂരിൽ സന്ദർശ്ശിക്കാൻ വളരെയധികം സ്ഥലങ്ങൾ ഉണ്ട്.

There were so many places to visit in Cannanore. കണ്ണൂരിൽ സന്ദർശ്ശിക്കാൻ വളരെയധികം സ്ഥലങ്ങൾ ഉണ്ടായിരുന്നു.

There are hundreds of books inside that room. ആ മുറിക്കകത്ത് നൂറ് കണക്കിന് പുസ്തകങ്ങൾ ഉണ്ട്.

There were hundreds of books inside that room. ആ മുറിക്കകത്ത് നൂറ് കണക്കിന് പുസ്തകങ്ങൾ ഉണ്ടായിരുന്നു.

R 2

There are patients waiting outside. പുറത്ത് രോഗികൾ കാത്ത് നിൽപ്പുണ്ട്.

There were patients waiting outside. പുറത്ത് രോഗികൾ കാത്ത് നിൽപ്പുണ്ടായിരുന്നു.

There are many things that he wants to teach you. നിങ്ങളെ പഠിപ്പിക്കാൻ അയാൾ ആഗ്രഹിക്കുന്ന പല കാര്യങ്ങളും ഉണ്ട്.

There were many things that he wanted to teach you. നിങ്ങളെ പഠിപ്പിക്കാൻ അയാൾ ആഗ്രഹിക്കുന്ന പല കാര്യങ്ങളും ഉണ്ടായിരുന്നു.

There are no holidays next week. അടുത്ത ആഴ്ച അവധികൾ ഇല്ല.

There were no holidays last week. കഴിഞ്ഞ ആഴ്ച അവധികൾ ഇല്ലായിരുന്നു.

There is a book on the table. മേശപ്പുറത്ത് ഒരു പുസ്തകം ഉണ്ട്.

There was a book on the table. മേശപ്പുറത്ത് ഒരു പുസ്തകം ഉണ്ടായിരുന്നു.

There is a chance that he will come. അയാൾ വരും എന്നതിന് ഒരു സാധ്യതയുണ്ട്.

There was a chance that he will come. അയാൾ വരും എന്നതിന് ഒരു സാധ്യതയുണ്ടായിരുന്നു.

There is a man in the town. പട്ടണത്തിൽ ഒരു ആൾ ഉണ്ട്.

There was a man in the town. പട്ടണത്തിൽ ഒരു ആൾ ഉണ്ടായിരുന്നു.

There is a goat in the garden. തോട്ടത്തിൽ ഒരു ആട് ഉണ്ട്.

There was a goat in the garden. തോട്ടത്തിൽ ഒരു ആട് ഉണ്ടായിരുന്നു.

There is a robber in the kitchen. അടുക്കളയിൽ ഒരു കള്ളൻ ഉണ്ട്.

There was a robber in the kitchen. അടുക്കളയിൽ ഒരു കള്ളൻ ഉണ്ടായിരുന്നു.

There is a pen in his pocket. അയാളുടെ പോക്കറ്റിൽ ഒരു പേനയുണ്ട്.

There was a pen in his pocket. അയാളുടെ പോക്കറ്റിൽ ഒരു പേനയുണ്ടായിരുന്നു.

There is a parrot on the windowsill. ജനൽപ്പടിയിൽ ഒരു തത്തയുണ്ട്.

There was a parrot on the windowsill. ജനൽപ്പടിയിൽ ഒരു തത്തയുണ്ടായിരുന്നു.

There is a girl in school, who I like. ഞാൻ ഇഷ്ടപ്പെടുന്ന ഒരു പെൺകുട്ടി സ്കൂളിൽ ഉണ്ട്.

There was a girl in school, who I like. ഞാൻ ഇഷ്ടപ്പെടുന്ന ഒരു പെൺകുട്ടി സ്കൂളിൽ ഉണ്ടായിരുന്നു.

There is a computer shop in the City Centre. സിറ്റി സെന്ററിൽ ഒരു കമ്പ്യൂട്ടർ ഷോപ്പ് ഉണ്ട്.

There was a computer shop in the City Centre. സിറ്റി സെന്ററിൽ ഒരു കമ്പ്യൂട്ടർ ഷോപ്പ് ഉണ്ടായിരുന്നു.

There is a problem in this place. ഈ സ്ഥലത്ത് ഒരു പ്രശ്നമുണ്ട്.

There was a problem in this place. ഈ സ്ഥലത്ത് ഒരു പ്രശ്നമുണ്ടായിരുന്നു.

There is no person who can solve this problem. ഈ പ്രശ്നം പരിഹരിക്കാൻ കഴിയുന്ന യാതോരു വ്യക്തിയും ഇല്ല.

There was no person who can solve this problem. ഈ പ്രശ്നം പരിഹരിക്കാൻ കഴിയുന്ന യാതോരു വ്യക്തിയും ഇല്ലായിരുന്നു.

There is a teacher in my school, who is very good. വളരെ നല്ല കഴിവുള്ള ഒരു ടീച്ചർ എന്റെ സ്കൂളിൽ ഉണ്ട്.

There was a teacher in my school, who is very good. വളരെ നല്ല കഴിവുള്ള ഒരു ടീച്ചർ എന്റെ സ്കൂളിൽ ഉണ്ടായിരുന്നു.

There is this story going round. ഈയൊരു കഥ ചുറ്റിനടക്കുന്നുണ്ട്.

There was this story going round. ഈയൊരു കഥ ചുറ്റിനടക്കുന്നുണ്ടായിരുന്നു.

There is a bump on the road. റോഡിന് മുകളിൽ ഒരു ഹമ്പുണ്ട്.

There was a bump on the road. റോഡിന് മുകളിൽ ഒരു ഹമ്പുണ്ടായിരുന്നു.

There is a beautiful girl in my school. എന്റെ സ്കൂളിൽ സുന്ദരിയായ ഒരു പെൺകുട്ടിയുണ്ട്.

There was a beautiful girl in my school. എന്റെ സ്കൂളിൽ സുന്ദരിയായ ഒരു പെൺകുട്ടിയുണ്ടായിരുന്നു.

There is my classmate standing at the bus stop. ബസ്സ്റ്റോപ്പിൽ എന്റെ സഹപാഠി നിൽക്കുന്നു.

There was my classmate standing at the bus stop. ബസ്സ്റ്റോപ്പിൽ എന്റെ സഹപാഠി നിൽക്കുന്നുണ്ടായിരുന്നു.

R 3

There is a good news coming. ഒരു നല്ല വാർത്ത വരുന്നുണ്ട്.

There was a good news coming. ഒരു നല്ല വാർത്ത വരുന്നുണ്ടായിരുന്നു.

There is a good news that I want to tell you. ഞാൻ നിങ്ങളോട് പറയാൻ ആഗ്രഹിക്കുന്ന ഒരു നല്ല വാർത്തയുണ്ട്.

There was a good news that I want to tell you. ഞാൻ നിങ്ങളോട് പറയാൻ ആഗ്രഹിക്കുന്ന ഒരു നല്ല വാർത്തയുണ്ടായിരുന്നു.

There is a new bus on this route. ഈ റൂട്ടിൽ പുതിയ ഒരു ബസ്സ് ഉണ്ട്.

There was a new bus on this route. ഈ റൂട്ടിൽ പുതിയ ഒരു ബസ്സ് ഉണ്ടായിരുന്നു.

There is something that I want to tell you. നിങ്ങളോട് പറയാൻ ഞാൻ ആഗ്രഹിക്കുന്ന ഒരു കാര്യമുണ്ട്.

There was something that I wanted to tell you. നിങ്ങളോട് പറയാൻ ഞാൻ ആഗ്രഹിച്ചിരുന്ന ഒരു കാര്യമുണ്ടായിരുന്നു.

There cannot be any problem this time. ഈ പ്രാവശ്യം യാതോരു പ്രശ്നവും ഉണ്ടാകാൻ സാധ്യതയില്ല.

There cannot be any disagreement about this. ഈ കാര്യത്തെക്കുറിച്ച് യാതോരു വിയോജിപ്പും ഉണ്ടാകാൻ സാധ്യതയില്ല.

There is a train starting at 9 O'clock. 9 മണിക്ക് ഒരു തീവണ്ടി യാത്രതുടങ്ങുന്നുണ്ട്.

There was a train starting at 9 O'clock. 9 മണിക്ക് ഒരു തീവണ്ടി യാത്രതുടങ്ങുന്നുണ്ടായിരുന്നു.

There is a story that I want to tell you. ഞാൻ നിങ്ങളോട് പറയാൻ ആഗ്രഹിക്കുന്ന ഒരു കഥയുണ്ട്.

There was a story that I wanted to tell you. ഞാൻ നിങ്ങളോട് പറയാൻ ആഗ്രഹിച്ചിരുന്ന ഒരു കഥയുണ്ടായിരുന്നു.

There is a new film in the theatre. തീയറ്ററിൽ ഒരു പുതിയ സിനിമ ഉണ്ട്.

There was a new film in the theatre. തീയറ്ററിൽ ഒരു പുതിയ സിനിമ ഉണ്ടായിരുന്നു.

There is a tree in front of my house. എന്റെ വീട്ടിന് മുന്നിൽ ഒരു മരം ഉണ്ട്.

There was a tree in front of my house. എന്റെ വീട്ടിന് മുന്നിൽ ഒരു മരം ഉണ്ടായിരുന്നു.

There is a shortage of staff in my office. എന്റെ ഓഫീസിൽ ജീവനക്കാരുടെ ഒരു ദൗർലഭ്യം ഉണ്ട്.

There was a shortage of staff in my office. എന്റെ ഓഫീസിൽ ജീവനക്കാരുടെ ഒരു ദൗർലഭ്യം ഉണ്ടായിരുന്നു.

There is a kind man in the hospital, who helps everybody.
എല്ലാവരെയും സഹായിക്കുന്ന, കരുണയുള്ള ഒരു ആൾ ആശുപത്രിയിൽ ഉണ്ട്.

There was a kind man in the hospital, who helps everybody.
എല്ലാവരെയും സഹായിക്കുന്ന, കരുണയുള്ള ഒരു ആൾ ആശുപത്രിയിൽ ഉണ്ടായിരുന്നു.

There is a leak in the water can. വെള്ളത്തിന്റെ കന്നാസിൽ ഒരു ചോർച്ചയുണ്ട്.

There was a leak in the water can. വെള്ളത്തിന്റെ കന്നാസിൽ ഒരു ചോർച്ചയുണ്ടായിരുന്നു.

There is a lot of goodwill for you. നിങ്ങളോട് വളരെയധികം നല്ല മതിപ്പ് നിലവിൽ ഉണ്ട്. R 4

There was a lot of goodwill for you. നിങ്ങളോട് വളരെയധികം നല്ല മതിപ്പ് നിലവിൽ ഉണ്ടായിരുന്നു.

There is a strange feeling in my mind. എന്റെ മനസ്സിൽ ഒരു വിചിത്രമായ തോന്നൽ ഉണ്ട്.

There was a strange feeling in my mind. എന്റെ മനസ്സിൽ ഒരു വിചിത്രമായ തോന്നൽ ഉണ്ടായിരുന്നു.

There is a nice horse in his stable. അയാളുടെ കുതിരാലയത്തിൽ ഒരു നല്ല കുതിരയുണ്ട്.

There was a nice horse in his stable. അയാളുടെ കുതിരാലയത്തിൽ ഒരു നല്ല കുതിരയുണ്ടായിരുന്നു.

There are a lot of things that I want to tell you.
നിങ്ങളോട് പറയാൻ ഞാൻ ആഗ്രഹിക്കുന്ന വളരെ അധികം കാര്യങ്ങൾ ഉണ്ട്.

There were a lot of things that I want to tell you.
നിങ്ങളോട് പറയാൻ ഞാൻ ആഗ്രഹിക്കുന്ന വളരെ അധികം കാര്യങ്ങൾ ഉണ്ടായിരുന്നു.

There are a number of things about which I want to get an explanation from you.
നിങ്ങളിൽനിന്നും വിശദീകരണം ലഭിക്കാൻ ഞാൻ ആഗ്രഹിക്കുന്ന കുറെ കാര്യങ്ങൾ ഉണ്ട്.

There were a number of things about which I wanted to get an explanation from you.
നിങ്ങളിൽനിന്നും വിശദീകരണം ലഭിക്കാൻ ഞാൻ ആഗ്രഹിച്ചിരുന്ന കുറെ കാര്യങ്ങൾ ഉണ്ടായിരുന്നു.

There are only two teachers in this school. ഈ സ്കൂളിൽ രണ്ട് ടീച്ചർമാർ മാത്രമാണ് ഉള്ളത്.

There were only two teachers in this school. ഈ സ്കൂളിൽ രണ്ട് ടീച്ചർമാർ മാത്രമാണ് ഉണ്ടായിരുന്നത്.

There are certain things that I want to tell you. എനിക്ക് നിങ്ങളോട് ഏതാനും കാര്യങ്ങൾ പറയാനുണ്ട്.

There were certain things that I wanted to tell you. എനിക്ക് നിങ്ങളോട് ഏതാനും കാര്യങ്ങൾ പറയാനുണ്ടായിരുന്നു.

There are many factors that created this issue. ഈ പ്രശ്നം സൃഷ്ടിച്ച പല ഘടകങ്ങളും ഉണ്ട്.

There were many factors that created this issue. ഈ പ്രശ്നം സൃഷ്ടിച്ച പല ഘടകങ്ങളും ഉണ്ടായിരുന്നു.

There are many parents who do not care about their children.
അവരുടെ മക്കളെക്കുറിച്ച് ശ്രദ്ധിക്കാത്ത പല മാതാപിതാക്കളും ഉണ്ട്.

There were many parents who do not care about their children.
അവരുടെ മക്കളെക്കുറിച്ച് ശ്രദ്ധിക്കാത്ത പല മാതാപിതാക്കളും ഉണ്ടായിരുന്നു.

There are many children who do not get enough to eat. ആവശ്യത്തിന് ഭക്ഷണം കഴിക്കാൻ കിട്ടാത്ത പല കുട്ടികളും ഉണ്ട്.

There were many children who do not get enough to eat. ആവശ്യത്തിന് ഭക്ഷണം കഴിക്കാൻ കിട്ടാത്ത പല കുട്ടികളും ഉണ്ടായിരുന്നു.

There are a number of issues about which I am not happy.
എനിക്ക് സന്തുഷ്ടിയില്ലാത്ത കുറെ കാര്യങ്ങൾ ഉണ്ട്.

There were a number of issues about which I am not happy.
എനിക്ക് സന്തുഷ്ടിയില്ലാത്ത കുറെ കാര്യങ്ങൾ ഉണ്ടായിരുന്നു.

There are five fingers on my hand. എന്റെ കയ്യിൽ അഞ്ച് വിരലുകൾ ഉണ്ട്.

There were five fingers on my hand. എന്റെ കയ്യിൽ അഞ്ച് വിരലുകൾ ഉണ്ടായിരുന്നു.

There are only two dogs in his house. അയാളുടെ വീട്ടിൽ രണ്ട് നായകൾ മാത്രമാണ് ഉള്ളത്.

There were only two dogs in his house. അയാളുടെ വീട്ടിൽ രണ്ട് നായകൾ മാത്രമാണ് ഉണ്ടായിരുന്നത്.

There are two persons waiting for you. രണ്ട് ആളുകൾ നിങ്ങളെ കാത്ത്നിൽക്കുന്നുണ്ട്.

There were two persons waiting for you. രണ്ട് ആളുകൾ നിങ്ങളെ കാത്ത് നിൽക്കുന്നുണ്ടായിരുന്നു.

There are only two pillows in this bed. ഈ കിടക്കയിൽ രണ്ട് തലയണകൾ മാത്രമെയുള്ളു.

There were only two pillows in this bed. ഈ കിടക്കയിൽ രണ്ട് തലയണകൾ മാത്രമെ ഉണ്ടായിരുന്നുള്ളു.

There are fifteen people in the hospital. ആശുപത്രിയിൽ പതിനഞ്ച് ആളുകൾ ഉണ്ട്. R 5

There were fifteen people in the hospital. ആശുപത്രിയിൽ പതിനഞ്ച് ആളുകൾ ഉണ്ടായിരുന്നു.

There are eighteen rabbits in this cage. ഈ കൂട്ടിൽ പതിനെട്ട് മുയലുകൾ ഉണ്ട്.

There were eighteen rabbits in this cage. ഈ കൂട്ടിൽ പതിനെട്ട് മുയലുകൾ ഉണ്ടായിരുന്നു.

There are seven days in a week. ഒരു ആഴ്ചയിൽ ഏഴ് ദിവസം ഉണ്ട്.

There are twelve months in a year. ഒരു വർഷത്തിൽ പന്ത്രണ്ട് മാസം ഉണ്ട്.

There are 365 days in a year. ഒരു വർഷത്തിൽ 365 ദിവസങ്ങൾ ഉണ്ട്.

There are a lot of actors in this film. ഈ സിനിമയിൽ കുറെ അഭിനേതാക്കൾ ഉണ്ട്.

There were a lot of actors in this film. ഈ സിനിമയിൽ കുറെ അഭിനേതാക്കൾ ഉണ്ടായിരുന്നു.

There are 500 pages to read. വായിക്കാൻ 500 പേജുകൾ ഉണ്ട്.

There were 500 pages to read. വായിക്കാൻ 500 പേജുകൾ ഉണ്ടായിരുന്നു.

There are stools in the bed room. കിടപ്പുമുറിയിൽ സ്റ്റൂളുകൾ ഉണ്ട്.

There were stools in the bed room. കിടപ്പുമുറിയിൽ സ്റ്റൂളുകൾ ഉണ്ടായിരുന്നു.

There are no glasses in the office room. ഓഫീസ് മുറിയിൽ ഗ്ലാസുകൾ ഇല്ല.

There were no glasses in the office room. ഓഫീസ് മുറിയിൽ ഗ്ലാസുകൾ ഇല്ലായിരുന്നു.

There are no coconuts in the kitchen. അടുക്കളയിൽ തേങ്ങ ഇല്ല.

There were no coconuts in the kitchen. അടുക്കളയിൽ തേങ്ങ ഇല്ലായിരുന്നു.

There are no medical shops in this town. ഈ പട്ടണത്തിൽ മെഡിക്കൽ ഷോപ്പുകൾ ഇല്ല.

There were no medical shops in this town. ഈ പട്ടണത്തിൽ മെഡിക്കൽ ഷോപ്പുകൾ ഇല്ലായിരുന്നു.

There are a lot of teachers in this school. ഈ സ്കൂളിൽ കുറെ അദ്ധ്യാപകർ ഉണ്ട്.

There were a lot of teachers in this school. ഈ സ്കൂളിൽ കുറെ അദ്ധ്യാപകർ ഉണ്ടായിരുന്നു.

There are boats on the other side. മറുഭാഗത്ത് തോണികൾ ഉണ്ട്.

There were boats on the other side. മറുഭാഗത്ത് തോണികൾ ഉണ്ടായിരുന്നു.

There are policemen waiting in the corner. മൂലയിൽ പോലീസുകാർ കാത്ത് നിൽപ്പുണ്ട്.

There were policemen waiting in the corner. മൂലയിൽ പോലീസുകാർ കാത്ത് നിൽപ്പുണ്ടായിരുന്നു.

There are too many problems here. ഇവിടെ വളരെയധികം പ്രശ്നങ്ങൾ ഉണ്ട്.

There were too many problems here. ഇവിടെ വളരെയധികം പ്രശ്നങ്ങൾ ഉണ്ടായിരുന്നു.

There are a lot of things happening here. ഇവിടെ കുറെ കാര്യങ്ങൾ സംഭവിക്കുന്നുണ്ട്.

There were a lot of things happening here. ഇവിടെ കുറെ കാര്യങ്ങൾ സംഭവിക്കുന്നുണ്ടായിരുന്നു.

There are pots full of liquor in the next room. അടുത്ത മുറിയിൽ മദ്യംനിറച്ച കുടങ്ങൾ ഉണ്ട്.

There were pots full of liquor in the next room. അടുത്ത മുറിയിൽ മദ്യംനിറച്ച കുടങ്ങൾ ഉണ്ടായിരുന്നു.

You must reach there by tomorrow. നാളെയോടെ നിങ്ങൾ അവിടെ എത്തിയിരിക്കണം.

He might come there in the morning. അയാൾ രാവിലെ അവിടെ വന്നേക്കാം.

They may need you there. അവർക്ക് അവിടെ നിങ്ങളെ ആവശ്യം വന്നേക്കാം. R 6

We can meet you there. ഞങ്ങൾക്ക് നിങ്ങളെ അവിടെ വച്ച് കണ്ട്മുട്ടാം.

You can phone me from there. അവിടെ നിന്ന് നിങ്ങൾക്ക് എന്നെ ഫോൺചെയ്യാം.

She must be waiting for you there. അയാൾ(സ്ത്രീ) നിങ്ങളെ അവിടെ കാത്ത് നിൽപ്പുണ്ടാവും.

It can't have reached there by now. അത് ഇപ്പോഴേക്കും അവിടെ എത്തിയിരിക്കാൻ സാധ്യതയില്ല.

I can send you there, if you want. നിങ്ങൾക്ക് താൽപ്പര്യമുണ്ടെങ്കിൽ, എനിക്ക് നിങ്ങളെ അവിടേക്ക് അയക്കാം.

We will inform you if we need you there. ഞങ്ങൾക്ക് നിങ്ങളെ അവിടെ ആവശ്യമുണ്ടെങ്കിൽ, ഞങ്ങൾ നിങ്ങളെ വിവരം അറിയിക്കും.

I have come from there. ഞാൻ അവിടെ നിന്നാണ് വന്നിട്ടുള്ളത്.

It has died there. അത് അവിടെ മരിച്ചിട്ടുണ്ട്.

Will you come there? നിങ്ങൾ അവിടെ വരുമോ?

Can't you come there? നിങ്ങൾക്ക് അവിടെ വരാൻ കഴിയില്ലെ?

May I see you there? ഞാൻ നിങ്ങളെ അവിടെവച്ച് കാണട്ടെ?

Should I call you from there? ഞാൻ അവിടെനിന്ന് നിങ്ങളെ വിളിക്കട്ടെ?

Is he going to be there? അയാൾ അവിടെയാകാനാണോ പോകുന്നത്?

Has it arrived there? അത് അവിടെ നിന്ന് എത്തിയിട്ടുണ്ടോ?

Have they gone from there? അവർ അവിടെ നിന്ന് പോയിട്ടുണ്ടോ?

S 0FULL

**HERE** S 1

Here is your book. ഇതാ നിങ്ങളുടെ പുസ്തകം.

Here is a gun for you to keep. നിങ്ങൾക്ക് വെക്കാനൊരു തോക്കിതാ.

Here is a chance to kill him. അയാളെ കൊല്ലാനൊരു അവസരമിതാ.

Here is the man from the town. പട്ടണത്തിൽ നിന്നും ഉള്ള ഒരു ആളിതാ.

Here is the goat that escaped. രക്ഷപ്പെട്ട ആ ആട് ഇതാ.

Here is the robber who came to your house. നിങ്ങളുടെ വീട്ടിലേക്ക് വന്ന കള്ളൻ ഇതാ.

Here is a pen for you to write. നിങ്ങൾക്ക് എഴുതാൻ ഒരു പേന ഇതാ.

Here is the parrot that I saw yesterday. ഞാൻ ഇന്നലെ കണ്ട തത്ത ഇതാ.

Here is the girl who studies in my class. എന്റെ ക്ളാസിൽ പഠിക്കുന്ന പെൺകുട്ടി ഇതാ.

Here is a computer shop. ഒരു കമ്പ്യൂട്ടർ ഷോപ്പ് ഇതാ.

Here is a problem for you to solve. നിങ്ങൾക്ക് പരിഹരിക്കാനായി ഒരു പ്രശ്നം ഇതാ.

Here is a person who can solve this problem. ഈ പ്രശ്നം പരിഹരിക്കാൻ കഴിയുന്ന ഒരു ആൾ ഇതാ.

Here is a teacher, who can teach you good English.
നിങ്ങളെ നല്ലനിലവാരമുള്ള ഇങ്ഗ്ളിഷ് പഠിപ്പിക്കാൻ കഴിയുന്ന ഒരു അദ്ധ്യാപകൻ ഇതാ.

Here is a story for you to consider. നിങ്ങൾക്ക് പരിഗണിക്കാൻ ഒരു കഥയിതാ.

Here is the beautiful girl who lives next-door. അടുത്തവീട്ടിൽ താമസിക്കുന്ന സുന്ദരിയായ പെൺകുട്ടി ഇതാ.

Here is my classmate who was in the Gulf. ഗൾഫിലായിരുന്ന എന്റെ സഹപാഠിയിതാ.

S 2

Here is good news, which you will like. നിങ്ങൾ ഇഷ്ടപ്പെടുന്ന നല്ല വാർത്തയിതാ.

Here is the new bus on this route. ഈ റൂട്ടിലുള്ള പുതിയ ബസ്സ് ഇതാ.

Here is the place where I wanted to take you to. നിങ്ങളെ കൊണ്ട്പോകാൻ ഞാൻ ആഗ്രഹിച്ച സ്ഥലം ഇതാ.

Here is the train that starts at 9 O'clock. 9 മണിക്ക് യാത്ര ആരംഭിക്കുന്ന തീവണ്ടി ഇതാ.

Here is the story, which I wanted you to see. നിങ്ങൾ കാണണം എന്ന് ഞാൻ ആഗ്രഹിച്ച കഥ ഇതാ.

Here is the new film poster. പുതിയ സിനിമാ പോസ്റ്റർ ഇതാ.

Here is the kind man who helped me in hospital. ആശുപത്രിയിൽ എന്നെ സഹായിച്ച കരുണയുള്ള ആൾ ഇതാ.

Here is the leak, which caused the problem. ഈ പ്രശ്നം സംഭവിപ്പിച്ച ചോർച്ചയിതാ.

Here I feel strange. ഇവിടെ എനിക്ക് വിചിത്രമായി അനുഭവപ്പെടുന്നു.

Here is the nice car that won the race. ഈ ഓട്ടപ്പന്തയം ജയിച്ച നല്ല കുതിരയിതാ.

Here are a lot of things for you to copy. നിങ്ങൾക്ക് പകർത്താനായി ഇവിടെ കുറെ കാര്യങ്ങൾ ഉണ്ട്.

Here are the books you gave me. നിങ്ങൾ എനിക്ക് നൽകിയ പുസ്തകങ്ങൾ ഇതാ.

Here are the two teachers. ഇതാ ആ രണ്ട് അദ്ധ്യാപകർ.

Here are the things that I wanted you to see. നിങ്ങൾ കാണണമെന്ന് ഞാൻ ആഗ്രഹിച്ച സാധനങ്ങൾ ഇതാ.

Here are the parents who want to see you. നിങ്ങളെ കാണാൻ ആഗ്രഹിക്കുന്ന മാതാപിതാക്കൾ ഇതാ.

Here are the children who are very poor. വളരെ പാവപ്പെട്ടവരായ കുട്ടികൾ ഇതാ.

Here are the books about which I spoke to you.
നിങ്ങളോട് ഏത് പുസ്തകങ്ങളെക്കുറിച്ചാണ് ഞാൻ സംസാരിച്ചിരുന്നത്, അവ ഇതാ.

I will wait for you here. ഞാൻ നിങ്ങൾക്കായി ഇവിടെ കാത്ത് നിൽക്കും.

What are you doing here? നിങ്ങൾ ഇവിടെ എന്താണ് ചെയ്യുന്നത്?

You have been sitting here since morning. രാവിലെ മുതൽ നിങ്ങൾ ഇവിടെ ഇരിക്കുകയായിരുന്നു.

She came here to see you today morning. നിങ്ങളെ കാണാനായി അയാൾ(സ്ത്രീ) ഇന്ന് **രാവിലെ** ഇവിടെ വന്നു.

It was here when I saw it. ഞാൻ അതിനെ കാണുമ്പോൾ, അത് **ഇവിടെ**യായിരുന്നു.

They can't be far from here. അവർ **ഇവിടെ** നിന്ന് അധികം ദൂരത്തായിരിക്കില്ല.

We are not moving from here till you come. നിങ്ങൾ വരുന്നത് വരെ ഞങ്ങൾ **ഇവിടെ** നിന്നും നീങ്ങുന്നില്ല.

He is sure to come here in the night. രാത്രിയിൽ അയാൾ **ഇവിടെ** വരും എന്നത് തീർച്ചയാണ്.

She said that she wants to put her dress here.
അയാൾക്ക്(സ്ത്രീ) അയാളുടെ(സ്ത്രീ) വസ്ത്രം ഇവിടെ ഇടണം(വെക്കണം) എന്നാണ് ആഗ്രഹം എന്ന് അയാൾ(സ്ത്രീ) പറഞ്ഞു.

T 1

T 0FULL

**THAT** അത്

That is a nice film. അത് ഒരു നല്ല സിനിമയാണ്.

That bird is not a crow. ആ പക്ഷിയൊരു കാക്കയല്ല.

That is something, which I will not discuss. ഞാൻ ചർച്ചചെയ്യാത്ത കാര്യമാണ് അത്.

That was something, which I will not discuss. ഞാൻ ചർച്ചചെയ്യാത്ത കാര്യമായിരുന്നു അത്.

That should be done. അത് ചെയ്തിരിക്കേണം.

That is not my problem. അത് എന്റെ പ്രശ്നമല്ല.
That was not my problem. അത് എന്റെ പ്രശ്നമായിരുന്നില്ല.

That was done without my permission. അത് എന്റെ അനുവാദമില്ലാതെയാണ് ചെയ്തത്.

That is our house. അത് ഞങ്ങളുടെ വീടാണ്.
That was our house. അത് ഞങ്ങളുടെ വീടായിരുന്നു.

That is a mango tree. അത് ഒരു മാവാണ്.
That was a mango tree. അത് ഒരു മാവായിരുന്നു.

That will be the end of all our problems. അത് നമ്മുടെ എല്ലാ പ്രശ്നങ്ങളുടേയും അന്ത്യമായിരിക്കും.

That is my son. അത് എന്റെ മകനാണ്.

That is a lie. അത് ഒരു കളവാണ്.
That was a lie. അത് ഒരു കളവായിരുന്നു.

That is a point for debate. ചർച്ച്യ്ക്ക് എടുക്കേണ്ടുന്ന ഒരു സംഗതിയാണ് അത്.
That was a point for debate. ചർച്ച്യ്ക്ക് എടുക്കേണ്ടുന്ന ഒരു സംഗതിയായിരുന്നു അത്.

That is where they feed the animals. മൃഗങ്ങളെ അവർ തീറ്റുന്നത് അവിടെ വച്ചാണ്.
That was where they feed the animals. മൃഗങ്ങളെ അവർ തീറ്റുന്നത് അവിടെ വച്ചായിരുന്നു.

That is not the way I see it. ഞാൻ അത് കാണുന്നത് അങ്ങിനെയല്ല.
That was not the way I see it. ഞാൻ അത് കാണുന്നത് അങ്ങിനെയായിരുന്നില്ല.

That is not the way to his house. അയാളുടെ വീട്ടിലേക്കുള്ള വഴി അതല്ല.

That can really complicate the situation. സാഹചര്യത്തെ അതിന് നിശ്ചയമായും സങ്കീർണമാക്കാൻ കഴിയും.

That might be the man we are looking for. നാം നോക്കുന്ന ആൾ ഇതായേക്കാം.

That will cost a lot of money. അതിന് വളരെ വിലവരും.

That is something I really want to buy. വാങ്ങിക്കാൻ ഞാൻ ശരിക്കും ആഗ്രഹിക്കുന്ന കാര്യമാണ് അത്.

Where is that tiny creature? ആ ചെറിയ ജന്തു എവിടെയാണ്?

Why should that disturb you? അത് നിങ്ങളെ എന്തിന് അസ്വസ്ഥനാക്കണം?

T 2

Do you really want to kill that man? ആ മനുഷ്യനെ കൊല്ലാൻ നിങ്ങൾ ശരിക്കും ആഗ്രഹിക്കുന്നുണ്ടോ?

Can't you stop that talk? ഈ സംസാരം നിങ്ങൾക്ക് നിർത്തിക്കൂടേ?

Can you come with us to that river? ആ പുഴയിലേക്ക് നിങ്ങൾക്ക് ഞങ്ങളോടൊപ്പം വന്നുകൂടേ?

Is he involved in that scam? ആ പണാപഹരണത്തിൽ അയാൾ ഉൾപ്പെട്ടിട്ടുണ്ടോ?

Has he been admitted in that hospital? അയാൾ ആ ആശുപത്രിയിൽ എഡ്മിറ്റ് ചെയ്യപ്പെട്ടിട്ടുണ്ടോ?

He also has been infected by that terrible disease.
ആ ഭയങ്കര രോഗത്താലും അയാൾ രോഗബാധിതനായിട്ടുണ്ട്.

I pity him for all that he had to suffer.
അയാൾ അനുഭവിക്കേണ്ടിവന്നിട്ടുള്ള എല്ലാത്തിനും ഞാൻ അയാളോട് സഹതപിക്കുന്നു.

I want you to go back to that place. നിങ്ങൾ ആ സ്ഥലത്തേക്ക് തിരിച്ച് പോകണം എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്.

She can tell that to him again. അയാൾക്ക്(സ്ത്രീ) അത് അയാളോട് വീണ്ടും പറയാം.

We are going to stop that game. നാം ആ കളി നിർത്താൻ പോകുകയാണ്.

We told him that he was not welcome. അയാൾ സ്വാഗതനല്ലായെന്ന് ഞങ്ങൾ അയാളോട് പറഞ്ഞു.

I am aware that he is going to die. അയാൾ മരിക്കാൻ പോകുകയാണ് എന്ന് ഞാൻ ബോധവാനാണ്.

I want to catch that thief. എനിക്ക് ആ കള്ളനെ പിടിക്കാൻ ആഗ്രഹമുണ്ട്.

I may be wrong about that. അതിനെക്കുറിച്ച് ഞാൻ (പറഞ്ഞത്) തെറ്റായേക്കാം.

He should apologise for all that has happened. സംഭവിച്ചതിനെല്ലാം, അയാൾ മാപ്പ് പറയേണ്ടതാണ്.

Is he interested in that business? ആ വ്യാപാരത്തിൽ അയാൾക്ക് താൽപ്പര്യമുണ്ടോ?

Why should you support that party? നിങ്ങൾ ആ പ്പാട്ടിയെ(പാർട്ടിയെ) എന്തിന് പിന്താങ്ങണം?

May I request you to keep away from that issue?
ഈ വിഷയത്തിൽ നിന്നും നിങ്ങൾ വിട്ട്നിൽക്കണം എന്ന് ഞാൻ നിങ്ങളോട് ആവശ്യപ്പെടട്ടെ?

Has he come that way? അയാൾ ആ വഴിവന്നിട്ടുണ്ടോ?

Did he get that job? അയാൾക്ക് ആ തൊഴിൽ ലഭിച്ചോ?

He had to clean that room. അയാൾക്ക് ആ മുറി വൃത്തിയാക്കേണ്ടതായി വന്നു.

He ate that sandwich. അയാൾ ആ സാന്റ്വിച്ച് തിന്നു.

I must warn you to keep that information to yourself.
ഈ വിവരം നിങ്ങളുടെ പക്കൽ തന്നെ വെക്കണം എന്ന് ഞാൻ നിങ്ങൾക്ക് മുന്നറിയിപ്പ് നൽകേണ്ടതാണ്.

There is that ghost. അതാ ആ പ്രേതം.

U 1

U 0FULL

**Where**

I want to know where I can get this from. ഇത് എവിടെനിന്നുമാണ് എനിക്ക് കിട്ടുക എന്ന് എനിക്ക് അറിയേണം.

I want to know from where I can get this. ഇത് എവിടെനിന്നുമാണ് എനിക്ക് കിട്ടുക എന്ന് എനിക്ക് അറിയേണം.

I want to know where I can get this. ഇത് എവിടെ നിന്നും എനിക്ക് കിട്ടും എന്ന് എനിക്ക് അറിയേണം.

In Sultan's Battery, there is a nice hotel, where you can get good food.
നിങ്ങൾക്ക് നല്ല ഭക്ഷണം ലഭിക്കുന്ന ഒരു നല്ല ഹോട്ടൽ, സുൾത്താൻ ബത്തേരിയിൽ ഉണ്ട്.

This is where you will have to get down. ഇവിടെയാണ് നിങ്ങൾ ഇറങ്ങേണ്ടിവരിക.

U 2

**Why**

This is why you should not do this. ഇത് കൊണ്ടാണ്, നിങ്ങൾ ഇത് ചെയ്യാൻ പാടില്ലാത്തത്.

I do not know why he shouted at me. അയാൾ എന്നോട് ഒച്ചവെച്ചതെന്തിനാണ് എന്ന് എനിക്ക് അറിയില്ല.

They can't understand why he died so suddenly.
അയാൾ എന്ത്കൊണ്ടാണ് ഇത്രപെട്ടെന്ന് മരിച്ചതെന്ന് അവർക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല.

No one knows why he acted so strangely.
ഇത്ര വിചിത്രമായി അയാൾ പെരുമാറിയത് എന്ത് കൊണ്ടാണ് എന്ന് ആർക്കും അറിയില്ല.

You should ask him why he did not study hard.
അയാൾ എന്ത്കൊണ്ടാണ് കഠിനമായി പഠിക്കാതിരുന്നത് എന്ന് നിങ്ങൾ അയാളോട് ചോദിക്കണം.

There is no reason why he failed to come on time.
അയാൾ സമയത്തിന് എത്തിച്ചേരുന്നതിൽ പരാജയപ്പെട്ടതിന് യാതോരു കാരണവും ഇല്ല.

U 3

**When**

I was sleeping when he came inside. അയൾ അകത്ത് വന്ന**പ്പോൾ** ഞാൻ ഉറങ്ങുകയായിരുന്നു.

They were studying when they heard a big bang outside the door.
വാതിലിന് പുറത്ത് ഒരു ശബ്ദം അവർ കേട്ട**പ്പോൾ**, അവർ പഠിക്കുകയായിരുന്നു.

He was sitting in his car, when they shot him. അവർ അയാളെ വെടിവച്ച**പ്പോൾ**, അയാൾ അയാളുടെ കാറിനുള്ളിൽ ഇരിക്കുകയായിരുന്നു.

She was praying, when she saw a brilliant figure standing right in front of her.
അയാൾ(സ്ത്രീ) പ്രാർത്ഥിക്കുകയായിരുന്നു, **അപ്പോഴാണ്** ഒരു തിളക്കമുള്ള രൂപം, തൊട്ടുമുന്നിൽ നിൽക്കുന്നതായി അയാൾ(സ്ത്രീ) കണ്ടത്.

He was teaching them how to drive, when the accident happened.
അയാൾ അവരെ വാഹനം ഓടിക്കാൻ പഠിപ്പിക്കുകയായിരുന്നു, അപ്പോഴാണ് അപകടം സംഭവിച്ചത്.

We were coming outside the door, when they started to scream.
ഞങ്ങൾ വാതിലിന് പുറത്തേക്ക് വരികയായിരുന്നു, അപ്പോഴാണ് അവർ നിലവിളിക്കാൻ തുടങ്ങിയത്.

She wept with joy, when she saw him alive.
അയളെ ജീവനോടെ അയാൾ(സ്ത്രീ) കണ്ടപ്പോൾ, അയാൾ(സ്ത്രീ) ആനന്ദം കൊണ്ട് കരഞ്ഞു.

We all stood up, when he entered the room. അയാൾ മുറിയിൽ കയറിയപ്പോൾ, ഞങ്ങൾ എല്ലാവരും എഴുന്നേറ്റു.

**And**

U 4

His brother and I are great friends. അയാളുടെ സഹോദരനും, ഞാനും വലിയ സുഹൃത്തുക്കളാണ്.

Ramesh and Rafi are coming here today. രമേഷും റാഫിയും ഇന്ന് ഇവിടെ വരുന്നുണ്ട്.

Why should he and I go there? അയാളും ഞാനും അവിടെ എന്തിന് പോകണം?

Where are Nazir and Peter going today? നസീറും, പീറ്ററും ഇന്ന് എവിടെയാണ് പോകുന്നത്?

I saw Jack and his mother going to the shop. Jackക്കും അയാളുടെ അമ്മയും കടയിൽ പോകുന്നത് ഞാൻ കണ്ടു.

Will you please call Kate and Robin, and tell them to come fast?
നിങ്ങൾ കെയ്റ്റിനേയും, റോബിനേയും ഒന്ന് വിളിച്ചിട്ട്, അവരോട് വേഗത്തിൽ വരാൻ പറയുമോ?

Bombay and Calcutta were wonderful places, some seventy years back.
ഏതാണ്ട് എഴുപത് വർഷങ്ങൾക്ക് മുൻപ് ബോംബെയും കൽക്കട്ടയും അതിശയകരമായ സ്ഥലങ്ങളായിരുന്നു.

Susan and her mother were standing outside their house, when that big stone fell down from the sky.
സൂസനും, അയാളുടെ(സ്ത്രീ) അമ്മയും അവരുടെ വീട്ടിന് പുറത്ത് നിൽക്കുകയായിരുന്നു, അപ്പോഴാണ്, ആകാശത്തിൽ നിന്നും, ഒരു വലിയ കല്ല് നിലത്ത് വീണത്.

**Or** U 5

Who is worse, Bush or Obama? ആരാണ് കൂടുതൽ മോശം, ബുഷ്ഷോ, അതോ, ഒബാമയോ?

Please come in, or I will close the door. അകത്ത് വരൂ, അല്ലെങ്കിൽ ഞാൻ വാതിൽ അടയ്ക്കും.

Study hard or you will fail in the exam. കഠിനമായി പഠിക്കൂ, അല്ലെങ്കിൽ നിങ്ങൾ പരീക്ഷയിൽ പരാജയപ്പെടും.

Send him some money, or he will be angry with you. അയാൾക്ക് കുറച്ച് പണം അയക്കൂ, അല്ലെങ്കിൽ അയാൾ നിങ്ങളോട് ദേഷ്യത്തിലായിരിക്കും.

Take your hands out of your pocket or I will shoot. നിങ്ങളുടെ പോക്കറ്റിൽ നിന്നും നിങ്ങളുടെ കൈകൾ പുറത്ത് എടുക്കുക, അല്ലെങ്കിൽ ഞാൻ വെടിവെക്കും.

You should catch him fast, or he will escape. അയാളെ നിങ്ങൾ പെട്ടെന്ന് പിടിക്കേണ്ടതാണ്, അല്ലെങ്കിൽ അയാൾ രക്ഷപ്പെടും.

Tell him to get up in the morning, or he will miss the bus.
രാവിലെ എഴുന്നേൽക്കാൻ അയാളോട് പറയൂ, അല്ലെങ്കിൽ അയാൾ ബസ് മിസ്സ് ചെയ്യും.

She should marry me, or I will not help her anymore.
അയാൾ(സ്ത്രീ) എന്നെ വിവാഹം ചെയ്യേണം, അല്ലെങ്കിൽ ഞാൻ അയാളെ(സ്ത്രീ) ഇനിമുതൽ സഹായിക്കില്ല.

U 6

**Than** അതിനേക്കാൾ, ഇതിനേക്കാൾ

I don't know if this idea is better than the other. ഈ ആശയം മറ്റേതിനേക്കാൾ നല്ലതാണോ എന്ന് എനിക്ക് അറിയില്ല.

I am a better man than him. അയാളെക്കാൾ നല്ലനിലവാരമുള്ള ആൾ ഞാനാണ്.

Science is better than history. ശാസ്ത്രം ചരിത്രത്തെക്കാൾ നല്ലതാണ്.

Who told you that history is better than science?
ചരിത്രം ശാസ്ത്രത്തേക്കാൾ നല്ലതാണ് എന്ന് നിങ്ങളോട് ആരാണ് പറഞ്ഞത്?

Titanic was better than Jurassic Park. ജുറാസിക്ക് പ്ാക്കിനേക്കാൾ നല്ലത് ടൈറ്റാനിക്ക് ആയിരുന്നു.

Who told you that Helen of Troy was more beautiful than Cleopatra?
ഹെലൻ ഓഫ് ട്രോയ് ക്ളിയോപാറ്റ്റയെക്കാൾ സുന്ദരിയായിരുന്നു എന്ന് നിങ്ങളോട് ആരാണ് പറഞ്ഞത്?

He had more than a hundred people with him.
അയാളുടെകൂടെ ഒരു നൂറുപേരിൽ കൂടുതൽ ആളുകൾ ഉണ്ടായിരുന്നു.

You are stronger than him. നിങ്ങൾ അയാളെക്കാൾ ശക്തനാണ്.

U 7

**Don't you know that....? .... എന്ന് നിങ്ങൾക്ക് അറിയില്ലെ?**

Don't you know that I will never forgive him?
അയാൾക്ക് ഞാൻ ഒരിക്കലും മാപ്പ് കൊടുക്കില്ല എന്ന് നിങ്ങൾക്ക് അറിയില്ലെ?

Don't you know that this is a famous place in history?
ഇത് ചരിത്രത്തിൽ ഒരു പ്രസിദ്ധമായ സ്ഥലമാണ് എന്ന് നിങ്ങൾക്ക് അറിയില്ലെ?

Don't you know that no one will help them?
അവരെ ആരും സഹായിക്കില്ലായെന്ന് നിങ്ങൾക്ക് അറിയില്ലെ?

Don't you know that there is no solution for this problem?
ഈ പ്രശ്നത്തിന് യാതോരു പരിഹാരവും ഇല്ലായെന്ന് നിങ്ങൾക്ക് അറിയില്ലെ?

U 8

**Never** ഒരിക്കലും ഇല്ല

I will never do it. ഞാൻ അത് ഒരിക്കലും ചെയ്യില്ല.

He will never tell a lie. അയാൾ ഒരിക്കലും ഒരു കളവ് പറയില്ല.

She can never pass that exam. അയാൾക്ക്(സ്ത്രീ) ഒരിക്കലും ആ പരീക്ഷ പാസാകാൻ ആവില്ല.

We must never allow him to escape. നമ്മൾ അയാളെ രക്ഷപ്പെടാൻ ഒരിക്കലും അനുവദിക്കരുത്.

They may never come here. അവർ ഇവിടെ ഒരിക്കലും വന്നേക്കില്ല.

You should never go near him. നിങ്ങൾ ഒരിക്കലും അയാളുടെ അടുത്ത് പോകരുത്.

U 9

**Ever** എപ്പോഴെങ്കിലും

Will he ever pass that exam? അയാൾ എപ്പോഴെങ്കിലും ആ പരീക്ഷ പാസാകുമോ?

I don't know if he will ever become a rich man. അയാൾ എപ്പോഴെങ്കിലും ഒരു പണക്കാരൻ ആവുമോ എന്നെനിക്ക് അറിയില്ല.

**Inside/outside** അകത്ത്/പുറത്ത്

Bring him inside. അയാളെ അകത്ത് കൊണ്ട്വരൂ.

Take him outside. അയാളെ പുറത്ത് കൊണ്ട്പോകൂ.

The bus is standing outside the gate. ബസ്സ് ഗെയ്റ്റിന് പുറത്ത് നിൽക്കുന്നു.

He went inside and never came back. അയാൾ അകത്ത് പോയി, എന്നിട്ട് തിരിച്ച് വന്നതേയില്ല.

Can you come outside? നിങ്ങൾക്ക് പുറത്ത് വരാൻ കഴിയുമോ?

Don't go inside. അകത്ത് പോകരുത്.

W 1

W 0FULL

**As, So, Because**

As he was a rich man, I married him. അയാൾ പണക്കാരനായത് കൊണ്ട്, ഞാൻ അയാളെ വിവാഹം കഴിച്ചു.

He was a rich man, so I married him. അയാൾ പണക്കാരനായിരുന്നു, അത്കൊണ്ട് ഞാൻ അയാളെ വിവാഹം കഴിച്ചു.

I married him, because he was a rich man. ഞാൻ അയാളെ വിവാഹം കഴിച്ചു, കാരണം അയാൾ പണക്കാരനായിരുന്നു.

As he was a bad man, they beat him. അയാൾ ഒരു മോശക്കാരനായത്കൊണ്ട്, അവർ അയാളെ അടിച്ചു.
He was a bad man, so they beat him. അയാൾ ഒരു മോശക്കാരനായിരുന്നു, അത്കൊണ്ട് അവർ അയാളെ അടിച്ചു.
They beat him, because he was a bad man. അവർ അയാളെ അടിച്ചു, കാരണം അയാൾ മോശക്കാരനായിരുന്നു.

As he ran fast, he got the bus. അയാൾ വേഗത്തിൽ ഓടിയത്കൊണ്ട്, അയാൾക്ക് ബസ്സ്കിട്ടി.
He ran fast, so he got the bus. അയാൾ വേഗത്തിൽ ഓടി, അത്കൊണ്ട് അയാൾക്ക് ബസ്സ്കിട്ടി.
He got the bus, because he ran fast. അയാൾക്ക് ബസ്സ്കിട്ടി, കാരണം അയാൾ വേഗത്തിൽ ഓടി.

As she was lovely, everyone liked her.
അയാൾ(സ്ത്രീ) സൗന്ദര്യവതിയായിരുന്നത്കൊണ്ട്, എല്ലാരും അയാളെ(സ്ത്രീ) ഇഷ്ടപ്പെട്ടു.
She was lovely, so everyone liked her.
അയാൾ(സ്ത്രീ) സൗന്ദര്യവതിയായിരുന്നു, അത്കൊണ്ട് എല്ലാരും അയാളെ(സ്ത്രീ) ഇഷ്ടപ്പെട്ടു.
Everyone liked her, because she was lovely.
എല്ലാരും അയാളെ(സ്ത്രീ) ഇഷ്ടപ്പെട്ടു, കാരണം അയാൾ(സ്ത്രീ) സൗന്ദര്യവതിയായിരുന്നു.

As it was raining, I couldn't go out. മഴപെയ്യുകയായിരുന്നത്കൊണ്ട്, എനിക്ക് പുറത്ത് പോകാൻ ആയില്ല.
It was raining, so I couldn't go out. മഴപെയ്യുകയായിരുന്നു, അത്കൊണ്ട് എനിക്ക് പുറത്ത് പോകാൻ ആയില്ല.
I couldn't go out because it was raining. എനിക്ക് പുറത്ത് പോകാൻ ആയില്ല, കാരണം മഴപെയ്യുകയായിരുന്നു.

As he is always tired, he couldn't do it.
അയാൾ എപ്പോഴും ക്ഷീണിതനായിരുന്നത്കൊണ്ട്, അയാൾക്ക് അത് ചെയ്യാൻ ആയില്ല.
He is always tired, so he couldn't do it.
അയാൾ എപ്പോഴും ക്ഷീണിതനാണ്, അതിനാൽ, അയാൾക്ക് അത് ചെയ്യാൻ ആയില്ല.
He couldn't do it because he is always tired.
അയാൾക്ക് അത് ചെയ്യാൻ ആയില്ല, കാരണം അയാൾ എപ്പോഴും ക്ഷീണിതനായിരുന്നു.

He studied hard, so he passed. അയാൾ കഠിനമായി പഠിച്ചു, അത്കൊണ്ട് അയാൾ പാസായി.
As he studied hard, he passed. അയാൾ കഠിനമായി പഠിച്ചത്കൊണ്ട്, അയാൾ പാസായി.
He passed the exam, because he studied hard. അയാൾ പരീക്ഷ പാസായി, കാരണം അയാൾ കഠിനമായി പഠിച്ചു.

He was nice, so everyone liked him. അയാൾ നല്ലപെരുമാറ്റമായിരുന്നു, അത്കൊണ്ട് എല്ലാരും അയാളെ ഇഷ്ടപ്പെട്ടു.
As he was nice, everyone liked him. അയാൾ നല്ലപെരുമാറ്റമായിരുന്നത്കൊണ്ട്, എല്ലാരും അയാളെ ഇഷ്ടപ്പെട്ടു.
Everyone liked him, because he was nice. എല്ലാരും അയാളെ ഇഷ്ടപ്പെട്ടു, കാരണം അയാൾ നല്ലപെരുമാറ്റമായിരുന്നു.

W 2

He was on time, so he got the bus. അയാൾ കൃത്യസമയത്തായിരുന്നു, അത്കൊണ്ട് അയാൾക്ക് ബസ്സ്കിട്ടി.
As he was on time, he got the bus. അയാൾ കൃത്യസമയത്തായിരുന്നത്കൊണ്ട് അയാൾക്ക് ബസ്സ്കിട്ടി.
He got the bus, because he was on time. അയാൾക്ക് ബസ്സ്കിട്ടി, കാരണം അയാൾ കൃത്യസമയത്തായിരുന്നു.

He did it well, so he was given a tip.
അയാൾ അത് നന്നായി ചെയ്തു, അത്കൊണ്ട് അയാൾക്ക് ഒരു ടിപ്പ് കൊടുക്കപ്പെട്ടു.
As he did it well, he was given a tip.

അയാൾ അത് നന്നായി ചെയ്തതുകൊണ്ട് അയാൾക്ക് ഒരു ടിപ്പ് കൊടുക്കപ്പെട്ടു.

He was given a tip, because he did it well.

അയാൾക്ക് ഒരു ടിപ്പ് കൊടുക്കപ്പെട്ടു, കാരണം അയാൾ അത് നന്നായി ചെയ്തു.

Everyone liked him, so he was given a compliment.

എല്ലാരും അയാളെ ഇഷ്ടപ്പെട്ടു, അത്കൊണ്ട് അയാൾക്ക് ഒരു ഉപഹാരം കൊടുക്കപ്പെട്ടു.

As everyone liked him, he was given a compliment.

എല്ലാരും അയാളെ ഇഷ്ടപ്പെട്ടത്കൊണ്ട് അയാൾക്ക് ഒരു ഉപഹാരം കൊടുക്കപ്പെട്ടു.

He was given a compliment, because everyone liked him.

അയാൾക്ക് ഒരു ഉപഹാരം കൊടുക്കപ്പെട്ടു, കാരണം എല്ലാരും അയാളെ ഇഷ്ടപ്പെട്ടു.

He was hurt, so he cried. അയാൾക്ക് മുറിവേറ്റു (മനോവിഷമം ഉണ്ടായി), അത്കൊണ്ട് അയാൾ കരഞ്ഞു.

As he was hurt, he cried. അയാൾക്ക് മുറിവേറ്റത്കൊണ്ട് (മനോവിഷമം ഉണ്ടായത് കൊണ്ട്),അയാൾ കരഞ്ഞു.

He cried, because he was hurt. അയാൾ കരഞ്ഞു, കാരണം അയാൾക്ക് മുറിവേറ്റു (മനോവിഷമം ഉണ്ടായി).

He shouted at them, so they pushed him out.

അയാൾ അവരോട് ഒച്ചവെച്ചു, അത്കൊണ്ട് അവർ അയാളെ പുറത്തേക്ക് തള്ളിയിട്ടു.

As he shouted at them, they pushed him out.

അയാൾ അവരോട് ഒച്ചവെച്ചത്കൊണ്ട് അവർ അയാളെ പുറത്തേക്ക് തള്ളിയിട്ടു.

They pushed him out, because he shouted at them.

അവർ അയാളെ പുറത്തേക്ക് തള്ളിയിട്ടു, കാരണം അയാൾ അവരോട് ഒച്ചവെച്ചു.

He was not careful, so he fell down. അയാൾ ശ്രദ്ധാലുവായിരുന്നില്ല, അത്കൊണ്ട് അയാൾ നിലത്ത് വീണു.

As he was not careful, he fell down.അയാൾ ശ്രദ്ധാലുവായിരുന്നില്ലാത്തത്കൊണ്ട് അയാൾ നിലത്ത് വീണു.

He fell down, because he was not careful. അയാൾ നിലത്ത് വീണു, കാരണം അയാൾ ശ്രദ്ധാലുവായിരുന്നില്ല.

He was frightened, so he refused to go out.

അയാൾ ഭയന്നിരിക്കുകയായിരുന്നു, അത്കൊണ്ട് അയാൾ പുറത്ത്പോകാൻ വിസമ്മതിച്ചു.

As he was frightened, he refused to go out.

അയാൾ ഭയന്നിരിക്കുകയായിരുന്നത്കൊണ്ട് അയാൾ പുറത്ത്പോകാൻ വിസമ്മതിച്ചു.

He refused to go out, because he was frightened.

അയാൾ പുറത്ത്പോകാൻ വിസമ്മതിച്ചു, കാരണം അയാൾ ഭയന്നിരിക്കുകയായിരുന്നു.

He was not strong, so he couldn’t lift the bag.

അയാൾ ശക്തനായിരുന്നില്ല, അത്കൊണ്ട് അയാൾക്ക് ആ സഞ്ചി പൊക്കാനായില്ല.

As he was not strong, he couldn’t lift the bag.

അയാൾ ശക്തനല്ലായിരുന്നത്കൊണ്ട് അയാൾക്ക് ആ സഞ്ചി പൊക്കാനായില്ല.

W 3

He couldn’t lift the bag, because he was not strong.

അയാൾക്ക് ആ സഞ്ചി പൊക്കാനായില്ല, കാരണം അയാൾ ശക്തനായിരുന്നില്ല.

His eyes were weak, so he couldn’t read.

അയാളുടെ കണ്ണുകൾ ബലഹീനങ്ങളായിരുന്നു, അത്കൊണ്ട് അയാൾക്ക് വായിക്കാൻ ആയില്ല.

As his eyes were weak, he couldn’t read.

അയാളുടെ കണ്ണുകൾ ബലഹീനങ്ങളായിരുന്നത്കൊണ്ട് അയാൾക്ക് വായിക്കാൻ ആയില്ല.

He couldn't read, because his eyes were weak.

അയാൾക്ക് വായിക്കാൻ ആയില്ല, കാരണം അയാളുടെ കണ്ണുകൾ ബലഹീനങ്ങളായിരുന്നു.

He was weak in grammar, so his writings were full of mistakes.

അയാൾ വ്യാകരണത്തിൽ ദുർബ്ബലനായിരുന്നു, അത്കൊണ്ട് അയാളുടെ എഴുത്തുകളിൽ മുഴുവൻ പിശകുകളായിരുന്നു.

As he was weak in grammar, his writings were full of mistakes.

അയാൾ വ്യാകരണത്തിൽ ദുർബ്ബലനായിരുന്നത്കൊണ്ട് അയാളുടെ എഴുത്തുകളിൽ മുഴുവൻ പിശകുകളായിരുന്നു.

His writings were full of mistakes, because he was weak in grammar.

അയാളുടെ എഴുത്തുകളിൽ മുഴുവൻ പിശകുകളായിരുന്നു, കാരണം അയാൾ വ്യാകരണത്തിൽ ദുർബ്ബലനായിരുന്നു.

She was gentle, so she was not cared for.

അയാൾ(സ്ത്രീ) മൃദുലമായ പെരുമാറ്റക്കാരിയായിരുന്നു, അത്കൊണ്ട്, അയാൾ(സ്ത്രീ) പരിചരിക്കപ്പെട്ടില്ല.

As she was gentle, she was not cared for.

അയാൾ(സ്ത്രീ) മൃദുലമായ പെരുമാറ്റക്കാരിയായിരുന്നത്കൊണ്ട്, അയാൾ(സ്ത്രീ) പരിചരിക്കപ്പെട്ടില്ല.

She was not cared for, because she was gentle.

അയാൾ(സ്ത്രീ) പരിചരിക്കപ്പെട്ടില്ല, കാരണം അയാൾ(സ്ത്രീ) മൃദുലമായ പെരുമാറ്റക്കാരിയായിരുന്നു.

She got up late, so she had a headache.

അയാൾ(സ്ത്രീ) വൈകിയെഴുന്നേറ്റു, അത്കൊണ്ട് അയാൾക്ക്(സ്ത്രീ) തലവേദനയുണ്ടായി.

As she got up late, she had a headache.

അയാൾ(സ്ത്രീ) വൈകിയെഴുന്നേറ്റത്കൊണ്ട് അയാൾക്ക്(സ്ത്രീ) തലവേദനയുണ്ടായി.

She had a headache, because she got up late.

അയാൾക്ക്(സ്ത്രീ) തലവേദനയുണ്ടായി, കാരണം അയാൾ(സ്ത്രീ) വൈകിയെഴുന്നേറ്റു.

Her father was sick, so he couldn't take her out.

അയാളുടെ(സ്ത്രീ) പിതാവിന് അസുഖമായിരുന്നു, അത്കൊണ്ട്, അയാൾക്ക് അയാളെ(സ്ത്രീ) പുറത്ത് കൊണ്ടുപോകാൻ ആയില്ല.

As her father was sick, he couldn't take her out.

അയാളുടെ(സ്ത്രീ) പിതാവിന് അസുഖമായിരുന്നത്കൊണ്ട്, അയാൾക്ക് അയാളെ(സ്ത്രീ) പുറത്ത് കൊണ്ടുപോകാൻ ആയില്ല.

Her father couldn't take her out, because he was sick.

അയാളുടെ(സ്ത്രീ) പിതാവിന്, അയാളെ(സ്ത്രീ) പുറത്ത് കൊണ്ടുപോകാൻ ആയില്ല, കാരണം അയാൾക്ക് അസുഖമായിരുന്നു.

The weather was hot, so everyone had to take a bath.

ചൂടുള്ള കാലാവസ്ഥയായിരുന്നു, അത്കൊണ്ട് എല്ലാവരും കുളിക്കേണ്ടതായി വന്നു.

As the weather was hot, everyone had to take a bath.

ചൂടുള്ള കാലാവസ്ഥയായിരുന്നത്കൊണ്ട് എല്ലാവരും കുളിക്കേണ്ടതായി വന്നു.

Everyone had to take a bath, because the weather was hot.

എല്ലാരും കുളിക്കേണ്ടതായി വന്നു, കാരണം ചൂടുള്ള കാലാവസ്ഥയായിരു.

They are arriving at 2 O'clock, so be at the airport to receive them.

W 4

അവർ 2 മണിക്കാണ് എത്തുന്നത്, അത്കൊണ്ട് അവരെ വരവേൽക്കാൻ ഏയ്ർപോട്ടിൽ ഉണ്ടായിരിക്കേണം.

As they are arriving at 2 o'clock, be at the airport to receive them.

അവർ 2 മണിക്ക് എത്തുന്നത്കൊണ്ട് അവരെ വരവേൽക്കാൻ ഏയ്ർപോട്ടിൽ ഉണ്ടായിരിക്കേണം.

Be at the airport to receive them, because they are arriving at 2 o'clock.

അവരെ വരവേൽക്കാൻ ഏയ്ർപോട്ടിൽ ഉണ്ടായിരിക്കേണം, കാരണം അവർ 2 മണിക്ക് എത്തുന്നതാണ്.

Your father is here, so be quiet. നിങ്ങളുടെ പിതാവ് ഇവിടെയുണ്ട്, അത്കൊണ്ട് അടങ്ങിയിരിക്കൂ.
As your father is here, be quiet. നിങ്ങളുടെ പിതാവ് ഇവിടെയുള്ളത്കൊണ്ട് അടങ്ങിയിരിക്കൂ.
Be quiet, because your father is here. അടങ്ങിയിരിക്കൂ, കാരണം നിങ്ങളുടെ പിതാവ് ഇവിടെയുണ്ട്.

He lived violently, so he died violently.

അയാൾ അക്രമാസക്തമായി ജീവിച്ചു, അത്കൊണ്ട് അക്രമത്താൽ അയാൾ മരിച്ചു.

As he lived violently, he died violently.

അയാൾ അക്രമാസക്തമായി ജീവിച്ചത്കൊണ്ട് അക്രമത്താൽ അയാൾ മരിച്ചു.

He died violently, because he lived violently.

അക്രമത്താൽ അയാൾ മരിച്ചു, കാരണം അയാൾ അക്രമാസക്തമായി ജീവിച്ചു

My sister married a rich man, so she is well off.

എന്റെ സഹോദരി ഒരു പണക്കാരനെ വിവാഹം കഴിച്ചു, അത്കൊണ്ട് അയാൾ(സ്ത്രീ) നല്ലനിലയിലാണ്.

As my sister married a rich man, she is well off.

എന്റെ സഹോദരി ഒരു പണക്കാരനെ വിവാഹം കഴിച്ചത്കൊണ്ട് അയാൾ(സ്ത്രീ) നല്ലനിലയിലാണ്.

My sister is well off, because she married a rich man.

എന്റെ സഹോദരി നല്ലനിലയിലാണ്, കാരണം അയാൾ(സ്ത്രീ) ഒരു പണക്കാരനെ വിവാഹം കഴിച്ചു.

It rained heavily, so it is wet everywhere. കഠിനമായി മഴപെയ്തു, അതുകൊണ്ട്, എല്ലായിടവും നനഞ്ഞിരിക്കുന്നു.
As it rained heavily, it is wet everywhere. കഠിനമായി മഴപെയ്തതുകൊണ്ട്, എല്ലായിടവും നനഞ്ഞിരിക്കുന്നു.
It is wet everywhere, because it rained heavily. എല്ലായിടവും നനഞ്ഞിരിക്കുന്നു, കാരണം കഠിനമായി മഴപെയ്തു

He is a dangerous man, so keep away from him.

അയാൾ ഒരു അപകടകാരിയായ ആളാണ്, അത്കൊണ്ട് അയാളിൽനിന്നും വിട്ട്നിൽക്കുക.

As he is a dangerous man, keep away from him.

അയാൾ ഒരു അപകടകാരിയായ ആളായത്കൊണ്ട് അയാളിൽനിന്നും വിട്ട്നിൽക്കുക.

Keep away from him, because he is a dangerous man.

അയാളിൽനിന്നും വിട്ട്നിൽക്കുക, കാരണം അയാൾ ഒരു അപകടകാരിയായ ആളാണ്.

They can help you, so approach them with your problem.

അവർക്ക് നിങ്ങളെ സഹായിക്കാൻ ആവും, അത്കൊണ്ട് നിങ്ങളുടെ പ്രശ്നവുമായി അവരെ സമീപിക്കുക.

As they can help you, approach them with your problem.

അവർക്ക് നിങ്ങളെ സഹായിക്കാൻ ആവുന്നത്കൊണ്ട് നിങ്ങളുടെ പ്രശ്നവുമായി അവരെ സമീപിക്കുക.

Approach them with your problem, because they can help you.

നിങ്ങളുടെ പ്രശ്നവുമായി അവരെ സമീപിക്കുക, കാരണം അവർക്ക് നിങ്ങളെ സഹായിക്കാൻ ആവും.

W B1

W B0FULL

## AND ഉം

My sister and my brother are close to each other.എന്റെ സഹോദരിയും, സഹോദരനും തമ്മിൽ വളരെ അടുപ്പമാണ്.

My friend and his mother came here today. എന്റെ സുഹൃത്തും അയാളുടെ മാതാവും ഇന്ന് ഇവിടെ വന്നു.

My friend and I went to Manhattan yesterday. എന്റെ സുഹൃത്തും ഞാനും ഇന്നലെ മെൻഹാറ്റനിൽ പോയി.

My sister and I are arriving there this evening. എന്റെ സഹോദരിയും ഞാനും ഇന്ന് വൈകുന്നേരം അവിടെ എത്തിച്ചേരുന്നതാണ്.

My father and I are going for a movie tonight. എന്റെ പിതാവും ഞാനും ഇന്ന് രാത്രി ഒരു സിനിമയ്ക്ക് പോകുകയാണ്.

The horse and its jockey are very good friends. ആ കുതിരയും അതിന്റെ ജോക്കിയും നല്ല സുഹൃത്തുക്കളാണ്.

The dog and the cat make a lot of sound in the night. ആ (പ്രസക്തമായ) നായയും പൂച്ചയും രാത്രിയിൽ വളരെയധികം ഒച്ചയുണ്ടാക്കുന്നു.

The squirrel and the rabbit are my pets. ആ (പ്രസക്തമായ) അണ്ണാനും മുയലും എന്റെ വളർത്തു മൃഗങ്ങളാണ്.

You find him and inform me. നിങ്ങൾ അയാളെ കണ്ടെത്തിയിട്ട്, എന്നെ വിവരം അറിയിക്കൂ.

You approach him and ask him his opinion.
നിങ്ങൾ അയാളെ സമീപിക്കുക, എന്നിട്ട് അയാളുടെ അഭിപ്രായം അയാളോട് ചോദിക്കുക.

They are going to find him and torture him to death.
അവർ അയാളെ കണ്ടുപിടിച്ചിട്ട് അയാളെ മരണംവരെ പീഡിപ്പിക്കാൻ പോകുകയാണ്.

They can come here and collect the cheque. അവർക്ക് ഇവിടെ വന്നിട്ട് ചെക്ക് വാങ്ങിക്കാൻ കഴിയും.

They will try to kidnap him and then try to force you.
അവർ അയാളെ തട്ടിക്കൊണ്ട്പോകാൻ ശ്രമിക്കും, എന്നിട്ട് നിങ്ങളുടെ മേൽ സമ്മർദ്ദം ചെലുത്താൻ ശ്രമിക്കും.

The right and wrong of this is not my consideration.
ഇതിലെ ശരിയും തെറ്റും ഞാൻ പരിഗണിക്കുന്ന കാര്യങ്ങളല്ല.

I like comics of Phantom and Mandrake. എനിക്ക് ഫാന്റത്തിന്റെയും മാൻഡ്രെയ്ക്കിന്റെയും കോമിക്കുകൾ ഇഷ്ടമാണ്.

I like mangoes and apples. എനിക്ക് മാങ്ങയും appleളും ഇഷ്ടമാണ്.

W B2

I like my father and mother. എനിക്ക് എന്റെ അച്ഛനേയും അമ്മയേയും ഇഷ്ടമാണ്.

We can go and buy some fish. നമുക്ക് പോയി കുറച്ച് മത്സ്യം വാങ്ങിക്കാം.

We can open the fridge and find some food. നമുക്ക് ഫ്രിഡ്ജ് തുറക്കാം, എന്നിട്ട് കുറച്ച് ഭക്ഷണം കണ്ടെത്താം.

We can take some money and go for a film. നമുക്ക് കുറച്ച് പണം എടുക്കാം, എന്നിട്ട് ഒരു സിനിമയ്ക്ക് പോകാം.

The robber took my TV and a few CDs.കള്ളൻ എന്റെ ടീവിയും കുറച്ച് സീഡികളും എടുത്തു.

The police came here and asked a few questions.പോലീസ് ഇവിടെ വന്നു, എന്നിട്ട് കുറച്ച് ചോദ്യങ്ങൾ ചോദിച്ചു.

His gunman and his secretary accompanied the prime minister.
പ്രധാനമന്ത്രിയുടെ ഗൺമാനും അയാളുടെ സെക്രട്ടറിയും അയാളെ അനുഗമിച്ചു.

I came to collect my dress and my shoes. എന്റെ വസ്ത്രവും എന്റെ ഷൂസും എടുക്കാനാണ് ഞാൻ വന്നത്.

I can’t fight with you and your friends. എനിക്ക് നിങ്ങളോടും നിങ്ങളുടെ സുഹൃത്തുക്കളോടും അടികൂടാൻ ആവില്ല.

I would really love to meet the boss and his wife.

തൊഴിലുടമയേയും, അയാളുടെ ഭാര്യയേയും കാണാൻ ഞാൻ വളരെയധികം ആഗ്രഹിക്കുന്നു.

There can be no doubt that both he and his friend did come here.

അയാളും അയാളുടെ സുഹൃത്തും ഇവിടെ വന്നു എന്നതിന് യാതോരു സംശയവും ഉണ്ടാകാൻ കഴിയില്ല.

It is disturbing that one cannot live without money and status.

പണവും സാമൂഹികഅന്തസ്സും ഇല്ലാതെ ജീവിക്കാൻ ആവില്ലയെന്നത് വിഷമിപ്പിക്കുന്ന കാര്യമാണ്.

Why can’t you and your brother talk it out?

നിങ്ങളും നിങ്ങളുടെ സഹോദരനും എന്ത്കൊണ്ട് ഇത് സംസാരിച്ച് തീർത്തുകൂടാ?

What is the reason for this fight between him and his neighbour?

അയാളും അയാളുടെ അയൽക്കാരനും തമ്മിലുള്ള ഈ കലഹത്തിന് എന്താണ് കാരണം?

Where can he have taken his wife and children?

അയാൾ അയാളുടെ ഭാര്യയേയും കുട്ടികളേയും എവിടെ കൊണ്ടുപോയിരിക്കാനാണ് സാധ്യത?

How can he be so cruel to his uncles and aunts?

അയാൾക്ക് അയാളുടെ അമ്മാവന്മാരോടും, അമ്മായിമാരോടും എങ്ങിനെയാണ് ഇത്രമാത്രം ക്രൂരനാകാൻ കഴിയുക?

Is it true that they are going to kill Veerappan and his associates?

അവർ വീരപ്പനേയും അയാളുടെ കൂട്ടാളികളേയും കൊല്ലാൻ പോകുകയാണ് എന്നത് ശരിയാണോ?

What do you think happened between James and his colleagues?

ജെയ്ംസിനും അയാളുടെ സഹപ്രവർത്തകർക്കും ഇടയിൽ എന്ത് സംഭവിച്ചു എന്നാണ് നിങ്ങൾക്ക് തോന്നുന്നത്?

## EITHER---OR ഒന്നുകിൽ (ഇത്) അല്ലെങ്കിൽ (അത്)

Either my father or my brother will come here tomorrow.

ഒന്നുകിൽ, എന്റെ അച്ഛൻ അല്ലെങ്കിൽ എന്റെ സഹോദരൻ ഇവിടെ നാളെ വരും.

Either hand over your gold chain, or get shot.

ഒന്നുകിൽ നിങ്ങളുടെ സ്വർണ്ണചെയ്ൻ എടുത്ത്തരിക, അല്ലെങ്കിൽ വെടിവയ്ക്കപ്പെടുക.

You can either join for this course, or you can go home.

ഒന്നുകിൽ നിങ്ങൾക്ക് ഈ കോസ്സിന് ചേരാം, അല്ലെങ്കിൽ നിങ്ങൾക്ക് വിട്ടിലേക്ക് പോകാം.

He can either come with me, or he can go with his friend.

ഒന്നുകിൽ അയാൾക്ക് എന്റെകൂടെ വരാം, അല്ലെങ്കിൽ അയാൾക്ക് അയാളുടെ സുഹൃത്തിനോടൊപ്പം പോകാം.

She can either stay here and be safe, or she can get out and try her luck.

ഒന്നുകിൽ അയാൾക്ക്(സ്ത്രീ) ഇവിടെ താമസിക്കുകയും സുരക്ഷിതയായിരിക്കുകയും ചെയ്യാം, അല്ലെങ്കിൽ അയാൾക്ക്(സ്ത്രീ) പുറത്ത് കടക്കുകയും അയാളുടെ(സ്ത്രീ) ഭാഗ്യം പരീക്ഷിക്കുകയും ചെയ്യാം.

They will either kill him, or they will torture him.

ഒന്നുകിൽ അവർ അയാളെ കൊല്ലും, അല്ലെങ്കിൽ അവർ അയാളെ മർദ്ദിക്കും.

You can either be a rich man here, or you can be poor in your hometown.

ഒന്നുകിൽ നിങ്ങൾക്ക് ഇവിടെ ഒരു പണക്കാരനാകാം, അല്ലെങ്കിൽ നിങ്ങൾക്ക് നിങ്ങളുടെ സ്വദേശീയ പട്ടണത്തിൽ പാവപ്പെട്ടവനാകാം.

## OR അല്ലെങ്കിൽ

Give me your wallet, or I will kill you.
നിങ്ങളുടെ വോളറ്റ് എനിക്ക് നൽകുക, അല്ലെങ്കിൽ ഞാൻ നിങ്ങളെ കൊല്ലും.
He should pay the cost of the breakage, or we will put in a complaint.
പൊളിഞ്ഞ സാധനങ്ങളുടെ വില അയാൾ നൽകേണം അല്ലെങ്കിൽ ഞങ്ങൾ പരാതി നൽകും.
They can come out now, or they will have to stay there for sometime.
അവർക്ക് ഇപ്പോൾ പുറത്ത് വരാം അല്ലെങ്കിൽ അവർ കുറച്ച് സമയം അവിടെ താമസിക്കേണ്ടതായി വരും.
He should join the army, or he may find it difficult to survive here.
അയാൾ പട്ടാളത്തിൽ ചേരണം, അല്ലെങ്കിൽ ഇവിടെ നിലനിന്നുപോകാൻ അയാൾ വിഷമിച്ചേക്കും.
He should pay the money, or we will be forced to withdraw from the deal.
അയാൾ പണം അടയ്ക്കണം, അല്ലെങ്കിൽ ഞങ്ങൾ ഉടമ്പടിയിൽ നിന്നും പിൻവാങ്ങാൻ നിർബന്ധിതരാകും.
Open the door, or I will shoot you.
വാതിൽ തുറക്കൂ, അല്ലെങ്കിൽ ഞാൻ വെടിവെയ്ക്കും.
Give me the knife, or I will call out.
ആ കത്തി എനിക്ക് തരൂ, അല്ലെങ്കിൽ ഞാൻ ഒച്ചവയ്ക്കും.
X 3
Pay the pending bills, or we will not continue the service.
അടയ്ക്കാൻ ബാക്കിയായ ബില്ലുകൾ അടയ്ക്കൂ, അല്ലെങ്കിൽ ഞങ്ങൾ സേവനം തുടരില്ല.

## BUT പക്ഷെ, എന്നാൽ

I want to help you, but I am very poor.
എനിക്ക് നിങ്ങളെ സഹായിക്കണമെന്നുണ്ട്, പക്ഷെ ഞാൻ വളരെ ദരിദ്രനാണ്.
I can call her, but her mother may take the phone.
എനിക്ക് അയാളെ(സ്ത്രീ) വിളിക്കാൻ കഴിയും, പക്ഷെ അയാളുടെ(സ്ത്രീ) അമ്മ ഫോൺ എടുത്തേക്കും.
I will come here, but he may not come.
ഞാൻ ഇവിടെ വരും, പക്ഷെ അയാൾ വന്നേക്കില്ല.
We want to appear for the exam, but it is difficult to travel in the present conditions.
ഞങ്ങൾക്ക് പരീക്ഷയ്ക്ക് പങ്കെടുക്കാൻ ആഗ്രഹമുണ്ട്, പക്ഷെ ഇപ്പോഴുള്ള അവസ്ഥയിൽ, യാത്രചെയ്യാൻ പ്രയാസമാണ്.
We wish to appeal to the governor, but it may create more problems.
ഗവണറോട് അപേക്ഷിക്കാൻ ഞങ്ങൾ ആഗ്രഹിക്കുന്നു, പക്ഷെ അത് കൂടുതൽ പ്രശ്നങ്ങൾ സൃഷ്ടിച്ചേക്കും.
We can meet him, but he may react in an unpredictable manner.
നമുക്ക് അയാളെ നേരിട്ട് കാണാം, പക്ഷെ അയാൾ പ്രവചനാതീതമായരീതിയിൽ പ്രതികരിച്ചേക്കാം.
They can attack now, but there is no guarantee about the results.
അവർക്ക് ഇപ്പോൾ ആക്രമിക്കാം, എന്നാൽ ഫലത്തെക്കുറിച്ച് യാതോരു ഉറപ്പുമില്ല.
X 4
They might see you tomorrow, but it may not help.
അവർ നിങ്ങളെ നാളെ നേരിട്ട് കണ്ടേക്കാം, പക്ഷെ അത് പ്രയോജനം ചെയ്തേക്കില്ല.
They are good men, but that may not be enough.
അവർ നല്ല മനുഷ്യരാണ്, പക്ഷെ അത് മതിയായേക്കില്ല.
She is intelligent, but that is not enough to pass the exam.
അയാൾ(സ്ത്രീ) ബുദ്ധിമതിയാണ്, എന്നാൽ പരീക്ഷപാസാകാൻ അത് മതിയാകില്ല.
She can come here, but she should not make a racket here.
അയാൾക്ക്(സ്ത്രീ) ഇവിടെ വരാം, എന്നാൽ അയാൾ(സ്ത്രീ) ഇവിടെ ഒരു ബഹളം ഉണ്ടാക്കരുത്.

The boy is reading nicely, but we don't know if he can write as well.

(ആൺ) കുട്ടി, നന്നായി വായിക്കുന്നുണ്ട്, എന്നാൽ അയാൾക്ക് നന്നായി എഴുതാനും അറിയുമോ എന്ന് ഞങ്ങൾക്ക് അറിയില്ല.

The child is sleeping now, but his fever may increase in the nighttime.

കുട്ടി ഇപ്പോൾ ഉറങ്ങുകയാണ്, എന്നാൽ രാത്രിയിൽ അയാളുടെ (കുട്ടിയുടെ) പനി കൂടിയേക്കാം.

The teacher is new, but she is quite capable.

ടീച്ചർ പുതിയ ആളാണ്, എന്നാൽ അയാൾ(സ്ത്രീ) നല്ല കഴിവുണ്ട്.

The minister was a good man, but the bureaucrats were horrible.

മന്ത്രി നല്ല ഒരു മനുഷ്യനായിരുന്നു, എന്നാൽ ഉദ്യോഗസ്ഥർ ഭീകരന്മാരായിരുന്നു.

It is going to be a stormy session, but our members are ready for anything.

ഇത് ഒരു ബഹളാന്തരീക്ഷമുള്ള സമ്മേളനം ആകാൻപോകുകയാണ്, എന്നാൽ ഞങ്ങളുടെ അംഗങ്ങൾ എന്തിനും തയ്യാറാണ്.

It could have been done in a far better manner, but he went on changing his plans.

ഇതിനേക്കൾ വളരെ നല്ലരീതിയിൽ ഇത് ചെയ്യാമായിരുന്നു, എന്നാൽ അയാൾ അയാളുടെ പദ്ധതികൾ മാറ്റിക്കൊണ്ടേയിരുന്നു.

What you have said is agreeable, but then we can't say what would happen tomorrow.

നിങ്ങൾ പറഞ്ഞത് യോജിക്കാൻ പറ്റുന്നകാര്യമാണ്, എന്നാൽ നാളെ എന്താണ് സംഭവിക്കാൻ പോകുന്നത് എന്ന് ഞങ്ങൾക്ക് പറയാൻ ആവില്ല.

It may be your version of the events, but we feel that it is not the only version.

ഇത് സംഭവങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ വിവരണമായേക്കാം, എന്നാൽ ഈ വിവരണം മാത്രമല്ല ഉള്ളത് എന്നാണ് ഞങ്ങൾക്ക് തോന്നുന്നത്.

The horse was good, but it was given substandard training.

[redacted]

The reading was not boring, but who has the time and inclination for such things nowadays?

ആ വായന വിരസമായിരുന്നില്ല, എന്നാൽ ഇക്കാലത്ത് ആർക്കാണ് ഇത്യാദികാര്യങ്ങൾക്ക് സമയവും താൽപ്പര്യവും ഉള്ളത്?

## ഫ്യൂഡൽ ഭാഷാകോഡുകളിലേക്കൊരു എത്തിനോട്ടം

#27

രണ്ട് ആളുകൾ. ഒരാളെ എല്ലാവരും **സാർ/താങ്കൾ** എന്ന് സംബോധന ചെയ്യുന്നു. മറ്റേ ആളെ അതേ ആളുകൾ **നീ** എന്ന് സംബോധന ചെയ്യുന്നു. ആദ്യത്തെ ആളെ പരാമർശ്ശിച്ച് സംസാരിക്കുമ്പോൾ, എല്ലാരും, **അദ്ദേഹം/അവർ** എന്ന വാക്ക് ഉപയോഗിക്കുന്നു. രണ്ടാമത്തെ ആളെ പരാമർശ്ശിക്കുമ്പോൾ എല്ലാരും അയാളെക്കുറിച്ച്, **അവൻ** എന്ന വാക്ക് ഉപയോഗിക്കുന്നു. ആദ്യത്തെ ആളോട്, **സാറിനെന്താണ് വേണ്ടത്?** എന്ന് ചോദിക്കുമ്പോൾ, രണ്ടാമത്തെ ആളോട്, **നിനെക്കെന്തെടാ വേണ്ടത്? (നിനക്കെന്തെടേ വേണ്ടത്?)** എന്ന് ചോദിക്കുന്നു. ഇങ്ങിനെ, ഇക്കൂട്ടർ രണ്ട്പേരും പോലീസ് സ്റ്റേഷനിൽ ചെല്ലുമ്പോൾ, ആദ്യത്തെ ആൾക്ക് ഇരിപ്പിടം ലഭിക്കുന്നു. അയാൾക്ക് ചായയും മറ്റും ആദരപൂർവ്വം നൽകപ്പെടുന്നു.അയാൾ പറയുന്ന കാര്യങ്ങൾ പോലീസുകാർ വളരെ ശ്രദ്ധയോടെ കേൾക്കുന്നു. മറ്റെയാൾക്ക് ഇരിക്കാൻ പറ്റില്ല. അയാളെന്തെങ്കിലും പറഞ്ഞാലും, അതിന് വിലയില്ല. **എന്താടാ നിനക്ക് മര്യാദയ്ക്ക് നടന്നുകൂടെ?** എന്ന രീതിയിൽ പോലീസുകാർ ചോദിക്കുന്നു.

ഭാഷയിലൂടെ നൽകപ്പെടുന്ന വ്യത്യസ്തങ്ങളായ സാമൂഹികാനുഭവങ്ങളും മറ്റും മനുഷ്യ വ്യക്തിത്വത്തിലും, ശാരീരഭാഷയിലും വ്യതിചലനങ്ങൾ വരുത്തുന്നുണ്ട്. മാത്രവുമല്ല, സാമൂഹിക ഘടനയിലും, ഭരണയന്ത്രത്തിലും ഇതിന്റെ സ്വാധീനം നിഷേധാത്മകമായി നിലനിൽക്കുന്നുണ്ട്.

ഫ്യൂഡൽ ഭാഷകൾക്ക്, മനുഷ്യബന്ധങ്ങളിൽ പലതരം ഫലങ്ങൾ സൃഷ്ടിക്കാൻ കഴിയും. വിഘടിപ്പിക്കുന്ന ആപ്പായും (Wedge), വ്യക്തിത്വങ്ങളെ മറിച്ചിടുന്ന ഉത്തോലകമായും (Lever), അടിച്ചമർത്തുന്ന ചുറ്റികയായും (Hammer), സാമൂഹിക പ്രവർത്തന വേഗതയിൽ മാറ്റങ്ങൾ വരുത്താൻ കഴിയുന്ന ഗിയറായും (Gear), വ്യക്തിത്വങ്ങളെ എതിർദിശകളിൽ പിരിക്കാൻപറ്റുന്ന ബലമായും (Twisting torque), പ്രവർത്തിക്കാൻ ഫ്യൂഡൽ ഭാഷകൾക്ക് ആവും. ആളുകളെ പിരമിഡ് രൂപത്തിൽ അണിനിരത്താനും മറ്റും കഴിയുന്ന ശക്തമായ കോഡുകളും ഫ്യൂഡൽ ഭാഷകളിൽ ഉണ്ട്. ഇങ്ഗ്ളിഷിലെ നിരന്നതും, തികച്ചും ലളിതവുമായ ഭാഷാകോഡുകളിൽ നിന്നും വീക്ഷിച്ചാൽ, ഫ്യൂഡൽ ഭാഷാഅന്തരീക്ഷം തികച്ചും സങ്കീർണ്ണവും, പല മാനസിക നിഗൂഢതകളും വിഭ്രാന്തികളും, വെപ്രാളങ്ങളും, ആവേശങ്ങളും, ഒച്ചപ്പാടുകളും, അമിത ധീരതകളും, പീക്കിരിത്തരങ്ങളും, പിന്നിൽ നിന്ന്കുത്തലുകളും, ചതികളും, അസൂയകളും, കുറ്റംപറച്ചിലും, താഴ്ത്തിപ്പറയലുകളും, ഉയർത്തിപ്പറയലുകളും, പൊങ്ങച്ചം പറയലുകളും മറ്റുംഉള്ള ഒരു ലോകമാണ്. ഇത് വ്യക്തികളുടെ കുറ്റമായി കാണേണ്ടകാര്യമില്ല. കാരണം, ഭാഷയുടെ കോഡുകളാണ് ഇവയ്ക്ക് പ്രേരണാത്മകമായി നിലനിൽക്കുന്നത്. സാമൂഹിക ഭാഷ മാറുമ്പോൾ, സമൂഹത്തിന്റെ രൂപവും, ഭാവവും മാറും. ഈ വിഷയത്തിൽ താൽപ്പര്യമുള്ളവർ 1. March of the evil empires; English versus the feudal langauges, 2. Shrouded satanism in feudal languagesഎന്നീ ഗ്രന്ഥങ്ങൾ വായിക്കുക.

#28

**അന്തർദ്ദേശീയമായി അറിയപ്പെട്ടിരുന്ന സ്ഥലനാമങ്ങൾ** X B1

ഇങ്ഗ്ളിഷ് സംസാരിക്കുമ്പോൾ, അന്തർദ്ദേശീയമായി, ചരിത്രാതീതകാലംമുതൽ ഉപയോഗിച്ചുവന്നിരുന്ന സ്ഥലനാമങ്ങളാണ് ഉചിതം. എന്നാൽ നിർബന്ധമില്ല.

| | |
|---|---|
| Alleppy | ആലപ്പുഴ |
| Alwaye | ആലുവ |
| Badagara | വടകര |
| Baliapatam | വളപട്ടണം |
| Bombay | മുംബൈ |
| Bangalore | ബങ്കലൂരു |
| Calcutta | കോൽകട |
| Calicut | കോഴിക്കോട് |
| Cannanore | കണ്ണൂര് |
| Cape Comerin | കന്യാകുമാരി |
| Cochin | കൊച്ചി |
| Coimbatore | കോവൈ |
| Madras | ചെന്നൈ |
| Mahe | മയ്യഴി |
| Manantody | മാനന്തവാടി |
| Mangalore | മംഗലാപുരം |
| Manjeshwar | മഞ്ചേശ്വരം |
| Neeleshwar | നീലേശ്വരം |
| Palghat | പാലക്കാട് |
| Pondicherry | പുതുച്ചേരി |
| Quilon | കൊല്ലം |
| Sultan's Battery | സുൽത്താൻ ബത്തേരി |
| Tellicherry | തലശ്ശേരി |
| Trichur | തൃശ്ശൂർ |
| Trivandrum | തിരുവനന്തപുരം |

Y 1

Y 0FULL

#29

**Act** പ്രവർത്തിക്കൂ, അഭിനയിക്കൂ

Act fast. വേഗത്തിൽ പ്രവർത്തിക്കൂ

Act a little better this time.
ഇപ്രാവശ്യം കുറച്ച് കൂടി നന്നായി അഭിനയിക്കൂ

Act as if you don't know him.
നിങ്ങൾക്ക് അയാളെ പരിചയമില്ലാ എന്നരീതിയിൽ അഭിനയിക്കൂ

Act in a drama. ഒരു നാടകത്തിൽ അഭിനയിക്കൂ

Act in a film. ഒരു സിനിമയിൽ അഭിനയിക്കൂ

**Add** ചേർക്കൂ

Add it fast. വേഗത്തൽ ചേർക്കൂ

Add it to the milk. പാലിലേക്ക് ചേർക്കൂ

Add a little sugar to the tea.
ചായയിലേക്ക് കുറച്ച് പഞ്ചസാര ചേർക്കൂ

Add some more. കുറച്ച്കൂടി ചേർക്കൂ

Add this line to the note.
കുറിപ്പിലേക്ക് ഈ വാചകം കൂടി ചേർക്കൂ

**Aim** ലക്ഷ്യം വയ്ക്കൂ, ഉന്നംവെക്കൂ

Aim correctly. ശരിയായി ഉന്നംവെക്കൂ

Aim for the heights. ഉന്നതങ്ങളിലേക്ക് ലക്ഷ്യംവയ്ക്കൂ

Aim to become a doctor.
ഒരു ഡോക്ടറാകാൻ ലക്ഷ്യംവയ്ക്കൂ

Aim at the bird. ആ പക്ഷിയെ ലക്ഷ്യംവെക്കൂ

**Allow** അനുവദിക്കൂ

Allow him to go out.
അയാളെ പുറത്ത് പോകാൻ അനുവദിക്കൂ

Allow the dog to come in.
നായയെ അകത്ത്വരാൻ അനുവദിക്കൂ

Allow the boy to play in the evening.
(ആൺ)കുട്ടിയെ വൈകുന്നേരം കളിക്കാൻ അനുവദിക്കൂ

Allow them to stay here.
അവരെ അവിടെ താമസിക്കാൻ അനുവദിക്കൂ.

Allow her to study. അയാളെ(സ്ത്രീ) പഠിക്കാൻ അനുവദിക്കൂ

**Answer** ഉത്തരം പറയൂ

Answer these questions.
ഈ ചോദ്യങ്ങൾക്ക് ഉത്തരംപറയൂ

Answer me correctly. എനിക്ക് ശരിയായ ഉത്തരംനൽകൂ

Answer it fast. വേഗത്തിൽ അതിന് ഉത്തരംനൽകൂ

Answer him. അയാൾക്ക് ഉത്തരംനൽകൂ

Answer the critics. വിമർശകർക്ക് ഉത്തരംനൽകൂ

**Approach** സമീപിക്കൂ

Approach him through his wife.
അയാളെ അയാളുടെ ഭാര്യയിലൂടെ സമീപിക്കൂ

Approach the building carefully.
കെട്ടിടത്തെ സൂക്ഷ്മതയോടെ സമീപിക്കൂ

Approach the bomb with due caution.
മതിയായ കരുതൽനടപടികളിലൂടെ ബോംബിനെ സമീപിക്കൂ

Approach them after informing them.
അവരെ വിവരംഅറിയിച്ചതിന് ശേഷം അവരെ സമീപിക്കൂ

Approach the teachers only if they are in a good mood. അവർ നല്ലമനോഭവത്തിൽ ആണെങ്കിൽ മാത്രം ടീച്ചർമാരെ സമീപിക്കൂ

**Arrest** എറസ്റ്റ്ചെയ്യുക

Arrest him. അയാളെ എറസ്റ്റ്ചെയ്യൂ

Arrest the corrupt official.
അഴിമതിക്കാരനായ ഉദ്യോഗസ്ഥനെ എറസ്റ്റ്ചെയ്യൂ

Arrest the pickpocket. പോക്കറ്റടിക്കാരനെ എറസ്റ്റ്ചെയ്യൂ

Arrest those robbers. ആ കള്ളന്മാരെ എറസ്റ്റ്ചെയ്യൂ

Arrest the protestors. പ്രതിഷേധകരെ എറസ്റ്റ്ചെയ്യൂ

**Arrive** എത്തിച്ചേരൂ

Arrive on time. സമയത്തിന് എത്തിച്ചേരൂ

Arrive in style. നല്ല സ്റ്റൈലിൽ എത്തിച്ചേരൂ

Arrive at 10 O'clock. 10 മണിക്ക് എത്തിച്ചേരൂ

Arrive when he is there.
അയാൾ അവിടെ ഉള്ളപ്പോൾ എത്തിച്ചേരൂ

Arrive in a good dress. ഒരു നല്ല വസ്ത്രത്തിൽ എത്തിച്ചേരൂ

**Ask** ചോദിക്കൂ

Ask me anything. എന്നോട് എന്തും ചോദിക്കൂ

Ask him one question. അയാളോട് ഒരു ചോദ്യം ചോദിക്കൂ

Ask them for a little help.
കുറച്ച് സഹായത്തിന് അവരോട് ചോദിക്കൂ

Ask them the way. അവരോട് വഴി ചോദിക്കൂ

Ask him to take a bath.
അയാളോട് ഒന്ന് കുളിക്കാൻ ആവശ്യപ്പെടൂ

**Attack** ആക്രമിക്കൂ
Attack him now. അയാളെ ഇപ്പോൾ ആക്രമിക്കൂ
Attack only at night. രാത്രിയിൽ മാത്രം ആക്രമിക്കൂ
Attack through the gate. ഗെയ്റ്റിലൂടെ ആക്രമിക്കൂ
Attack at 12 O'clock. 12 മണിക്ക് ആക്രമിക്കൂ

**Bathe** കുളിക്കുക
Bathe in the morning. രാവിലെ കുളിക്കുക
Bathe now. ഇപ്പോൾ കുളിക്കുക
Bathe in the shower. ഷവറിൽ കുളിക്കുക
Bathe in the sea. കടലിൽ കുളിക്കുക
Bathe if you feel hot.
നിങ്ങൾക്ക് ചൂട് തോന്നുന്നുവെങ്കിൽ കുളിക്കുക.

**Beat** അടിക്കുക
Beat him. അയാളെ അടിക്കുക
Beat the cow. പശുവിനെ അടിക്കുക
Beat the teacher. അദ്ധ്യാപകനെ അടിക്കുക.
Beat till he cries. അയാൾ കരയുന്നത്വരെ അടിക്കുക.
Beat her with a stick. അയാളെ ഒരു വടികൊണ്ട് അടിക്കുക.

**Begin** ആരംഭിക്കുക
Begin again. വീണ്ടും ആരംഭിക്കുക
Begin from here. ഇവിടെ നിന്ന് ആരംഭിക്കുക
Begin your speech with a humorous story. നിങ്ങളുടെ പ്രസംഗം ഒരു നർമ്മ രസമുള്ള കഥയോട്കൂടി ആരംഭിക്കുക.
Begin your studies again.
നിങ്ങളുടെ പഠനം വീണ്ടും ആരംഭിക്കുക
Begin your story in a light mood.
നിങ്ങളടെ കഥ ഒരു ലളിതമായ മാനസികാവസ്ഥയിൽ തുടങ്ങുക

**Bend** വളയ്ക്കുക, വളയുക
Bend this rod. ഈ കമ്പ് വളയ്ക്കുക
Bend backwards. പിന്നോട്ട് വളയുക
Bend it. ഇത് വളയ്ക്കുക

**Bite** കടിക്കുക
Bite him. അയാളെ കടിക്കുക
Bite the cake. കെയ്ക്ക് കടിക്കുക
Bite the bone. എല്ല് കടിക്കുക
Bite carefully. സൂക്ഷിച്ച് കടിക്കുക
Bite only if your teeth are strong.
നിങ്ങളുടെ പല്ലുകൾ ശക്തിയുള്ളവയാണെങ്കിൽ മാത്രം കടിക്കുക

**Boil** തിളപ്പിക്കുക

Y 2

Boil the water. വെള്ളം തിളപ്പിക്കുക
Boil the egg. മുട്ട പുഴുങ്ങുക
Boil the milk. പാൽ തിളപ്പിക്കുക

**Bomb** ബോംബിടുക
Bomb the village. ഗ്രാമത്തിൽ ബോംബിടുക
Bomb the building. കെട്ടിടത്തിന്മേൽ ബോംബിടുക

**Bounce** ബൗൺസ് ചെയ്യുക
Bounce the ball. പന്ത് ബൗൺസ് ചെയ്യുക
Bounce it. അത് ബൗൺസ് ചെയ്യുക

**Break** പൊട്ടിക്കുക
Break the stick. ആ വടി പൊട്ടിക്കുക
Break him. അയാളെ പൊളിക്കുക
Break the glass. ചില്ല് പൊളിക്കുക
Break the windowpane. ജനൽപ്പാളി പൊളിക്കുക

**Bring** കൊണ്ട്വരിക
Bring it here.അത് ഇവിടെ കൊണ്ട്വരിക
Bring him inside. അയാളെ അകത്ത് കൊണ്ട്വരിക
Bring some food. കുറച്ച് ഭക്ഷണം കൊണ്ട്വരിക

**Build** കെട്ടുക
Build a house. ഒരു വീട് കെട്ടുക
Build a bridge. ഒരു പാലം കെട്ടുക
Build your business with your efforts.
നിങ്ങളുടെ പ്രയത്നത്താൽ നിങ്ങളുടെ വ്യാപാരം പടുത്തുയർത്തുക
Build it. അത് കെട്ടുക

**Buy** വാങ്ങിക്കുക
Buy it. അത് വാങ്ങിക്കുക
Buy the car. കാറ് വാങ്ങിക്കുക
Buy a house. ഒരു വീട് വാങ്ങിക്കുക
Buy after checking the quality.
ഗുണനിലവാരം പരിശോധിച്ചതിന് ശേഷം വാങ്ങിക്കുക
Buy if you like it.
നിങ്ങൾക്ക് അത് ഇഷ്ടപ്പെടുകയാണെങ്കിൽ വാങ്ങിക്കുക

**Call** വിളിക്കുക

Call me at night. എന്നെ രാത്രിയിൽ വിളിക്കുക

Call out loudly. ഉച്ചത്തിൽ വിളിക്കുക

Call him at 10 O'clock. അയാളെ 10 മണിക്ക് വിളിക്കുക

Call the police. പോലീസിനെ വിളിക്കുക

Call the airport and get the information.
എയർപ്പോട്ടിൽ വിളിച്ച്, വിവരം സ്വരൂപിക്കുക.

**Carry** വഹിക്കൂ

Carry me. എന്നെ വഹിക്കൂ

Carry this bag. ഈ സഞ്ചി വഹിക്കൂ

Carry a paper with you.
നിങ്ങളോടൊപ്പം ഒരു കടലാസ് കൊണ്ട്നടക്കൂ

**Catch** പിടിക്കൂ

Catch it. അത് പിടിക്കൂ

Catch them, when they are young.
അവർ ചെറുപ്പമായിരിക്കുമ്പോൾ, അവരെ പിടിക്കൂ

Catch the ball. പന്ത് പിടിക്കൂ

Catch fish. മത്സ്യം പിടിക്കൂ

Catch him, before he can escape.
അയാൾക്ക് രക്ഷപ്പെടാൻ ആവുന്നതിന് മുമ്പ്, അയാളെ പിടിക്കൂ

**Clean** വൃത്തിയാക്കൂ

Clean this vessel. ഈ പാത്രം വൃത്തിയാക്കൂ

Clean it, before it starts stinking.
ഇത് നാറുന്നതിന് മുമ്പ്, ഇത് വൃത്തിയാക്കൂ

Clean the room. മുറി വൃത്തിയാക്കൂ

Clean your table. നിങ്ങളുടെ മേശ വൃത്തിയാക്കൂ

**Climb** കയറൂ

Climb the mountain. മല കയറൂ

Climb these steps. ഈ പടികൾ കയറൂ

Climb into the bed. കിടക്കയിലേക്ക് കയറൂ

Climb into the vehicle. വാഹനത്തിലേക്ക് കയറൂ

Climb through the window. ജനലിലൂടെ കയറൂ

**Close** അടയ്ക്കൂ

Close the window. ജനൽ അടയ്ക്കൂ

Close this door. ഈ വാതിൽ അടയ്ക്കൂ

Close the file. ഫൈൽ അടയ്ക്കൂ

Close the box. പെട്ടി അടയ്ക്കൂ

Close the room. വാതിൽ അടയ്ക്കൂ

**Come** വരൂ

Y 3

Come here tomorrow. നാളെ ഇവിടെ വരൂ

Come with me. എന്നോടൊപ്പം വരൂ

Come inside. അകത്ത് വരൂ

Come and see the aquarium. വന്ന് എക്വേറിയം കാണൂ

Come and fight with me.
വന്ന് എന്നോടൊപ്പം യുദ്ധം ചെയ്യൂ

**Continue** തുടരൂ

Continue the story. കഥ തുടരൂ

Continue your good work.
നിങ്ങളുടെ നല്ല പ്രവർത്തനം തുടരൂ

Continue your writing. നിങ്ങളുടെ എഴുത്ത് തുടരൂ

Continue the game. കളി തുടരൂ

Continue the fight against evil.
പൈശാചികതയ്ക്ക് എതിരായുള്ള യുദ്ധം തുടരൂ

**Cook** പാചകം ചെയ്യൂ

Cook this. ഇത് പാചകം ചെയ്യൂ

Cook your food. നിങ്ങളുടെ ഭക്ഷണം പാചകം ചെയ്യൂ

Cook this meat. ഈ മാംസം പാചകം ചെയ്യൂ

Cook these ducks. ഈ താറാവുകളെ പാചകം ചെയ്യൂ

**Create** സൃഷ്ടിക്കൂ

Create a good novel. ഒരു പുതിയ നോവൽ സൃഷ്ടിക്കൂ

Create a new formula. ഒരു പുതിയ ഫോർമുല സൃഷ്ടിക്കൂ

Create a new appliance.
ഒരു പുതിയ ഉപകരണം സൃഷ്ടിക്കൂ

**Cross** അപ്പുറത്തേക്ക് കടക്കൂ

Cross the road carefully. റോഡ് സൂക്ഷിച്ച് കടക്കൂ

Cross the river. പുഴ കടക്കൂ

Cross the railway line. റെയിൽവേലൈൻ കടക്കൂ

Cross the bridge when you reach it.
പാലം എത്തുമ്പോൾ, അത് കടക്കൂ

**Cry** കരയൂ

Cry if you want. നിങ്ങൾക്ക് വേണമെങ്കിൽ കരയൂ

Cry without sound. ശബ്ദമില്ലാതെ കരയൂ

Cry if you are feeling sad.
നിങ്ങൾക്ക് സങ്കടം തോന്നുന്നുവെങ്കിൽ കരയൂ

Cry out if you get hurt.
നിങ്ങൾക്ക് മുറിവേൽക്കുകയാണെങ്കിൽ ഉച്ചത്തിൽ കരയൂ

**Cure** ചികിത്സിച്ച് ഭേദപ്പെടുത്തൂ

Cure him. അയാളെ ചികിത്സിച്ച് ഭേദപ്പെടുത്തൂ

Cure him if you can.
നിങ്ങൾക്ക് കഴിയുമെങ്കിൽ അയാളെ ചികിത്സിച്ച് ഭേദപ്പെടുത്തൂ

Cure the disease. രോഗം ചികിത്സിച്ച് ഭേദപ്പെടുത്തൂ

Cure these people. ഈ ജനങ്ങളെ ചികിത്സിച്ച് ഭേദപ്പെടുത്തൂ

Cure the poor patients first.
ആദ്യം പാവപ്പെട്ട രോഗികളെ ചികിത്സിച്ച് ഭേദപ്പെടുത്തൂ

**Cut** മുറിക്കൂ

Cut the fish. മത്സ്യം മുറിക്കൂ

Cut the vegetables. പച്ചക്കറികൾ മുറിക്കൂ

Cut the wood. തടി മുറിക്കൂ

Cut the tree. മരം മുറിക്കൂ

Cut the meat. മാംസം മുറിക്കൂ

**Dance** നൃത്തം ചെയ്യൂ

Dance with me. എന്നോടൊപ്പം നൃത്തം ചെയ്യൂ

Dance with music. സംഗീതത്തോടൊപ്പം നൃത്തം ചെയ്യൂ

Dance if you like. നിങ്ങൾക്ക് ഇഷ്ടമാണെങ്കിൽ നൃത്തം ചെയ്യൂ

Dance with joy. ആനന്ദത്തോടെ നൃത്തം ചെയ്യൂ

**Deliver** കൊണ്ടെത്തിച്ച് കൊടുക്കൂ

Deliver the mail. തപ്പാലുരുപ്പടി കൊണ്ടെത്തിച്ച് കൊടുക്കൂ

Deliver the money to him.
അയാൾക്ക് പണം കൊണ്ടെത്തിച്ച് കൊടുക്കൂ

Deliver this news carefully.
ഈ വാർത്ത സൂക്ഷിച്ച് അറിയിക്കൂ

**Draw** വരയ്ക്കൂ

Draw a picture. ഒരു ചിത്രം വരയ്ക്കൂ

Draw my portrait. എന്റെ ഛായാചിത്രം വരയ്ക്കൂ

Draw a cartoon. ഒരു കാട്ടൂൺ വരയ്ക്കൂ

Draw if you have talent.
നിങ്ങൾക്ക് കഴിവുണ്ടെങ്കിൽ വരയ്ക്കൂ

**Dress** വസ്ത്രം ധരിക്കുക

Dress nicely. നന്നായി വസ്ത്രം ധരിക്കുക

Dress beautifully. സുന്ദരമായി വസ്ത്രം ധരിക്കുക

Dress in your best. നിങ്ങളുടെ ഏറ്റവും നല്ല വസ്ത്രം ധരിക്കുക

Dress up for the occasion.
വിശേഷാവസരത്തിന് അനുയോജ്യമായി വസ്ത്രം ധരിക്കുക

Dress in yellow. മഞ്ഞ വസ്ത്രം ധരിക്കുക

Y 4

**Drink** പാനീയം കുടിക്കുക

Drink carefully. ശ്രദ്ധയോടെ കുടിക്കുക

Drink fruit juice. ഫ്യൂട്ട് ജൂസ് കുടിക്കുക

Drink water. വെള്ളം കുടിക്കുക

Drink sensibly. വിവേകത്തോടെ കുടിക്കുക

Drink when you are thirsty.
നിങ്ങൾക്ക് ദാഹിക്കുമ്പോൾ കുടിക്കുക

**Drive** വാഹനം ഓടിക്കുക

Drive me to my office.
എന്നെ എന്റെ ഓഫീസിലേക്ക് വാഹനം ഓടിച്ച് എത്തിക്കുക

Drive this car. ഈ കാർ ഓടിക്കുക

Drive carefully. സൂക്ഷ്മതയോടുകൂടി വാഹനം ഓടിക്കുക

Drive only if you have a licence.
നിങ്ങൾക്ക് ഒരു ലൈസൻസ് ഉണ്ടെങ്കിൽ മാത്രം വാഹനം ഓടിക്കുക

Drive to the garage. ഗരാജിലേക്ക് വാഹനം ഓടിക്കുക

**Drop** ഇടുക, കൊണ്ട് വിടുക

Drop me at my office.
എന്നെ എന്റെ ഓഫീസിൽ കൊണ്ട് വിടുക

Drop all your other engagements.
നിങ്ങളുടെ മറ്റെല്ലാ പരിപാടികളും വിടുക

Drop the glass. ഗ്ളാസ് നിലത്ത് ഇടുക.

Drop him in school.
അയാളെ സ്കൂളിൽ വിടുക

Drop this into the medicine.
ഇത് മരുന്നിൽ ഇടുക

**Dry** ഉണക്കുക

Dry it. ഇത് ഉണക്കുക

Dry it in the sun. ഇത് വെയിലത്ത് ഉണക്കുക

Dry the clothes. വസ്ത്രങ്ങൾ ഉണക്കുക

Dry it in the oven. ഇത് അവ്നിൽ ഉണക്കുക

Dry it carefully. ഇത് സൂക്ഷ്മതയോടെ ഉണക്കുക

**Eat** തിന്നുക

Eat with me. എന്നോടൊപ്പം ഭക്ഷണം കഴിക്കുക

Eat with pleasure. സുഖമായി തിന്നുക

Eat your food. നിങ്ങളുടെ ഭക്ഷണം കഴിക്കുക

Eat if you are hungry.
നിങ്ങൾക്ക് വിശക്കുന്നുണ്ടെങ്കിൽ തിന്നുക

**Exercise** വ്യായാമം ചെയ്യുക

Exercise regularly. നിത്യേനെ വ്യായാമം ചെയ്യുക

Exercise in the morning. രാവിലെ വ്യായാമം ചെയ്യുക

Exercise after a good warm-up. നന്നായി ഒന്ന് വോംഅപ് ചെയ്തതിന് ശേഷം വ്യായാമം ചെയ്യുക

Exercise before your bath. നിങ്ങളുടെ കുളിക്ക് മുമ്പേ വ്യായാമം ചെയ്യുക

**Explain** വിശദീകരിക്കുക

Explain yourself.

Explain it to your son. നിങ്ങളുടെ മകന് അത് വിശദീകരിച്ച് കൊടുക്കുക.

Explain your problems to the doctor. നിങ്ങളുടെ പ്രശ്നങ്ങൾ നിങ്ങളുടെ ഡോക്ടറോട് വിശദീകരിക്കുക

Explain the reasons. കാരണങ്ങൾ വിശദീകരിക്കുക

Explain only when required. ആവശ്യമുള്ളപ്പോൾ മാത്രം വിശദീകരിക്കുക

**Face** അഭിമുഖീകരിക്കുക

Face your problems. നിങ്ങളുടെ പ്രശ്നങ്ങളെ അഭിമുഖീകരിക്കുക

Face your enemies with courage. നിങ്ങളുടെ ശത്രുക്കളെ ധീരതയോടെ അഭിമുഖീകരിക്കുക

Face him. അയാളെ നേരിടുക

Face them without fear. ഭയമില്ലാതെ അവരെ നേരിടുക

**Feel** തോന്നുക, തൊട്ട്നോക്കുക, അനുഭവിച്ചറിയുക

Feel it. അത് തൊട്ട്നോക്കുക

Feel the pulse. ഹൃദയമിടിപ്പ് തൊട്ട്നോക്കുക

Feel the nice ambience. അന്തരീക്ഷം അനുഭവിച്ചറിയുക

Feel the grace of god. ദൈവത്തിന്റെ കൃപ അനുഭവിച്ചറിയുക

**Fight** യുദ്ധം ചെയ്യുക, അടിപിടികൂടുക

Fight only if you think you can win. നിങ്ങൾക്ക് ജയിക്കാനാവുമെന്ന് നിങ്ങൾക്ക് തോന്നുന്നുണ്ടെങ്കിൽ മാത്രം യുദ്ധം ചെയ്യുക.

Fight him from a position of strength. ശക്തമായ ഒരു സ്ഥാനത്ത് നിന്ന്കൊണ്ട് അയാളോട് യുദ്ധം ചെയ്യുക

Fight him with good weapons. നല്ല ആയുധം ഉപയോഗിച്ച് അയാളോട് യുദ്ധം ചെയ്യുക.

Fight your enemies. നിങ്ങളുടെ ശത്രുക്കളോട് യുദ്ധം ചെയ്യുക

Fight the evil. പൈശാചികതയോട് യുദ്ധം ചെയ്യുക

**Find** കണ്ടെത്തുക

Y 5

Find and kill him. അയാളെ കണ്ടെത്തിയിട്ട്, കൊല്ലുക

Find the truth. സത്യം കണ്ടെത്തുക

Find your friend. നിങ്ങളുടെ സുഹൃത്തിനെ കണ്ടെത്തുക

Find the reason for this strange behaviour. അയാളുടെ വിചിത്രമായ പെരുമാറ്റത്തിന്റെ കാരണം കണ്ടെത്തുക

Find your lost pen. നിങ്ങളുടെ നഷ്ടപ്പെട്ട പേന കണ്ടെത്തുക

**Finish** മുഴുമിപ്പിക്കുക

Finish your food. നിങ്ങളുടെ ഭക്ഷണം തിന്ന്തീർക്കുക

Finish the story. കഥ മുഴുമിപ്പിക്കുക

Finish the game fast. കളി വേഗത്തിൽ മുഴുമിപ്പിക്കുക

Finish him. അയാളുടെ കഥ കഴിക്കുക

Finish it now. അത് ഇപ്പോൾ തീർക്കുക

**Fire** വെടിവെയ്ക്കുക, പിരിച്ച്വിടുക

Fire him. അയാളെ പിരിച്ച്വിടുക

Fire the gun. വെടിവെക്കുക

**Follow** പിന്തുടരുക, അനുസരിക്കുക

Follow the road. ഈ റോഡ് പിന്തുടരുക

Follow the rules. നിയമങ്ങൾ അനുസരിക്കുക

Follow the car. കാറിനെ പിന്തുടരുക

Follow them. അവരെ പിന്തുടരുക

Follow the path. ഈ പാത പിന്തുടരുക

**Frighten** ഭയപ്പെടുത്തുക

Frighten him. അയാളെ ഭയപ്പെടുത്തുക

Frighten them with sound. അവരെ ശബ്ദംകൊണ്ട് ഭയപ്പെടുത്തുക

Frighten the enemies with your strength. നിങ്ങളുടെ ശക്തികൊണ്ട് ശത്രുക്കളെ ഭയപ്പെടുത്തുക

Frighten them when it is dark. ഇരുട്ടാകുമ്പോൾ അവരെ ഭയപ്പെടുത്തുക

Frighten the teachers with terrible stories. ഭയാനകമായ കഥകൾകൊണ്ട് ടീച്ചർമാരെ ഭയപ്പെടുത്തുക

**Get** കിട്ടുക

Get him. അയാളെ പിടിക്കുക

Get your money back. നിങ്ങളുടെ പണം തിരിച്ച്പിടിക്കുക

Get your bag out. നിങ്ങളുടെ സഞ്ചി പുറത്തെടുക്കുക

Get inside. അകത്ത് കടക്കുക

Get away from him. അയാളിൽ നിന്നും രക്ഷപ്പെടുക.

**Get in** അകത്ത് കടക്കുക, അകത്ത് കയറുക

Get in the car. കാറിനകത്ത് കയറുക

Get in through the window.
ജനലിലൂടെ അകത്ത് കയറുക

**Get out** പുറത്ത് കടക്കൂ

Get out of my house. എന്റെ വീടിന്റെ പുറത്ത് കടക്കൂ

Get out of the car. കാറിന്റെ പുറത്ത് കടക്കൂ

Get out through the window.
ജനലിലൂടെ പുറത്ത് കടക്കൂ

Get out as fast as possible.
എത്രയും വേഗം പുറത്ത് കടക്കൂ

Get out of the way. വഴിയിൽ നിന്നും മാറൂ.

**Get up** എഴുന്നേൽക്കൂ

Get up fast. പെട്ടെന്ന് എഴുന്നേൽക്കൂ

Get up in the morning. രാവിലെ എഴുന്നേൽക്കൂ

Get up and look at me. എഴുന്നേറ്റിട്ട് എന്നെ നോക്കൂ

Get up, man. മനുഷ്യാ, എഴുന്നേൽക്കൂ

Get up and see the morning sun.
എഴുന്നേറ്റിട്ട് പ്രഭാത സൂര്യനെ നോക്കൂ.

**Give** നൽകൂ, കൊടുക്കൂ, തരൂ

Give him a bath. അയാളെ കുളിപ്പിക്കൂ

Give me some money. എനിക്ക് കുറച്ച് പണം തരൂ

Give your son a kiss.നിങ്ങളുടെ മകന് ഒരു മുത്തം നൽകൂ

Give me some milk. എനിക്ക് കുറച്ച് പാൽ തരൂ

Give me a matchbox. എനിക്ക് ഒരു തീപ്പെട്ടി തരൂ

**Go** പോകൂ

Go with him. അയാളോടൊപ്പം പോകൂ

Go carefully. സൂക്ഷിച്ച് പോകൂ

Go and kill him. പോയി അയാളെ കൊല്ലൂ

Go and get him. പോയി അയാളെ പിടികൂടൂ

Go and get your things.
പോയി നിങ്ങളുടെ സാധനങ്ങൾ എടുക്കൂ

**Grow** വളരൂ, വളർത്തൂ

Grow up fast. വേഗത്തിൽ വളരൂ

Let them grow. അവർ വളരട്ടെ

**Hand** കൈമാറ്റം ചെയ്യൂ

Hand him your money.
നിങ്ങളുടെ പണം അയാൾക്ക് കൈമാറ്റം ചെയ്യൂ

Hand him to the police.
അയാളെ പോലീസിന് കൈമാറ്റം ചെയ്യൂ

Y 6

Hand him the letter. അയാൾക്ക് ആ കത്ത് നൽകൂ.

**Handle**

Handle him carefully. അയാളെ സൂക്ഷിച്ച് കൈകാര്യം ചെയ്യൂ

Handle this case. ഈ കെയ്സ് കൈകാര്യം ചെയ്യൂ

**Hang** തൂക്കൂ, തൂങ്ങൂ, ആറിയിടൂ

Hang him in the morning.
അയാളെ രാവിലെ തൂക്കൂ

Hang it on the door. അത് വാതിലിന്മേൽ തൂക്കിയിടൂ

Hang the clothes on the line.
തുണികൾ അയയിൽ തൂക്കിയിടൂ

Hang this picture in your room.
ഈ ചിത്രം നിങ്ങളുടെ മുറിയിൽ തൂക്കിയിടൂ

Hang it carefully. അത് സൂക്ഷിച്ച് തൂക്കൂ

**Have** അനുഭവിക്കുക, ചെയ്യുക

Have a drink. ഒരു പാനീയം കുടിക്കൂ

Have a nice time. ഒരു നല്ല സമയം അനുഭവിക്കൂ

Have a bath in the river. പുഴയിൽ ഒന്ന് കുളിക്കൂ

Have some food. കുറച്ച് ഭക്ഷണം കഴിക്കൂ

Have some rest. കുറച്ച് വിശ്രമിക്കൂ

**Hear** കേൾക്കൂ

Hear me first. ആദ്യം ഞാൻ പറയുന്നത് കേൾക്കൂ

Hear this speech. ഈ പ്രസംഗം കേൾക്കൂ

Hear the radio. റേഡിയോ കേൾക്കൂ

Hear the news. വാർത്ത കേൾക്കൂ

Hear carefully. ശ്രദ്ധയോടെ കേൾക്കൂ

**Help** സഹായിക്കൂ

Help him. അയാളെ സഹായിക്കൂ

Help him to come down. താഴെവരാൻ അയാളെ സഹായിക്കൂ

Help me. എന്നെ സഹായിക്കൂ

Help the poor man. ആ പാവം മനുഷ്യനെ സഹായിക്കൂ

Help the child. കുട്ടിയെ സഹായിക്കൂ

**Hit** ഇടിക്കൂ

Hit it on his face.ഇത് അയാളുടെ മുഖത്ത് ഇടിക്കൂ

Hit the ball. പന്ത് അടിക്കൂ

Hit out at the enemy. ശത്രുവിന് നേരെ ഇടിക്കൂ
Hit him without fear. പേടിയില്ലാതെ അയാളെ ഇടിക്കൂ
Hit her with this ball. ഈ പന്ത് കൊണ്ട് അയാളെ(സ്ത്രീ) ഇടിക്കൂ

**Hold** പിടിക്കൂ
Hold him. അയാളെ പിടിക്കൂ
Hold it. ഇത് പിടിക്കൂ
Hold on. പിടിച്ച് നിൽക്കൂ
Hold it till I come back. ഞാൻ തിരിച്ചു വരുന്നത്‌വരെ ഇത് പിടിക്കൂ
Hold tight. ഉറച്ച് പിടിക്കൂ

**Humiliate** അപമാനിക്കൂ
Humiliate him. അവനെ അപമാനിക്കൂ
Humiliate your enemy. നിങ്ങളുടെ ശത്രുവിനെ അപമാനിക്കൂ
Humiliate the teacher. ടീച്ചറെ അപമാനിക്കൂ
Humiliate the minister. മന്ത്രിയെ അപമാനിക്കൂ
Humiliate his boss. അയാളുടെ തൊഴിലുടമയെ അപമാനിക്കൂ

**Hurry** വേഗമാകട്ടെ
Hurry up വേഗത്തിലാക്കൂ
Hurry and get in. വേഗത്തിൽ അകത്ത് കടക്കൂ
Hurry and come. വേഗത്തിൽ വരൂ

**Hurt** വേദനിപ്പിക്കൂ, മുറിവേൽപ്പിക്കൂ
Hurt him nicely. അയാളെ ശരിക്കും വേദനിപ്പിക്കൂ
Hurt his legs. അയാളുടെ കാലുകൾക്ക് മുറിവേൽപ്പിക്കൂ
Hurt his feelings. അയാളുടെ മനസ്സിനെ മുറിവേൽപ്പിക്കൂ
Hurt his horse. അയാളുടെ കുതിരയെ പരിക്കേൽപ്പിക്കൂ
Hurt his reputation. അയാളുടെ യശസ്സിന് പരിക്കേൽപ്പിക്കൂ

**Imagine** സങ്കൽപ്പിക്കൂ
Imagine a horse. ഒരു കുതിരയെ സങ്കൽപ്പിക്കൂ
Imagine your favourite things.
നിങ്ങളുടെ പ്രീയപ്പെട്ട കാര്യങ്ങൾ സങ്കൽപ്പിക്കൂ
Imagine that you are in a plane.
നിങ്ങൾ ഒരു പ്ലെയ്നിലാണെന്ന് സങ്കൽപ്പിക്കൂ

**Inform** വിവരം അറിയിക്കൂ
Inform him. അയാളെ വിവരം അറിയിക്കൂ
Inform the police. പോലിസിനെ വിവരം അറിയിക്കൂ
Inform everyone. എല്ലാവരേയും വിവരം അറിയിക്കൂ
Inform his family. അയാളുടെ കുടുംബത്തെ വിവരം അറിയിക്കൂ

Y 7

Inform the danger. അപകടസാധ്യത അറിയിക്കൂ

**Iron** ഇസ്തിരിയിടൂ
Iron my coat. എന്റെ കോട്ട് ഇസ്തിരിയിടൂ
Iron the dress. വസ്ത്രം ഇസ്തിരിയിടൂ
Iron it carefully. അത് സൂക്ഷിച്ച് ഇസ്തിരിയിടൂ
Iron the bed sheets. കിടക്കവിരിപ്പ് ഇസ്തിരിയിടൂ
Iron my daughter's dress.
എന്റെ മകളുടെ വസ്ത്രം ഇസ്തിരിയിടൂ

**Join** ചേരൂ
Join me for a drink. മദ്യം കുടിക്കാൻ എന്നോടൊപ്പം ചേരൂ
Join the fun. ഉല്ലാസത്തിൽ പങ്ക് ചേരൂ
Join the games. കളികളിൽ പങ്ക്ചേരൂ
Join the party. പ്പാർട്ടിയിൽ ചേരൂ

**Judge** വിലയിരുത്തുക
Judge him by his deeds.
അയാളുടെ പ്രവർത്തനത്താൽ അയാളെ വിലയിരുത്തുക
Judge his character. അയാളുടെ സ്വഭാവം വിലയിരുത്തുക
Judge not, without information.
വസ്തുതാവിവരം ഇല്ലാതെ വിലയിരുത്തരുത്
Judge him from his dress.
അയാളുടെ വസ്ത്രത്തിൽ നിന്നും അയാളെ വിലയിരുത്തുക

**Jump** ചാടൂ
Jump into the river. പുഴയിലേക്ക് ചാടൂ
Jump up. മേലോട്ട് ചാടൂ
Jump up with joy. സന്തോഷത്താൽ മേലോട്ട് ചാടൂ
Jump into the train. തീവണ്ടിക്കുള്ളിലേക്ക് ചാടൂ
Jump down. താഴേക്ക് ചാടൂ

**Keep** കൈവശം വെക്കൂ
Keep this bag. ഈ സഞ്ചി കൈവശം വെക്കൂ
Keep this money. ഈ പണം കൈവശം വെക്കൂ

**Laugh** ചിരിക്കൂ
Laugh loudly. ഉച്ചത്തിൽ ചിരിക്കൂ
Laugh when you hear a good joke.
നിങ്ങൾ ഒരു നല്ല തമാശ കേൾക്കുമ്പോൾ ചിരിക്കൂ
Laugh, man. ചിരിക്കൂ, മനുഷ്യാ

**Lead** നയിക്കൂ

Lead me from temptation.
പ്രലോഭനങ്ങളിൽനിന്നും എന്നെ നയിക്കൂ

Lead us from danger.
അപകടത്തിൽ നിന്നും എന്നെ നയിക്കൂ

Lead the people. ജനങ്ങളെ നയിക്കൂ

Lead us out of this place.
ഞങ്ങളെ ഈ സ്ഥലത്ത്നിന്നും പുറത്തേക്ക് നയിക്കൂ

**Lean** ചാരൂ

Lean on the wall. ചുമരിന്മേൽ ചാരൂ

Lean on the car. കാറിന്മേൽ ചാരൂ

Lean on the chair. കസേരമേൽ ചാരൂ

**Leave** വിട്ട്പോകൂ

Leave this place without sound.
നിശബ്ദമായി ഈ സ്ഥലം വിട്ട്പോകൂ

Leave the school. ഈ സ്കൂൾ വിടൂ

Leave this job. ഈ തൊഴിൽ വിടൂ

Leave her. അയാളെ(സ്ത്രീ) വിട്ട്പോകൂ

**Lend** കടം നൽകൂ

Lend me some money. എനിക്ക് കുറച്ച് പണം കടം നൽകൂ

Lend him your help.അയാൾക്ക് നിങ്ങളുടെ സഹായം നൽകൂ

**Light** കത്തിക്കുക, വെളിച്ചം നൽകുക

Light the candle. മെഴുകുതിരി കത്തിക്കുക

Light the fire. തീ കത്തിക്കുക

**Live** ജീവിക്കുക

Live in peace. സമാധാനത്തോടെ ജീവിക്കുക

Live in this place. ഈ സ്ഥലത്ത് ജീവിക്കുക

Live in a good place. ഒരു നല്ലയിടത്ത് ജീവിക്കുക

Live with your family.
നിങ്ങളുടെ കുടുംബത്തോടൊപ്പം ജീവിക്കുക

Live and let live.
ജീവിക്കുകയും ജീവിക്കാൻ അനുവദിക്കുകയും ചെയ്യുക

**Load** ഭാരം കയറ്റൂ

Load the gun. തോക്കിൽ വെടിയുണ്ട നിറയ്ക്കൂ

Load the goods. ചരക്ക് കയറ്റൂ

Load it fast. വേഗത്തിൽ അത് കയറ്റൂ

Load the lorry. ലോറിയിൽ ചരക്ക് കയറ്റൂ

**Lock** പൂട്ടിയിടൂ

Y 8

Lock him up. അവനെ പൂട്ടിയിടൂ

Lock the door. വാതിൽ പൂട്ടിയിടൂ

Lock the gate. ഗെയ്റ്റ് പൂട്ടിയിടൂ

Lock it up. അത് പൂട്ടിയിടൂ

**Look** നോക്കൂ

Look at my face. എന്റെ മുഖത്തേക്ക് നോക്കൂ

Look at him. അയാളെ നോക്കൂ

Look behind you. നിങ്ങളുടെ പിന്നിൽ നോക്കൂ

**Mark** അടയാളപ്പെടുത്തൂ

Mark this place. ഈ സ്ഥലം അടയാളപ്പെടുത്തൂ

Mark him. അയാളെ നോട്ടമിടൂ

**Market** വിപണനം ചെയ്യൂ

Market your goods. നിങ്ങളുടെ ചരക്കുകൾ വിപണനം ചെയ്യൂ

Market it after planning carefully.
വളരെ ശ്രദ്ധയോടുകൂടി വിപണനം ചെയ്യൂ

**Measure** അളക്കൂ

Measure the land. ഭൂമി അളക്കൂ

Measure the place. സ്ഥലം അളക്കൂ

Measure him. അയാളെ അളക്കൂ

Measure the volume. വ്യാപ്തം അളക്കൂ

Measure the length. നീളം അളക്കൂ

**Milk** കറക്കൂ

Milk the cow. പശുവിനെ കറക്കൂ

Milk him nicely, if he is rich.
അയാൾ പണക്കാരനാണെങ്കിൽ, അയാളെ നന്നായി കറക്കൂ

**Mix** കലർത്തൂ

Mix it carefully. അത് സൂക്ഷിച്ച് കലർത്തൂ

Mix only with good people.
നല്ല ആളുകളുമായി മാത്രം ഇടപഴകൂ

Mix the ingredients. ചേരുവകൾ കലർത്തൂ

Mix in good social circles.
നല്ല സാമൂഹിക ഇടങ്ങളിൽ ഇടപഴകൂ

**Move** നീങ്ങൂ, നീക്കൂ

Move on. മുന്നോട്ട് നീങ്ങൂ

Move to the side. ഒരു വശത്തേക്ക് നീങ്ങൂ

Move to your house. നിങ്ങളുടെ വീട്ടിലേക്ക് നീങ്ങൂ

Move the vehicle. വാഹനം നീക്കൂ

Move it to one side. അത് ഒരു വശത്തേക്ക് നീക്കൂ

**Open** തുറക്കൂ

Open the door. വാതിൽ തുറക്കൂ

Open his box. അയാളുടെ പെട്ടി തുറക്കൂ

Open your book. നിങ്ങളുടെ പുസ്തകം തുറക്കൂ

Open a bank account. ഒരു ബാങ്ക് എക്കൗണ്ട് തുറക്കൂ

Open your heart. നിങ്ങളുടെ ഹൃദയം തുറക്കൂ

**Pain** വേദനിപ്പിക്കൂ

Pain him nicely. അയാളെ നന്നായി വദനിപ്പിക്കൂ

**Paint** പെയ്ന്റ് അടിക്കൂ

Paint your house. നിങ്ങളുടെ വീട് പെയ്ന്റ് അടിക്കൂ

Paint the car. കാറ് പെയ്ന്റ് അടിക്കൂ

Paint with a brush. ഒരു ബ്രഷ്കൊണ്ട് പെയ്ന്റ് അടിക്കൂ

Paint the town red. നഗരം ചുവപ്പ് പെയ്ന്റ് അടിക്കൂ

**Paste** ഒട്ടിക്കൂ

Paste this label. ഈ ലെയ്ബ്ൾ ഒട്ടിക്കൂ

Paste the dirt on his dress.
അയാളുടെ വസ്ത്രത്തിന്മേൽ അഴുക്ക് ഒട്ടിക്കൂ

**Pick** പെറുക്കൂ, എടുക്കൂ

Pick the child from his school.
അയാളുടെ(കുട്ടിയുടെ) സ്കൂളിൽ നിന്നും കുട്ടിയെ എടുക്കൂ

Pick up the mail. തപ്പാൽ ഉരുപ്പടി എടുക്കൂ

Pick the box and keep it on the counter.
പെട്ടി എടുക്കൂ, എന്നിട്ട് അത് കൗണ്ടറിന്മേൽ വെക്കൂ

Pick him up. അയാളെ എടുക്കൂ

**Place** വെക്കൂ

Place it carefully. അത് സൂക്ഷിച്ച് വെക്കൂ

Place his body in the box.
അയാളുടെ ശരീരം പെട്ടിയിൽ വെക്കൂ

Place this letter inside. ഈ കത്ത് അകത്ത് വെക്കൂ

Place a wreath on his body.
അയാളുടെ ശരീരത്തിന്മേൽ ഒരു റീത്ത് വെക്കൂ

**Point** ചൂണ്ടിക്കാണിക്കൂ

Point out the mistakes. തെറ്റുകൾ ചൂണ്ടിക്കാണിക്കൂ

Point with your finger.
നിങ്ങളുടെ വിരൽകൊണ്ട് ചൂണ്ടൂ

**Poke** കുത്തൂ (വടി, വിരൽ തുടങ്ങിയവകൊണ്ട്)

Poke him with your finger.
നിങ്ങളുടെ വിരൽകൊണ്ട് അയാളെ കുത്തൂ

Poke a stick at his side.
അയാളുടെ ഒരു വശത്ത് ഒരു വടി കുത്തൂ

Poke the animal with this.
മൃഗത്തെ ഇത്കൊണ്ട് കുത്തൂ

**Pour** ഒഴിക്കൂ

Pour out the water. വെള്ളം പുറത്ത് ഒഴിക്കൂ

Pour the dirty water out.
അഴുക്ക്വെള്ളം പുറത്ത് ഒഴിക്കൂ

Pour him some tea.
അയാൾക്ക് കുറച്ച് ചായ ഒഴിച്ചുകൊടുക്കൂ

**Promise** വാക്ക്നൽകൂ

Promise me. എനിക്ക് വാക്ക്തരൂ

Promise that you will not disturb us again.
ഞങ്ങളെ ഇനി ശല്യപ്പെടുത്തില്ലായെന്ന് വാക്ക്നൽകൂ

Promise that you will not come here again.
നിങ്ങൾ ഇനിയും ഇവിടെ വരില്ലായെന്ന് വാക്ക് നൽകൂ

Promises should be kept.
വാഗ്ദാനങ്ങൾ പാലിക്കേണ്ടതാണ്.

**Pull** വലിക്കൂ

Pull him out. അയാളെ പുറത്തേക്ക് വലിച്ചെടുക്കൂ

Pull the trigger. കാഞ്ചി വലിക്കൂ

Pull out of the place. ആ സ്ഥലത്ത് നിന്ന് പുറത്ത് കടക്കൂ

Pull the door shut. വാതിൽ വലിച്ച് അടയ്ക്കൂ

Pull the string. ചരട് വലിക്കൂ

Y 10

**Punish** ശിക്ഷിക്കൂ

Punish him if he has done a wrong. അയാൾ എന്തെങ്കിലും തെറ്റ് ചെയ്തിട്ടുണ്ടെങ്കിൽ അയാളെ ശിക്ഷിക്കൂ

Punish the wrongdoer. തെറ്റ്ചെയ്ത ആളെ ശിക്ഷിക്കൂ

Punish only if you feel it would do good. അത് നന്മ ചെയ്യുമെന്ന് നിങ്ങൾക്ക് തോന്നുന്നുവെങ്കിൽ മാത്രം ശിക്ഷിക്കൂ

Punish her if she deserves. അയാൾ(സ്ത്രീ) അർഹിക്കുന്നുവെങ്കിൽ അയാളെ(സ്ത്രീ) ശിക്ഷിക്കൂ

**Push** തള്ളൂ

Push it out. അതിനെ പുറത്തേക്ക് തള്ളൂ

Push him out of the bus. അയാളെ ബസ്സിന് പുറത്തേക്ക് തള്ളൂ

Push the car on to the road. കാറിനെ റോഡിലേക്ക് തള്ളൂ

Push and pull. വലിക്കുകയും തള്ളുകയും ചെയ്യൂ

**Put** ഇടുക, വെക്കുക

Put this question to him. ഈ ചോദ്യം അയാളോട് ചോദിക്കൂ

Put the fire out. തീ കെടുത്തൂ

Put on a pleasant smile. ഒരു പ്രസന്നമായ പുഞ്ചിരി മുഖത്ത്വെക്കൂ

Put on a good dress. ഒരു നല്ല വസ്ത്രം ധരിക്കൂ

Put up with him. അയാളോടൊപ്പം ഒപ്പിച്ച്നിൽക്കൂ

**Question** ചോദ്യം ചെയ്യൂ

Question him. അയാളെ ചോദ്യം ചെയ്യൂ

Question her carefully. അയാളെ(സ്ത്രീ) സൂക്ഷിച്ച് ചോദ്യം ചെയ്യൂ

Questions and answers. ചോദ്യങ്ങളും ഉത്തരങ്ങളും

**Read** വായിക്കൂ

Read between the lines. വരകൾക്കിടയിൽ വായിക്കൂ

Read the small print. ചെറിയ അച്ചടി വായിക്കൂ

Read carefully. ശ്രദ്ധയോടെ വായിക്കൂ

Read it out loudly. അത് ഉച്ചത്തിൽ വായിക്കൂ

Read your book. നിങ്ങളുടെ പുസ്തകം വായിക്കൂ

**Remove** അഴിച്ച് വെക്കൂ, മാറ്റൂ, ഒഴിവാക്കൂ

Remove your slippers. നിങ്ങളുടെ ചെരിപ്പ് അഴിച്ച് വെക്കൂ

Remove the label. ലെയ്ബ്ൾ മാറ്റൂ

Remove him from this room. അയാളെ ഈ മുറിയിൽ നിന്നും മാറ്റൂ

Remove the dead body from my sight. മൃതശരീരം എന്റെ ദൃഷ്ടിയിൽ നിന്നും മാറ്റൂ

Remove the letter from the file. ഫൈലിൽ നിന്നും കത്ത് മാറ്റൂ

**Repair** കേട് നന്നാക്കൂ

Repair the vehicle. വാഹനം നന്നാക്കൂ

Repair the damage. കേട്പറ്റിയത് നന്നാക്കൂ

Repair my room. എന്റെ മുറി നന്നാക്കൂ

Repair the machinery. യന്ത്രം നന്നാക്കൂ

**Replace** മാറ്റി വേറൊന്ന് വെക്കൂ

Replace this book with another. ഈ പുസ്തകംമാറ്റി മറ്റൊന്ന് വെക്കൂ

**Rescue** രക്ഷിക്കൂ

Rescue the sailor. നാവികനെ രക്ഷിക്കൂ

Rescue him fast. അയാളെ വേഗത്തിൽ രക്ഷിക്കൂ

Rescue the dog from the water. നായയെ വെള്ളത്തിൽനിന്നും രക്ഷിക്കൂ

**Resign** രാജിവെക്കൂ

Resign from your post. നിങ്ങളുടെ സ്ഥാനത്ത്നിന്ന് രാജിവെക്കൂ

Resign fast and move out. പെട്ടെന്ന് രാജിവെച്ച് പുറത്തേക്ക് കടക്കൂ

Resign, or I will have you removed. രാജിവെക്കൂ, അല്ലെങ്കിൽ ഞാൻ നിങ്ങളെ മാറ്റിപ്പിക്കും

**Ride** സവാരി ചെയ്യൂ

Ride on this horse. ഈ കുതിരപ്പുറത്ത് സവാരി ചെയ്യൂ

Ride on a new motorcycle. ഒരു പുതിയ മോട്ടർ സൈക്കിളിൽ സവാരിചെയ്യൂ

Ride with me. എന്നോടൊപ്പം സവാരിചെയ്യൂ

**Ring** മണിയടിക്കൂ

Y 11

Ring the bell. ബെല്ലടിക്കൂ

Ring me in the morning. രാവിലെ എന്നെ ഫോണിൽ വിളിക്കൂ

Ring me, if there is any emergency. എന്തെങ്കിലും അത്യാവശ്യം ഉണ്ടെങ്കിൽ എന്നെ ഫോൺചെയ്യൂ

**Rob** മോഷ്ടിക്കൂ

Rob the bank. ബാങ്ക് കൊള്ളയടിക്കൂ

Rob the rich. ധനികരെ കൊള്ളയടിക്കൂ

Rob only if there is no other alternative. മറ്റ് യാതോരു പോംവഴിയും ഇല്ലെങ്കിൽ മാത്രം മോഷ്ടിക്കൂ

**Roll** ഉരുളൂ, ഉരുട്ടൂ

Roll the mattress. പായ ഉരുട്ടൂ (ചുരുട്ടൂ)

Roll up your sleeves. നിങ്ങളുടെ ഉടുപ്പിന്റെ കൈ ചുരുട്ടിക്കയറ്റൂ

Roll on the floor. നിലത്ത് ഉരുളൂ

**Rotate** കറക്കൂ (ചുറ്റിത്തിരിക്കൂ)

Rotate the ball. പന്ത് കറക്കൂ

Rotate the post between all the eligible candidates. അർഹതയുള്ള എല്ലാ ഉദ്യോഗാർത്ഥികളുടെ ഇടയിലും പദവി മാറിമാറി നൽകൂ

**Row** തുഴയൂ

Row your boat. നിങ്ങളുടെ തോണി തുഴയൂ

Row on. തുഴഞ്ഞ്കൊണ്ടേയിരിക്കൂ

**Rub** ഉരക്കൂ (പുരട്ടൂ)

Rub on my back. എന്റെ പുറത്ത് പുരട്ടൂ

Rub it in. അത് ഉള്ളിലേക്ക് പുരട്ടികയറ്റൂ

Rub this medicine on my knees. ഈ മരുന്ന് എന്റെ മുട്ടിന്മേൽ പുരട്ടൂ

**Run** ഓടൂ

Run out and play. പുറത്തേക്ക് ഓടൂ, എന്നിട്ട് കളിക്കൂ

Run with me. എന്നോടൊപ്പം ഓടൂ

Run out of time. അനുവദിച്ച സമയം തീർന്നുപോകുക

Run the engine. യന്ത്രം പ്രവർത്തിപ്പിക്കൂ

Run the show. ഷോ നടത്തൂ

**Save** രക്ഷിക്കുക, പണം നിക്ഷേപിക്കുക

Save for the future. ഭാവിയിലേക്കായി പണം സ്വരൂപിക്കുക

Save your children. നിങ്ങളുടെ കുട്ടികളെ രക്ഷിക്കൂ

Save me from this man. ഈ ആളിൽനിന്നും എന്നെ രക്ഷിക്കൂ

Save me from further distress. കൂടുതലായുള്ള വിഷമങ്ങളിൽ നിന്നും എന്നെ രക്ഷിക്കൂ

**Say** പറയൂ

Say nothing to him. അയാളോട് ഒന്നും പറയരുത്

Say your words. നിങ്ങളുടെ വാക്കുകൾ പറയൂ

Say it loudly. അത് ഉച്ചത്തിൽ പറയൂ

Say your prayers. നിങ്ങളുടെ പ്രാർത്ഥനകൾ പറയൂ

Say it to yourself. അത് നിങ്ങളോട് തന്നെ പറയൂ

**Scratch** മാന്തൂ

Scratch me. എന്നെ മാന്തൂ

Scratch his back. അയാളുടെ പുറം മാന്തൂ

**Search** തിരയൂ

Search for him. അയാക്കായി തിരയൂ

Search for the missing man. കാണാതെ പോയ ആയാൾക്കായി തിരയൂ

Search and you shall find. തിരയൂ, എങ്കിൽ നിങ്ങൾ കണ്ടെത്തും

Search for the knife. കത്തിക്കായി തിരയൂ

Search for the truth. സത്യത്തിനായി തിരയൂ

**See** കാണൂ, നോക്കൂ

See if there is anything more to be done. കൂടുതലായി എന്തെങ്കിലും ചെയ്യാനുണ്ടോ എന്ന് നോക്കൂ

See him off. അയാളെ യാത്രയാക്കൂ

See to his comforts. അയാൾക്ക് സൗകര്യങ്ങൾ ലഭിക്കാനായി ശ്രദ്ധിക്കൂ

See he is well fed. അയാൾക്ക് നല്ലവണം ഭക്ഷണം ലഭിക്കുന്നുണ്ട് എന്ന് ഉറപ്പ്വരുത്തൂ

See he gets enough rest. അയാൾക്ക് ആവശ്യത്തിന് വിശ്രമം ലഭിക്കുന്നുണ്ട് എന്ന് ഉറപ്പ്വരുത്തൂ

**Send** അയക്കൂ

Send him off. അയളെ പറഞ്ഞയക്കൂ

Send it out. അതിനെ പുറത്ത് അയക്കൂ

Send the message. സന്ദേശം അയക്കൂ

Send for him. അയാൾ വരാനായി അറിയിക്കൂ

Send an SOS. ഒരു എസ്ഓഎസ് അയക്കൂ

**Shoot** വെടിവെക്കൂ

Shoot the bird. പക്ഷിയെ വെടിവെക്കൂ

Shoot your enemies. നിങ്ങളുടെ ശത്രുക്കളെ വെടിവെക്കൂ

Shoot with deliberate aim. കരുതിക്കൂട്ടി ഉന്നംവെച്ച് വെടിവെക്കൂ

Shoot carefully. ശ്രദ്ധയോടെ വെടിവെക്കൂ

Shoot in the air. ആകാശത്തേക്ക് വെടിവെക്കൂ

**Shout** ഒച്ചവെക്കൂ

Shout loudly. ഉച്ചത്തിൽ ഒച്ചവെക്കൂ

Shout at the boy. (ആൺ)കുട്ടിയോട് ഒച്ചവെക്കൂ

Shout at the teacher. ടീച്ചറോട് ഒച്ചവെക്കൂ

Shout into his ears. അയാളുടെ ചെവിയിലേക്ക് ഒച്ചവെക്കൂ

Shout with all your might. നിങ്ങളുടെ കഴിവ്മുഴുവനും ഉപയോഗിച്ച് ഒച്ചവെക്കൂ

**Show** കാണിക്കൂ

Show him your strength. നിങ്ങളുടെ ശക്തി അയാളെ കാണിക്കൂ

Show the world what you can do. നിങ്ങൾക്ക് എന്താണ് ചെയ്യാൻ കഴിയുക എന്ന് ലോകത്തെ കാണിക്കൂ

Show him to the door. അയാളെ വാതിലിലേക്ക് നയിക്കൂ (അയാളെ പുറത്താക്കൂ)

Show your vehicle to the dealer. നിങ്ങളുടെ വാഹനത്തെ ഡീലറെ കാണിക്കൂ

Show your power. നിങ്ങളുടെ ശക്തി പ്രകടിപ്പിക്കൂ

**Shut** അടയ്ക്കൂ

Shut up. മിണ്ടാതിരിക്കൂ

Shut him up. അയാളുടെ വായ അടപ്പിക്കൂ

Shut her in her room. അയാളെ(സ്ത്രീ) അയാളുടെ(സ്ത്രീ) മുറിയിൽ അടയ്ക്കൂ

Shut the door. വാതിൽ അടയ്ക്കൂ

**Sit** ഇരിക്കൂ

Y 12

Sit down. ഇരിക്കൂ

Sit down and rest. ഇരുന്നിട്ട് വിശ്രമിക്കൂ

Sit in the middle. നടുവിൽ ഇരിക്കൂ

Sit and hear this. ഇരുന്നിട്ട് ഇത് കേൾക്കൂ

Sit and drink some tea. ഇരിക്കൂ എന്നിട്ട് കുറച്ച് ചായ കുടിക്കൂ

**Smile** മന്ദഹസിക്കൂ

Smile when you are happy. നിങ്ങൾ സന്തോഷവാനായിരിക്കുമ്പോൾ മന്ദഹസിക്കൂ

Smile at him. അയാളോട് മന്ദഹസിക്കൂ

Smile cheerfully. സന്തോഷത്തോടെ മന്ദഹസിക്കൂ

Smile in your mind. നിങ്ങളുടെ മനസ്സിൽ പുഞ്ചിരിക്കൂ

**Speak** പറയൂ, സംസാരിക്കൂ

Speak out. തുറന്ന് പറയൂ

Speak clearly. വ്യക്തമായി പറയൂ

Speak from your heart. നിങ്ങളുടെ ഹൃദയത്തിൽ നിന്നും സംസാരിക്കൂ

Speak only the truth. സത്യം മാത്രം പറയൂ

Speak directly to him. അയാളോട് നേരിട്ട് സംസാരിക്കൂ

**Spit** തുപ്പൂ

Spit it out. അത് പുറത്തേക്ക് തുപ്പൂ

Spit on his face. അയാളുടെ മുഖത്ത് തുപ്പൂ

Spit out of the window. ജനലിന് പുറത്ത് തുപ്പൂ

Spit carefully. ശ്രദ്ധയോടെ തുപ്പൂ

**Squeeze** ഞെരുക്കൂ, പിഴിയൂ

Squeeze his hands. അയാളുടെ കൈകൾ ഞെരുക്കൂ

Squeeze his neck. അയാളുടെ കഴുത്ത് ഞെരുക്കൂ

Squeeze out his life. അയാളുടെ ജീവൻ ഞെരുക്കിക്കളയൂ

**Stab** കത്തി, കഠാര കൊണ്ട് കുത്തൂ

Stab him with a knife. അയാളെ ഒരു കത്തികൊണ്ട് കുത്തൂ

Stab him in the back. അയാളെ പുറത്ത് കുത്തൂ

Stab it when it comes out. അത് പുറത്ത്വരുമ്പോൾ അതിനെ കുത്തൂ

**Stand** നിൽക്കൂ

Y 13

Stand up. എഴുന്നേറ്റ് നിൽക്കൂ

Stand out in the group.
ആ സംഘത്തിൽ വേറിട്ട് നിൽക്കൂ

Stand up and speak. എഴുന്നേറ്റ് നിന്നിട്ട് സംസാരിക്കൂ

Stand in the middle. മധ്യത്തിൽ നിൽക്കൂ

Stand on the table. മേശപ്പുറത്ത് നിൽക്കൂ

**Start** ആരംഭിക്കൂ

Start early. നേരത്തെ ആരംഭിക്കൂ

Start the movie. സിനിമ തുടങ്ങൂ

Start your work. നിങ്ങളുടെ തൊഴിൽ ആരംഭിക്കൂ

Start the game. കളി ആരംഭിക്കൂ

Start the car. കാർ സ്റ്റാർട്ട്ചെയ്യൂ

**Stay** താമസിക്കൂ

Stay with me. എന്നോടൊപ്പം താമസിക്കൂ

Stay in my house. എന്റെ വീട്ടിൽ താമസിക്കൂ

Stay out of this. ഇതിൽനിന്നും വിട്ടുനിൽക്കൂ

Stay in a good place. ഒരു നല്ല സ്ഥലത്ത് താമസിക്കൂ

Stay in that flat. ആ ഫ്ളാറ്റിൽ താമസിക്കൂ

**Stitch** തുന്നൂ

Stitch in time. തക്ക സമയത്ത്തന്നെ തുന്നൂ

Stitch a new shirt for me.
എനിക്ക്വേണ്ടി ഒരു പുതിയ ഷേർട്ട് തുന്നൂ

Stitch the torn part. കീറിയ ഭാഗം തുന്നൂ

Stitch my bag. എന്റെ സഞ്ചി തുന്നൂ

**Study** പഠിക്കൂ

Study with me. എന്നോടൊപ്പം പഠിക്കൂ

Study for a long time. കുറേ നേരത്തേക്ക് പഠിക്കൂ

Study in the night. രാത്രി പഠിക്കൂ

Study your lessons. നിങ്ങളുടെ പാഠങ്ങൾ പഠിക്കൂ

Study the map. മാപ്പ് പഠിക്കൂ

**Sweep** തൂത്തുവാരൂ (അടിച്ച് വാരൂ)

Sweep the room. മുറി തൂക്കൂ

Sweep out the dirt and dust.
അഴുക്കും പൊടിയും പറുത്തേക്ക് തൂത്തുകളയൂ

Sweep with a new broom.
ഒരു പുതിയ ചൂല് കൊണ്ട് തൂത്ത്വാരൂ

Sweep the floor. നിലം തൂത്തുവാരൂ

**Swim** നീന്തൂ

Swim in the sea. കടലിൽ നീന്തൂ

Swim with me. എന്നോടൊപ്പം നീന്തൂ

Swim with your friend.
നിങ്ങളുടെ സുഹൃത്തിനോടൊപ്പം നീന്തൂ

Swim away from the tides.
തിരകളിൽനിന്നും മാറി നീന്തൂ

**Switch off** സ്വിച്ച്ഓഫ് ചെയ്യൂ

Switch off the light. ലൈറ്റ് സ്വിച്ച്ഓഫ് ചെയ്യൂ

Switch off the tube. ട്യൂബ് സ്വിച്ച്ഓഫ് ചെയ്യൂ

Switch off the bulb. ബൾബ് സ്വിച്ച്ഓഫ് ചെയ്യൂ

Switch off the headlight.
ഹെഡ്ലൈറ്റ് സ്വിച്ച്ഓഫ് ചെയ്യൂ

**Switch on** സ്വിച്ച്ഓൺ ചെയ്യൂ

Switch on the light. ലൈറ്റ് സ്വിച്ച്ഓൺ ചെയ്യൂ

Switch on the tube. ട്യൂബ് സ്വിച്ച്ഓൺ ചെയ്യൂ

Switch on the bulb. ബൾബ് സ്വിച്ച്ഓൺ ചെയ്യൂ

Switch on the headlight.
ഹെഡ്ലൈററ് സ്വിച്ച്ഓൺ ചെയ്യൂ

**Take** എടുക്കൂ

Take it out. അത് പുറത്തേക്ക് എടുക്കൂ

Take it down. അത് താഴേക്ക് എടുക്കൂ

Take me to the bus stop.
എന്നെ ബസ്സ്റ്റോപ്പിലേക്ക് കൊണ്ട്പോകൂ

Take me out for a ride.
എന്നെ ഒരു സവാരിക്ക് കൊണ്ട്പോകൂ

**Take care** സൂക്ഷിക്കൂ, ശ്രദ്ധിക്കൂ

Take care of this problem.

Take care if you want to live long.

Take care of your health.

Take care of this house.

**Talk** സംസാരിക്കൂ

Talk to my brother about it.
എന്റെ സഹോദരനോട് അതിനെക്കുറിച്ച് സംസാരിക്കൂ

Talk to him directly. അയാളോട് നേരിട്ട് സംസാരിക്കൂ

Talk it out. അത് പുറത്തെടുക്കൂ

Talk loudly. ഉച്ചത്തിൽ സംസാരിക്കൂ

Talk with him. അയാളോട് സംസാരിക്കൂ

**Teach** പഠിപ്പിക്കൂ

Teach them a lesson. അവരെ ഒരു പാഠംപഠിപ്പിക്കൂ

Teach him some grammar.
അയാളെ കുറച്ച് വ്യാകരണം പഠിപ്പിക്കൂ

Teach him how to fight.
അയാളെ യുദ്ധംചെയ്യാൻ പഠിപ്പിക്കൂ

Teach me English. എന്നെ ഇങ്ഗ്ളിഷ് പഠിപ്പിക്കൂ

Teach him manners.
അയാളെ മാന്യമായ പെരുമാറ്റം പഠിപ്പിക്കൂ

**Tell** പറയൂ

Tell him to go. അയാളോട് പോകാൻ പറയൂ

Tell her to do it fast.
അയാളോട്(സ്ത്രീ) അത് വേഗത്തിൽ ചെയ്യാൻ പറയൂ

Tell him of the danger.
അപകടത്തെക്കുറിച്ച് അയാളോട് പറയൂ

Tell your child to be careful.
നിങ്ങളുടെ കുട്ടിയോട് സൂക്ഷിക്കാൻ പറയൂ

Tell them not to do it.
അത് ചെയ്യരുത് എന്ന് അവരോട് പറയൂ

**Test** പരിശോധിക്കൂ

Test your intelligence.
നിങ്ങളുടെ ബുദ്ധി പരിശോധിക്കൂ

Test his loyalty. അയാളുടെ കൂറ് പരിശോധിക്കൂ

Test the system. സംവിധാനം പരിശോധിക്കൂ

Test it out. അതിനെ പരിശോധിച്ച് നോക്കൂ

Test his capacity. അയാളുടെ കഴിവ് പരിശോധിക്കൂ

Test his bravery. അയാളുടെ ധൈര്യം പരിശോധിക്കൂ

**Think** ചിന്തിക്കൂ

Y 14

Think for yourself. നിങ്ങൾ സ്വന്തമായി ചിന്തിക്കൂ

Think it out. അതിനെക്കുറിച്ച് ചിന്തിച്ചെടുക്കൂ

Think a little. കുറച്ച് ചിന്തിക്കൂ

Think loudly. ഉച്ചത്തിൽ ചിന്തിക്കൂ

Think carefully. ശ്രദ്ധയോടെ ചിന്തിക്കൂ

**Throw** എറിയൂ

Throw it out. അത് പുറത്തേക്ക് എറിയൂ

Throw him this ball. ഈ പന്ത് അയാൾക്ക് എറിയൂ

Throw him out. അയാളെ പുറത്തേക്ക് എറിയൂ

Throw the case out. ഈ കേസ് പുറത്തേക്ക് വലിച്ചെറിയൂ

Throw this box out of the window.
ഈ പെട്ടി ജനലിലൂടെ പുറത്തേക്ക് വലിച്ചെറിയൂ

**Tie** കെട്ടൂ

Tie him up. അയാളെ കെട്ടിയിടൂ

Tie the cow. പശുവിനെ കെട്ടൂ

**Type** ടൈപ്പ് ചെയ്യൂ

Type it out. അത് ടൈപ്പ് ചെയ്തെടുക്കൂ

Type it carefully. അത് ശ്രദ്ധയോടെ ടൈപ്പ്ചെയ്യൂ

**Understand** മനസ്സിലാക്കൂ

Understand what he said.
അയാൾ പറഞ്ഞത് മനസ്സിലാക്കൂ

Understand him. അയാളെ മനസ്സിലാക്കൂ

Understand his plight.
അയാളുടെ അവസ്ഥ മനസ്സിലാക്കൂ

Understand the truth. വാസ്തവം മനസ്സിലാക്കൂ

**Wait** കാത്ത്നിൽക്കൂ

Wait for him. അയാൾക്കായി കാത്ത്നിൽക്കൂ

Wait until dark. രാത്രിവരെ കാത്ത്നിൽക്കൂ

Wait for some more time.
കുറച്ച് സമയംകൂടി കാത്ത്നിൽക്കൂ

Wait for me. എനിക്കായി കാത്ത്നിൽക്കൂ

Wait till the train comes.
തീവണ്ടി വരുന്നത് വരെ കാത്ത്നിൽക്കൂ

**Walk** നടക്കൂ

Y 15

Walk with me. എന്നോടൊപ്പം നടക്കൂ

Walk out. പുറത്തേക്ക് നടക്കൂ

Walk on the footpath. ഫുട്ട്പാത്തിൽ നടക്കൂ

Walk for sometime. കുറച്ച് നേരത്തേക്ക് നടക്കൂ

Walk and you will get some peace of mind.
നടക്കൂ, നിങ്ങൾക്ക് കുറച്ച് മനസ്സമാധാനം ലഭിക്കും

**Wash** വസ്ത്രം കഴുകൂ

Wash all the clothes. എല്ലാ വസ്ത്രവും കഴുകൂ

Wash the floor. നിലം കഴുകൂ

Wash your face. നിങ്ങളുടെ മുഖം കഴുകൂ

Wash away your problems with this drink.
ഈ പാനീയംകൊണ്ട് നിങ്ങളുടെ പ്രശ്നങ്ങൾ കഴുകികളയൂ

**Water** നനയ്ക്കൂ

Water the plants. ചെടികൾനനയ്ക്കൂ

Water the garden. തോട്ടംനനയ്ക്കൂ

**Welcome** സ്വാഗതം ചെയ്യൂ

Welcome him. അയാളെ സ്വാഗതം ചെയ്യൂ

Welcome him heartily.
അയാളെ ഹൃദയംഗമമായി സ്വാഗതം ചെയ്യൂ

Welcome her when she reaches here.
അയാൾ(സ്ത്രീ) ഇവിടെ വരുമ്പോൾ അയാളെ(സ്ത്രീ) സ്വാഗതം ചെയ്യൂ

Welcome the Monarch.
രാജാവിനെ/റാണിയെ സ്വാഗതം ചെയ്യൂ

Welcome the children.
കുട്ടികളെ സ്വാഗതം ചെയ്യൂ

**Win** വിജയിക്കൂ

Win the race. പന്തയം ജയിക്കൂ

Win the competition. മത്സരം ജയിക്കൂ

Win the lottery. ലോട്ടറി വിജയിക്കൂ

Win the prize. സമ്മാനം നേടൂ

**Work** തൊഴിൽചെയ്യൂ

Work hard. കഠിനമായി തൊഴിൽചെയ്യൂ

Work with me. എന്നോടൊപ്പം തൊഴിൽചെയ്യൂ

Work with pleasure.
സന്തോഷത്തോടെ തൊഴിൽചെയ്യൂ

**Write** എഴുതൂ

Write an article. ഒരു ലേഖനം എഴുതൂ

Write for me. എനിക്ക് വേണ്ടി എഴുതൂ

Write a good letter. ഒരു നല്ല കത്ത് എഴുതൂ

Write a good speech. ഒരു നല്ല പ്രസംഗം എഴുതൂ

# #30

V 205 feelingS

| | |
|---|---|
| **FEELINGS** | വൈകാരികാനുഭൂതികൾ |
| Emotions | വികാരങ്ങൾ |
| Cold | തണുത്ത, തണുപ്പ് |
| Hot | ചൂടുള്ള, ചൂട് |
| Temper | കോപം |
| Sad | ദുഃഖിതൻ, ദുഃഖിത, ദുഃഖാവസ്ഥ |
| Happy | സന്തോഷവാൻ, സന്തോഷവതി, സന്തോഷാവസ്ഥ |
| Angry | ദേഷ്യമുള്ള അവസ്ഥ |
| Anger | ദേഷ്യം |
| Sick, Ill | രോഗാവസ്ഥ, രോഗി |
| Gloomy | വിഷാദാത്മകമായ |
| Unhappy | സന്തോഷമില്ലാത്ത |
| Weak | ബലമില്ലാത്ത, ക്ഷീണിച്ച |
| Cry | കരയുക |
| Sleepy | ഉറക്കമുള്ള അവസ്ഥ |
| Tired | ക്ഷീണിതൻ, ക്ഷീണിത |

# ഇന്ത്യയിലിരുന്നുകൊണ്ട് സാധാരണക്കാരൻ ഗുണനിലവാരമുള്ള ഇങ്ഗ്ളിഷ് പഠിക്കുന്നതിലെ സാമൂഹികപ്രശ്നങ്ങൾ

#31

ഇന്ന് ഇന്ത്യയിൽ വെറും 5% ആളുകൾക്കേ ഇങ്ഗ്ലിഷ് അറിയുള്ളൂ. ഈ 5% ശതമാനം വരുന്നവരിൽ ഒട്ടുമുക്കാൽ ആളുകളുടേയും ആഗ്രഹം മറ്റുള്ളവർക്ക് ഇങ്ഗ്ലിഷ് പരിജ്ഞാനം കിട്ടരുത് എന്നാണ്. അതോടൊപ്പംതന്നെ സമൂഹത്തിലെ ഉയർന്ന സ്ഥാനങ്ങളിൽ ഉള്ളവരും ഇത്തന്നെ ആവശ്യപ്പെടുന്നു.

ഈ വിചിത്രമായ ഭാവത്തിന് പിന്നിൽ ഒരു ശക്തമായ രഹസ്യമുണ്ട്. ഇന്ത്യൻ ഭാഷകൾക്ക് കഠിനമായ ഫ്യൂഡൽ സ്വഭാവമുണ്ട്. എന്നുവച്ചാൽ, അവ വിഭാവനംചെയ്യുന്ന സമൂഹികഘടന, ജന്മി-കുടിയാൻ സാമൂഹികബന്ധ കോഡുകളുടേതാണ്.

ഉയർന്നവർ **സാർ, മാഡം, മേഡം, താങ്കൾ, അദ്ദേഹം, അവർ, അങ്ങുന്ന്, നിങ്ങൾ (മലബാർ)** തുടങ്ങിയവരും, താഴെയുള്ളവർ **നീ (ഇഞ്ഞി), താൻ, നിങ്ങൾ (തിരുവിതാംകൂർ), ഇയാൾ, അവൻ (ഓൻ), അവൾ (ഓൾ), അവറ്റകൾ (ഐറ്റിങ്ങൾ), ചെക്കൻ, പെണ്ണ്** തുടങ്ങിയവരും.

ഇതിനെക്കുറിച്ച് അധികം ഇവിടെ പറയുന്നില്ല. ഈ ഒരു ചെറിയ ഉദാഹരണം മാത്രം നൽകാം:

അദ്ദേഹം **അവനെ അടിച്ചു**. അവൻ **അദ്ദേഹത്തെ അടിച്ചു**. ഈ വാക്യങ്ങൾ ഇങ്ഗ്ലിഷിൽ He beat him എന്നു മാത്രമാണ്. അത്പോലെ, **പോലീസുകാർ** അവനെ നന്നായി അടിച്ചു. **പോലീസുകാർ** അദ്ദേഹത്തെ നന്നായി അടിച്ചു. രണ്ടാമത്തേത് **തെറ്റും**, ആദ്യത്തേത് **ശരിയും** ആണ് എന്ന ഒരു സൂചന വാക്കുകളിൽ ഉണ്ട്. മലയാളത്തിൽ സമൂഹത്തിലെ ഒട്ടുമിക്ക നിയമഘടനകളും, മര്യാദകളും, സാമൂഹിക ബന്ധങ്ങളും, കുടുംബ ബന്ധങ്ങളും മറ്റ് അനേകം കാര്യങ്ങളും, ഈ പൈശാചികമായ ആശയവിനിമയ കോഡുകളാൽ ബാധിക്കപ്പെട്ടിരിക്കുന്നു.

ഇവിടെക്കാണുന്ന ഏറ്റവും ദയനീയമായ കാര്യം, ഇങ്ങിനെ പറ്റിക്കപ്പെടുന്ന ജനങ്ങൾതന്നെ താങ്കൾക്ക് **ഇങ്ഗ്ലിഷ് വേണ്ടാ, അത് വിദേശ ഭാഷയാണ്** എന്നൊക്കെ ***തത്ത*** പറയുന്നതുപോലെ ആവർത്തിക്കുന്നു എന്നതാണ്. ഇതിന്പകരം, ഞങ്ങൾക്കും, ഞങ്ങളുടെ കുട്ടികൾക്കും നല്ലനിലവാരമുള്ള (ഇങ്ഗ്ലണ്ടിലെ നിലവാരമുള്ള) ഇങ്ഗ്ലിഷ് വേണമെന്ന് പറയാനുള്ള **ധൈര്യം** അവർ കാണിക്കുന്നില്ല.

ഇങ്ഗ്ലിഷ് പഠിക്കാനുള്ള ഏറ്റവും നല്ലമാർഗ്ഗം ഇങ്ഗ്ലിഷ് നന്നായി സംസാരിക്കുന്നവരുടെ കൂടെയുള്ള സഹവാസമാണ്. അതോടോപ്പം നല്ലനിലവാരമുള്ള ഇങ്ഗ്ലിഷ് ക്ലാസിക്കുകളും, Enid Blyton പോലുള്ള എഴുത്തുകാരുടെ, കുട്ടികൾക്കുള്ള നോവലുകളും മറ്റും വായിക്കലും, ഇങ്ഗ്ലിഷ് nursery rhymeമുകൾ കേൾക്കലും മറ്റുമായ കാര്യങ്ങളിലൂടെയുമാണ്. എന്നാൽ ഇന്ന് ഇന്ത്യയിൽ ഇതിനൊക്കെയുള്ള സാഹചര്യം മിക്കവാറും സാധാരണക്കാർക്കില്ല. പകരം നീയൊക്കെ ഇങ്ഗ്ലിഷ് പഠിച്ചിട്ട് എന്ത് ചെയ്യാനാ? എന്ന് പറഞ്ഞ് അധിക്ഷേപിക്കുന്നവരുടെ അടിയിലാണ് അവർ.

അവർക്ക് ഇങ്ഗ്ലിഷിലെ സാമൂഹീക വ്യക്തിത്വ സമത്വത്തെക്കുറിച്ച് യാതോരു ധാരണയുമില്ല. അതെ സമയം ഇതിനെക്കുറിച്ച് ധാരണയുള്ളവരോ, ഇവരെ ബോധപൂർവ്വം തെറ്റിധരിപ്പിക്കുകയും, ***ഇങ്ഗ്ലിഷ് നമ്മെ പഠിപ്പിക്കരുത്***, ***അത് വിദേശഭാഷയാണ്***, ***ഇങ്ഗ്ലിഷ് അറബിക്കടലിൽ എറിയണം*** എന്നൊക്കെയുള്ള വിഢ്ഢിത്തങ്ങൾ പറയാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നു. എന്നാൽ വാസ്തവം നേരെ മറിച്ചാണ്. ആരും തന്നെ അവരെ ഇങ്ഗ്ലിഷ് പഠിപ്പിക്കാൻ താൽപര്യപ്പെടുന്നില്ല എന്നതാണ് സത്യം. പിന്നെ എന്ത് അറബിക്കടലും മറ്റും?

ഇങ്ഗ്ലിഷ് പഠിക്കാൻ ഇങ്ഗ്ലിഷ് വ്യാകരണം സ്വായത്തമാക്കണമോ? ചിന്തിച്ചുനോക്കൂ. മലയാളം സംസാരിക്കാൻ ശ്രമിക്കുന്ന ഒരാളെ വ്യാകരണം പഠിക്കാൻ തിരിച്ച് വിട്ടാൽ ഉള്ള കഥ. അയാൾ **രണ്ട് തേങ്ങ**, എന്നാണോ, അതോ രണ്ട് തേങ്ങകൾ എന്നോ പറയുക? **രണ്ടപ്പം** വേണമെന്നോണോ, അതോ രണ്ടപ്പമാരെ വേണമെന്നോ പറയുക? വ്യാകരണത്തിലൂടെ ഇത് ശരിപ്പെടുത്താൻ കുറെ പഠിക്കേണ്ടി വരും. എന്നാൽ ഭാഷപഠിക്കാൻ ബുദ്ധിപൂർവ്വമുള്ള മറ്റ് എളുപ്പമാർഗ്ഗങ്ങൾ ഇല്ലേ?

വ്യാകരണം പഠിച്ചാൽ ഭാഷയിലെ ചിലകാര്യങ്ങളിൽ പ്രാവീണ്യം നേടാം. എന്നാൽ ഭാഷ സംസാരിക്കാൻ വരുന്നവർ വ്യാകരണനിയമങ്ങൾക്ക് പിന്നാലെ പോകുന്നത് അപകടമാണ്. **മടുപ്പ് വരാം.**

VICTORIA INSTITUTIONS ഇറക്കിയ ഈ ഇങ്ഗ്ലിഷ് പഠിക്കാനുള്ള പദ്ധതി സാധാരണക്കാരന് എളുപ്പത്തിൽ ഈ ഭാഷ പഠിക്കാനുള്ള ഒരു മാർഗ്ഗം തുറന്നുതരുന്നു.

ഇത് VED from VICTORIA INSTITUTIONS തന്റെ സ്വന്തം അനുഭവജ്ഞാനത്തിന്റെ അടിസ്ഥാനത്തിൽ ക്രമപ്പെടുത്തിയതാണ്. ഭാഷകളെപ്പറ്റിയും, അവയിലെ പല കോഡുകളെപ്പറ്റിയും കുറെകാലമായി പരീക്ഷണ-നിരീക്ഷണങ്ങൾ നടത്തിയ ഒരു വ്യക്തിയാണ് ഈ ആൾ. പല പുസ്തകങ്ങളും ഈ വിഷയങ്ങളിൽ എഴുതിയിട്ടുണ്ട്.

സമാന സ്ഥാനങ്ങളിലുള്ള വാക്കുകളെ ഒരു പ്രത്യേക ക്രമത്തിൽ രൂപപ്പെടുത്തി വാക്യങ്ങൾ രചിക്കാൻ പഠിക്കുന്ന ആളെ തയ്യാറാക്കാനാണ് ഈ പദ്ധതിയുടെ ലക്ഷ്യം.

ഈ മാർഗ്ഗം പൂർണ്ണമായി എല്ലായിടത്തും ശരിയാകുമോ എന്ന് പറയാനാവില്ല, ഇപ്പോൾ. മാത്രവുമല്ല, ഈ മാർഗ്ഗം കൊണ്ട്മാത്രം പഠനം മതിയാക്കാനുമാവില്ല. പഠിക്കുന്ന വ്യക്തി കുറെ ഇങ്ഗ്ലിഷ് എഴുത്തുകൾ വായിക്കുകയും, ഇങ്ഗ്ലിഷ് nursery rhymesകളും മറ്റ് പാട്ടുകളും പാടുകയും ചെയ്യണം. കുറെ nursery rhymesകളും അവയുടെ ശബ്ദവും ഈ പാഠ്യപദ്ധതിയിൽ ഉൾപെടുത്തിയിട്ടുണ്ട്.

ഇനി മറ്റൊരു കാര്യം. ഇങ്ഗ്ലിഷിൽ പേരുപയോഗിക്കുന്നതിനെ പറ്റിയാണ്. ഇന്ത്യൻ ഭാഷകളിൽ ഇതും, **വലിയ ആൾ – ചെറിയ ആൾ** എന്ന കോഡുകളുടെ അടിസ്ഥാനത്തിലാണ് ഉപയോഗിക്കപ്പെടുന്നത്. എന്നാൽ ഇങ്ഗ്ലിഷിൽ പേര് ഉപയോഗിക്കുമ്പോൾ ഈ കോഡോ, മറ്റു **ബഹുമാനിക്കൽ–അപമാനിക്കൽ** കോഡോ ഇല്ല. മറിച്ച് ഔപചാരിക ബന്ധമോ, പരിചയക്കുറവോ മറ്റോ ഉള്ളവരെ Mr. എന്നോ, Mrs. എന്നോ Miss. എന്നോ പേരിന് മുന്നിൽ ചേർത്ത് വിളിക്കേണ്ടതാണ്.

മലയാളത്തിൽ, ഉയർന്നവരെയും, അദ്ധ്യാപകരെയും, പ്രായത്തിൽ കൂടിയവരെയുംമറ്റും **സാർ, മാഷ്, ചേട്ടൻ, അങ്ങുന്ന്, ചേച്ചി, മാഡം, മേഢം** തുടങ്ങിയ വാക്കുകൾ പേരിന് പിന്നിൽ ഉപയോഗിച്ച് വിളിക്കേണ്ടതാണ്. താഴ്ന്നവരെയും, പ്രായംകുറഞ്ഞവരെയും, സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരെയും, വീട്ടിലെ പണിക്കാരെയും, മക്കളെയും മറ്റും **നീ, താൻ, അവൻ, അവൾ, ചെക്കൻ, പെണ്ണ്, അവറ്റകൾ** തുടങ്ങിയ നിലവാരം കുറഞ്ഞതും, നിലവാരം കുറയ്ക്കുന്നതുമായ വാക്കുകളാൽ ആണ് നിർവ്വചിക്കുന്നത്. ഇവരെ വെറും പേരു വിളിക്കാം.

എന്നാൽ ഇന്ത്യയിലെ ഇന്നത്തെ ഇങ്ഗ്ലിഷിന്റെ നിലവാരം താഴ്ന്ന്വന്ന് ഇപ്പോൾ ഈ പ്രശ്നങ്ങളെല്ലാം ഇവിടെ പഠിപ്പിക്കുന്ന ഇങ്ഗ്ലിഷിനേയും ബാധിച്ചിട്ടുണ്ട്. ഒരു കാര്യംകൂടി പറഞ്ഞ്കൊണ്ട് ഈ വിഷയം നിർത്താം. ബഹുമാനിക്കപ്പെടേണ്ട **സ്ത്രീകളെ പേരിന് പിന്നിൽ** മാഡം, മേഢം തുടങ്ങിയ വാക്കുകൾ ചേർത്ത് വിളിച്ചു കാണുന്നു. ഇത് ഇങ്ഗ്ലിഷിന്റെ രീതിയാണ് എന്ന് പലരും വിചാരിക്കുന്നു. എന്നാൽ ഇത് ശരിയല്ല. ഒന്നാമതായി Madam എന്ന വാക്കിന്റെ ഉച്ചാരണം തന്നെ *മാഡം* എന്നോ *മേഢം* എന്നോ അല്ല. മാത്രവുമല്ല, ഇങ്ഗ്ലിഷിൽ സ്ത്രീകളുടെ പേരിന് പിന്നിൽ Madam എന്ന വാക്ക് ഉപയോഗിക്കാറില്ല. എന്നാൽ ഇങ്ഗ്ലിഷിൽ Madam എന്ന വാക്ക് സ്ത്രീകളുടെ പേരിന് പിന്നിൽവയ്ക്കുന്നത് ആ സ്ത്രീ ഒരു പ്രത്യേകതരം ദുർനടപ്പുകാരി ആണ് എന്ന സൂചനയാണ് നൽകുന്നത്. Madam എന്ന വാക്ക് ഒരു പേരുപോലെ ഉപയോഗിക്കുന്നതും ഇതേ അർത്ഥത്തിലാണ്.

പഠനം തുടങ്ങുന്നതിന് മുമ്പ് ഉച്ചാരണത്തെക്കുറിച്ച് ഒരു വാക്ക്. ഇങ്ഗ്ലിഷ് വാക്കുകൾ മലയാള ലിപികളിൽ എഴുതിയാൽ ഉച്ചാരണത്തെറ്റ് സംഭവിക്കും. ഉദാഹരണത്തിന് Is എന്ന വാക്കിന്റെ ഉച്ചാരണം **ഈസ്** എന്നും, Was എന്നതിന്റെ ഉച്ചാരണം **വാസ്** എന്നും അല്ല. പഠിക്കുമ്പോൾ ഈ കാര്യം പ്രത്യേകം ശ്രദ്ധിക്കുക.

ബ്യ്രട്ടിഷ് ഇങ്ഗ്ലിഷ് സംസാരശൈലി (accent) സ്വായത്തമാക്കാൻ ബ്യ്രട്ടിഷ് ഇങ്ഗ്ലിഷ് പാട്ടുകൾ കേട്ട് പഠിക്കുക. അവ ഇന്റർനെറ്റിൽ Youtubeൽ കാണാൻ കഴിയും. അവയുടെ വരികൾ ഇന്റർനെറ്റിൽ search ചെയ്താൽ കണ്ടെത്താനാവും.

ഗുണനിലവാരത്തിൽ എമെ്റിക്കൻ (American) ഇങ്ഗ്ലിഷ് ഒരു കാലത്ത് ബ്യ്രട്ടിഷ് ഇങ്ഗ്ലിഷിന് വളരെ അടുത്തായിരുന്നു. എന്നാൽ പുറത്ത്നിന്നും, ഇങ്ഗ്ലിഷ് ഒട്ടും തന്നെ അറിയാത്തവർ, അമിതമായി എമെ്റിക്കയിൽ കടന്നുകൂടിയതിനാൽ, ഗുണനിലവാരം നിത്യേനെ താഴ്ന്നു കൊണ്ടിരിക്കുന്ന ഒന്നാണ് എമെ്റിക്കൻ ഇങ്ഗ്ലിഷ്. അതിനെ സ്വായത്തമാക്കാൻ ശ്രമിക്കരുത്. പാരമ്പര്യമായി ഇങ്ഗ്ലിഷിൽ ഇല്ലാത്ത പല വൃത്തിഹീനതകളും ഇതിൽ വന്നു ചേരുന്നുകൊണ്ടിരിക്കുകയാണ്. പോരാത്തതിന് എമെ്റിക്കൻ ഇങ്ഗ്ലിഷിലെ സ്പെല്ലിങ്ങുകൾ പലപ്പോഴും ഇങ്ഗ്ലിഷ്-അക്ഷരവിദ്യാഭ്യാസമില്ലാത്ത ആളുകളുടേതിന് തുല്ല്യമാണ്. ഈ പരാധീനതകൾ കാര്യക്ഷമമായി നിയന്ത്രിക്കുവാനോ, തിരുത്താനോ അധികാരപ്പെടുത്തിയിട്ടുള്ള ആരും തന്നെ നിലവിലില്ല.

# ഇങ്ഗ്ലിഷ് ക്ളാസിക്കൽ സാഹിത്യത്തിൽ നിന്നും

#32

From English Classical literature

ബ്രൂട്ടിഷ് ക്ളാസിക്കൽ സാഹിത്യകാരന്മാരിൽ അഗ്രഗണ്യനാണ് Oscar Wilde. ഇദ്ദേഹത്തിന്റെ കൃതികൾക്ക് ദിവ്യമായൊരു കാവ്യമനോഹാരിതയുണ്ട്. വാക്കുകൾക്ക് നിറംനൽകാനും, അവയെക്കൊണ്ട് ആനന്ദനൃത്തം ചെയ്യിക്കാനും, മാസ്മരികമായ ശോകവിമൂകത സൃഷ്ടിക്കാനും ഇദ്ദേഹത്തിന് കഴിയുമായിരുന്നു. ഇദ്ദേഹത്തിന്റെ Poems in Prose എന്ന കൃതിയിലെ ഒരു ചെറിയ കഥയാണ് ഇവിടെകൊടുത്തിരിക്കുന്നത്.

ഇങ്ഗ്ലിഷിൽ അൽപംമാത്രം ജ്ഞാനവും, ഒരളവുവരെ അതിനോട് അവജ്ഞയും, ആ ഭാഷയോട് വലിയ കടപ്പാട് കാണിക്കാത്തതുമായ ആളുകൾ, ഇങ്ഗ്ലിഷ് ഒരു സ്പോക്കൺ ഭാഷാരൂപത്തിൽ എല്ലായിടത്തും യതോരു ലക്കുംലഗാനും ഇല്ലാതെ ഉപയോഗിക്കുന്ന ഈ കാലഘട്ടത്തിൽ, ഇങ്ഗ്ലിഷ് ക്ളാസിക്സിന്റെ പ്രസക്തി വളരെ അധികമായി വളരുന്നു. കാരണം, ഇന്ന്, എല്ലാവരും തെറിവാക്കുകളും, അസഭ്യപ്രയോഗങ്ങളും, ഉപയോഗിച്ച് ഇങ്ഗ്ലിഷ് ജ്ഞാനം ഒരു കുറുക്കുവഴിയിലൂടെ പ്രകടിപ്പിക്കാനുള്ള ധൃതിയിലാണ്. എന്നാൽ ഇങ്ഗ്ലിഷിലെ അഗാധമായ മൂല്യങ്ങളുടേയും, ലോലമായ ആശയവിനിമയ സംവിധാനങ്ങളുടേയും, മനുഷ്യനോടും, മൃഗങ്ങളോടും ഉള്ള മാന്യമായ പെരുമാറ്റങ്ങളുടേയുംമറ്റും ഉറവിടമാണ് ഇങ്ഗ്ലിഷ് ക്ളാസിക്കൽ സാഹിത്യം. ഇത് Shakespeareറുടെ കൃതികളിൽ നിന്നും വ്യത്യസ്തമാണ്.

Z 1

**THE MASTER**

Now when the darkness came over the earth Joseph of Arimathea, having lighted a torch of pinewood, passed down from the hill into the valley. For he had business in his own home.

And kneeling on the flint stones of the Valley of Desolation he saw a young man who was naked and weeping. His hair was the colour of honey, and his body was as a white flower, but he had wounded his body with thorns and on his hair had he set ashes as a crown.

And he who had great possessions said to the young man who was naked and weeping, 'I do not wonder that your sorrow is so great, for surely He was a just man'.

And the young man answered, 'It is not for Him that I am weeping, but for myself. I too have changed water into wine, and I have healed the leper and given sight to the blind. I have walked upon the waters, and from the dwellers in the tombs I have cast out devils. I have fed the hungry in the desert where there was no food, and I have raised the dead from their narrow houses, and at my bidding, and before a great multitude, of people, a barren fig-tree withered away. All things that this man has done I have done also. And yet they have not crucified me.'

OSCAR WILDE
Image taken from De Profundis published by
G P PUTNAM'S SONS, NEW YORK & LONDON, in 1905

From: Poems in Prose.

**നാഥൻ**

ഭൂമിയിൽ ഇരുട്ട് വന്നുചേർന്നപ്പോൾ, തന്റെ പൈൻമരം കൊണ്ടുള്ള ചൂട്ട കത്തിച്ച്, *ഹറിമത്തിയയിലെ ജോസഫ്* കുന്നിൻപുറത്ത് നിന്ന് താഴ്വരയിലേക്ക് നീങ്ങി. കാരണം അയാൾക്ക് സ്വന്തം ഗൃഹത്തിൽ ചെയ്തുതീർക്കേണ്ടുന്ന കാര്യങ്ങൾ ഉണ്ടായിരുന്നു.

ആശാഭംഗത്തിന്റെ താഴ്വരയിൽ, തീക്കൽപാറ പാകിയ നിലത്ത് മുട്ടുകുത്തിനിൽക്കുന്ന, നഗ്നനും, വിലപിക്കുന്നവനുമായ ഒരു യുവാവിനെ, അയാൾ കണ്ടു. അയാളുടെ മുടികൾക്ക് തേനിന്റെ നിറവും, അയാളുടെ ശരീരം ഒരു വെള്ള പൂ പോലെയുമായിരുന്നു, എന്നാൽ അയാൾ അയാളുടെ ശരീരത്തെ മുൾച്ചെടികൾ കൊണ്ട് മുറിവേൽപ്പിക്കുകയും, ചാരങ്ങളെ ഒരു കിരീടമായി വെയ്ക്കുകയും ചെയ്തിരുന്നു.

നഗ്നനും, വിലപിച്ചുകൊണ്ടിരുന്നവനുമായ ആ യുവമനുഷ്യനോട്, വളരെയധികം ആസ്തികളുള്ള അയാൾ പറഞ്ഞു, 'നിങ്ങളുടെ ദുഖം ഇത്രയധികമാണ് എന്നതിൽ ഞാൻ അത്ഭുതപ്പെടുന്നില്ല, കാരണം തീർച്ചയായും അയാൾ ഒരു നീതിമാനായിരുന്നു'.

അപ്പോൾ ആ യുവാവ് പറഞ്ഞു, 'ഞാൻ വിലപിക്കുന്നത് ആയാൾക്ക് വേണ്ടിയല്ല, മറിച്ച് എനിക്ക് വേണ്ടിയാണ്. ഞാനും വെള്ളത്തെ വീഞ്ഞായി മാറ്റിയിട്ടുണ്ട്, ഞാൻ കുഷ്ടരോഗികളെ സൗഖ്യപ്പെടുത്തുകയും കുരുടർക്ക് കാഴ്ച നൽകുകയും ചെയ്തിട്ടുണ്ട്. ജലത്തിന്റെ മുകൾപ്പരപ്പിലൂടെ ഞാൻ നടന്നിട്ടുണ്ട്, ശവകുടീരങ്ങളിൽ വസിക്കുന്നവരിൽനിന്നും പിശാചിനെ ഞാൻ വലിച്ച് പുറത്തെടുത്തിട്ടുണ്ട്. ആഹാരമില്ലാതിരുന്ന മരുഭൂമിയിൽ ഞാൻ വിശക്കുന്നവരെ ഊട്ടിയിട്ടുണ്ട്, മരിച്ചവരെ അവരുടെ വീതികുറഞ്ഞ വീടുകളിൽനിന്നും ഞാൻ ഉയർത്തെഴുന്നേൽപ്പിച്ചിട്ടുണ്ട്, എന്റെ കൽപനകേട്ട്, അതും വലിയൊരു ജനക്കൂട്ടത്തിന്റെ മുന്നിൽ വച്ചും, ഒരു ഊഷര അത്തിമരം വാടിക്കരിഞ്ഞുപോയി. ഈ ആൾ ചെയ്തതെല്ലാം ഞാനും ചെയ്തിട്ടുണ്ട്. **എന്നിട്ടും, അവർ എന്നെ ക്രൂശിച്ചില്ല**.

# ഇങ്ഗ്ലിഷ് ക്ലാസിക്കൽ സാഹിത്യത്തിൽ നിന്നും

From English Classical literature



Oscar Wildeന്റെ The House of Pomegranates എന്ന ചെറുകഥാ സമാഹാരത്തിൽ നിന്നുമുള്ള ഒരു കഥയായ The Young Kingൽ നിന്നുമെടുത്തിട്ടുള്ളതാണ് താഴെകൊടുത്തിരിക്കുന്ന വരികൾ. രാജാവ് മറ്റ് അനന്തരാവകാശികളില്ലാതെ മരിച്ചപ്പോൾ, അദ്ദേഹത്തിന് അന്യ സ്ത്രീയിൽ ജനിച്ച പുത്രനെ രാജാവായി അഭിഷേകം ചെയ്യാൻ കൊണ്ടുവരുന്നു. രാജകീയമായ ജീവിതം ഈ മകൻ ആദ്യമായി അറിയുന്നു. അഭിഷേകം നടക്കുന്നതിന് തലേന്ന് രാത്രി, രാജകുമാരൻ മരണം (Death), ദുരാഗ്രഹം (Avarice), പ്ളേഗ് (Plague), ജ്വരം (Fever) എന്നിവ പങ്കെടുത്തിട്ടുള്ള മൂന്ന് ദു:സ്വപ്നങ്ങൾ കാണുന്നു. ഈ സ്വപ്നങ്ങളിലൂടെ, രാജകീയമായ ജീവിത സൗകര്യങ്ങൾക്കുമപ്പുറം, മറ്റ് ദയനീയമായ യാഥാർത്ഥ്യങ്ങൾ ഈ ഭൂമിയിൽ ഉണ്ട് എന്ന കാര്യം രാജകുമാരന് അറിവ് ലഭിക്കുന്നു. തന്റെ സൗഭാഗ്യങ്ങൾ സൃഷ്ടിക്കാൻ പലരും കഷ്ടപ്പെടുന്നുണ്ട് എന്ന കാര്യം. അഭിഷേകദിനത്തിൽ, രാജകുമാരൻ, ഒരു പാവപ്പെട്ടവന്റെ വസ്ത്രം ധരിച്ചുകൊണ്ടും, കൈയിൽ ചെങ്കോലിന് (sceptre) പകരം ഒരു വടി പിടിച്ചുകൊണ്ടും, ചുള്ളിക്കമ്പുകൾ കൊണ്ടുള്ള ഒരു കിരീടം ധരിച്ചു കൊണ്ടും പള്ളിയിലേക്ക് വരുന്നു. സാധാരണ ജനങ്ങൾ ഇത് കണ്ട് രാജകുമാരനോട് ബഹുമാനമില്ലാതെ പെരുമാറുകയും അദ്ദേഹത്തെ കളിയാക്കുകയും ചെയ്യുന്നു. ആഭിജാത്യം പേറുന്ന പ്രഭുക്കൾ രാജ്യത്തിന് ഇദ്ദേഹം ഒരു അപമാനമാണെന്ന് വ്യാഖ്യാനിച്ച്, ഇദ്ദേഹത്തെ കൊല്ലാൻ ഒരുമ്പെടുന്നു. എന്നാൽ പള്ളിക്കകത്ത് വച്ച് സൂര്യകിരണങ്ങൾ രാജകുമാരനെ പൊതിയുകയും, പ്രകൃതിയാകെ വസന്തപുഷ്പങ്ങൾ ചൊരിയുകയും മറ്റും ചെയ്യുന്നു. ഒരു ദിവ്യമായ ശക്തി രാജകുമാരനെ കിരീടമണിയിക്കുന്ന പ്രതീതി ഉളവാകുന്നു. ജനങ്ങളും പ്രഭുക്കളും ഞെട്ടിത്തരിച്ചുപോകുന്നു.

Z B0FULL Z B1

And when the Bishop had heard them he knit his brows, and said, 'My son, I am an old man, and in the winter of my days, and I know that many evil things are done in the wide world. The fierce robbers come down from the mountains, and carry off the little children, and sell them to the Moors. The lions lie in wait for the caravans, and leap upon the camels. The wild boar roots up the corn in the valley, and the foxes gnaw the vines upon the hill. The pirates lay waste the seacoast and burn the ships of the fishermen, and take their nets from them. In the salt-marshes live the lepers; they have houses of wattled reeds, and none may come nigh them. The beggars wander through the cities, and eat their food with the dogs. Canst thou make these things not to be? Wilt thou take the leper for thy bedfellow, and set the beggar at thy board? Shall the lion do thy bidding, and the wild boar obey thee? Is not He who made misery wiser than thou art?

ബിഷപ്പ് ഇത് കേട്ടുകഴിഞ്ഞപ്പോൾ, അയാൾ അയാളുടെ പുരികങ്ങൾ ഉയർത്തിക്കൊണ്ട് പറഞ്ഞു, 'എന്റെ മകനെ, ഞാൻ ഒരു വാർദ്ധക്യംവന്ന, എന്റെ ജീവിതത്തിന്റെ ശൈത്യകാലത്തിൽ എത്തി നിൽക്കുന്ന ആളാണ്. ഈ വിശാലമായ ലോകത്തിൽ പല പൈശാചികമായ കാര്യങ്ങളും നടത്തപ്പെടുന്നുണ്ട് എന്ന് എനിക്കറിയാം. ഉഗ്രക്രൗര്യമുള്ള കള്ളന്മാർ പർവ്വതങ്ങളിൽനിന്നും താഴേക്ക് ഇറങ്ങിവന്ന്, ചെറിയ കുട്ടികളെ പിടിച്ച് കൊണ്ടുപോയി സങ്കരവർഗ്ഗ അറബികൾക്ക് വിൽക്കുന്നു. സിംഹങ്ങൾ കച്ചവട വണ്ടികളെക്കാത്ത്നിന്ന് ഒട്ടകങ്ങളുടെ മേൽ ചാടിവിഴുന്നു. കാട്ടുപന്നികൾ താഴ്വരപ്രദേശങ്ങളിലെ ധാന്യച്ചെടികളെ പിഴുതെടുക്കുന്നു. കുറുക്കന്മാർ കുന്നിൻപുറങ്ങളിലെ വള്ളികൾ കാർന്ന്ചവയ്ക്കുന്നു. കടൽക്കൊള്ളക്കാർ കടൽത്തീരങ്ങളെ

തരിശ്പ്രദേശങ്ങളായി മാറ്റുകയും, മുക്കുവരുടെ കപ്പലുകൾ കത്തിക്കുകയും അവരുടെ വലകൾ അവരിൽ നിന്നും എടുക്കുകയും ചെയ്യുന്നു. ഉപ്പുകലർന്ന ചതുപ്പു നിലങ്ങളിൽ കുഷ്ടരോഗികൾ ജീവിക്കുന്നു പുല്ലുംഈറ്റയും മേഞ്ഞ വീടുകളിൽ അവർ ജീവിക്കുന്നു, അവരുടെ അടുത്ത് ആരും പോകാനും പാടില്ല. പട്ടണങ്ങളിലൂടെ യാചകർ അലഞ്ഞ് തിരിയുന്നു, അവർ നായ്ക്കളോടൊപ്പം ഭക്ഷണം കഴിക്കുന്നു. ഇതെല്ലാം ഇല്ലാതാക്കാൻ അങ്ങെയ്ക്ക് കഴിയുമോ? കുഷ്ടരോഗിയെ അങ്ങ് അങ്ങയുടെ കൂടെക്കിടപ്പുകാരനായി എടുക്കുമോ?, യാചകനെ അങ്ങയോടൊപ്പം ഭക്ഷണംകഴിക്കാനായി ഇരുത്തുമോ? സിംഹങ്ങൾ അങ്ങയുടെ ചൊൽപ്പടികൾ അനുസരിക്കുമോ?, കാട്ടുപന്നികൾ അങ്ങയെ അനുസരിക്കുമോ? ഈ ദുരിതങ്ങളെല്ലാം സൃഷ്ടിച്ചവൻ അങ്ങയെക്കാൾ ജ്ഞാനിയല്ലെ? Z B2

Wherefore I praise thee not for this that thou hast done, but I bid thee rideback to the Palace and make thy face glad, and put on the raiment that beseemeth a king, and with the crown of gold I will crown thee, and the sceptre of pearl will I place in thy hand. And as for thy dreams, think no more of them. The burden of this world is too great for one man to bear, and the world's sorrow too heavy for one heart to suffer.'

'ആകയാൽ അങ്ങ് ചെയ്ത ഈ കാര്യത്തിനല്ല ഞാൻ അങ്ങയെ പ്രശംസിക്കുന്നത്, പകരം, അങ്ങ് ആനന്ദ വദനത്തോടെ കൊട്ടാരത്തിലേക്ക് സവാരിചെയ്ത് പോകാൻ ഞാൻ അങ്ങയോട് ആവശ്യപ്പെടുന്നു. ഒരു രാജാവിന് യോജിച്ച വസ്ത്രം ധരിക്കൂ, ഞാൻ പൊന്നുകൊണ്ടുള്ള കിരീടം അങ്ങയുടെ ശിരസ്സിൽ വെയ്ക്കും, പവിഴം കൊണ്ടുള്ള ചെങ്കോൽ അങ്ങയുടെ കൈകളിൽ ഞാൻ വെയ്ക്കും. അങ്ങയുടെ സ്വപ്നത്തെക്കുറിച്ചോ, അവയെക്കുറിച്ച് ഇനി ചിന്തിക്കുകയേ വേണ്ട. ഈ ലോകത്തിന്റെ കഠിനഭാരം ഒരു ഒറ്റമനുഷ്യന് താങ്ങാവുന്നതിനേക്കാളും വലുതാണ്, ലോകത്തിന്റെ ദുരിതങ്ങളും ഒരു ഒറ്റഹൃദയത്തിന് അനുഭവിക്കാവുന്നതിലും ഭാരമുള്ളതാണ്'. Z B3

'Sayest thou that in this house?' said the young King, and he strode past the Bishop, and climbed up the steps of the altar, and stood before the image of Christ.

'അങ്ങ് ഈ ഗൃഹത്തിൽനിന്നുകൊണ്ട് ഇങ്ങിനെ പറയുന്നുവോ,' ആ യുവരാജാവ് ചോദിച്ചു, എന്നിട്ട് അദ്ദേഹം ബിഷപ്പിനുമപ്പുറത്തേക്ക് നടന്നു, അൾത്താരയുടെ പടികൾ ചവുട്ടി കയറി, കൃസ്തുവിന്റെ രൂപത്തിന് മുന്നിൽ നിന്നു. Z B4

He stood before the image of Christ, and on his right hand and on his left were the marvellous vessels of gold, the chalice with the yellow wine, and the vial with the holy oil.

അദ്ദേഹം കൃസ്തുവിന്റെ രൂപത്തിന് മുന്നിൽ നിന്നു. അദ്ദേഹത്തിന്റെ വലത്തേകൈകളിലും ഇടത്തും, ആശ്ചര്യജനകമായ പൊന്നുകൊണ്ടുള്ള കുടങ്ങളും, മഞ്ഞ വീഞ്ഞ് നിറച്ച പാനപാത്രങ്ങളും വിശുദ്ധജലം നിറച്ച ചില്ലുകുപ്പികളും ഉണ്ടായിരുന്നു. Z B5

He knelt before the image of Christ, and the great candles burned brightly by the jewelled shrine, and the smoke of the incense curled in thin blue wreaths through the dome. He bowed his head in prayer, and the priests in their stiff copes crept away from the altar.

അദ്ദേഹം കൃസ്തുവിന്റെ രൂപത്തിന് മുന്നിൽ മുട്ട്കുത്തി നിന്നു. രത്നാഭരണങ്ങൾ നിറഞ്ഞ ആ ശ്രീകോവിലിൽ വൻ മെഴുകുതിരികൾ ആളിക്കത്തി, സുഗന്ധവസ്തുക്കളിൽ നിന്നും ചുരുണ്ട നേരിയ നീലപ്പുക ആ മന്ദിരത്തെ മാലയണിയിച്ചു. അദ്ദേഹം പ്രാർത്ഥനയിൽ തലകുനിച്ചു, കടും അങ്കികൾ ഉടുത്ത് നിന്നിരുന്ന വൈദികർ അൾത്താരയിൽനിന്നും ഭയപ്പാടോടെ ഇഴഞ്ഞുനീങ്ങി. Z B6

And suddenly a wild tumult came from the street outside, and in entered the nobles with drawn swords and nodding plumes and shields of polished steel.

പെട്ടെന്ന് പുറംതെരുവിൽ നിന്നും ഒരു വന്യമായ കോലാഹലം അകത്തേക്ക് വന്നു, ഉറയിൽ നിന്നും ഊരിയ വാളുകളും, തലയിലെ തൊപ്പികളിൽ നിന്നും ആടിക്കൊണ്ടിരിക്കുന്ന തൂവലുകളും, തേച്ച് മിനുക്കിയ ഉരുക്ക് കൂട്ട്ലോഹത്തിന്റെ പരിചകളുമായി ആഭിജാത്യംപേറുന്ന പ്രഭുക്കൾ അകത്തുവന്നു.

'Where is this dreamer of dreams?' they cried. 'Where is this King, who is apparelled like a beggar — this boy who brings shame upon our state? Surely we will slay him, for he is unworthy to rule over us.'

'ഈ കിനാക്കൾ സ്വപ്നം കാണുന്ന അവൻ എവിടെ?', അവർ ആക്രോശിച്ചു. 'ഒരു തെണ്ടിയെപ്പോലെ ഉടുപ്പുടുത്ത് നടക്കുന്ന ഈ രാജാവെവിടെ? - നമ്മുടെ രാജ്യത്തിന്മേൽ ലജ്ജ ചൊരിയുന്ന ഈ കുട്ടിയെവിടെ? തീർച്ചയായും ഞങ്ങൾ അവനെ കൊല്ലും, കാരണം അവൻ നമ്മെ ഭരിക്കാൻ അർഹനല്ല'. Z B7

And the young King bowed his head again, and prayed, and when he had finished his prayer he rose up, and turning round he looked at them sadly. And lo! through the painted windows came the sunlight streaming upon him, and the sunbeams wove round him a tissued robe that was fairer than the robe that had been fashioned for his pleasure. The dead staff blossomed, and bare lilies that were whiter than pearls. The dry thorn blossomed, and bare roses that were redder than rubies. Whiter than fine pearls were the lilies, and their stems were of bright silver. Redder than male rubies were the roses, and their leaves were of beaten gold. Z B8

ആ കുമാരനായ രാജാവ് വീണ്ടും തലകുനിച്ചു, പ്രാർത്ഥിച്ചു, പ്രാർത്ഥന കഴിഞ്ഞപ്പോൾ, അദ്ദേഹം എഴുന്നേറ്റു, ചുറ്റും തിരിഞ്ഞ് വ്യസനത്തോടെ നോക്കി. അപ്പോൾ, അത്ഭുതം! ആ ബഹുവർണ്ണ ജനാലകളിലൂടെ സൂര്യവെളിച്ചം അദ്ദേഹത്തിന്റെമേൽ ഒഴുകിവന്ന് വീണു. സൂര്യരശ്മികൾ, അദ്ദേഹത്തിന്റെ ആനന്ദത്തിനായി രൂപപ്പെടുത്തിയിരുന്ന ഉടയാടയേക്കാൾ സുന്ദരവും ലോലവും ആയ പുറംകുപ്പായം അദ്ദേഹത്തിന് ചുറ്റും നെയ്തെടുത്തു. ജീവനില്ലാത്ത ആ വടി പൂവണിഞ്ഞിരിക്കുന്നു, അത് പവിഴങ്ങളേക്കാൾ വെളുപ്പുള്ള ആമ്പൽപ്പൂക്കൾ പേറി. ആ ഉണക്കമുള്ള് പൂക്കുകയും, മാണിക്യക്കല്ലുകളെക്കാൾ ചുവന്ന പനിനീർപ്പൂക്കൾ പേറുകയും ചെയ്തിരിക്കുന്നു. അഴകേറിയ പവിഴങ്ങളേക്കാൾ തിളക്കം ആ ആമ്പൽപ്പൂക്കൾക്കുണ്ടായിരുന്നു, അവയുടെ തണ്ടുകൾക്ക് തിളങ്ങുന്ന വെള്ളിനിറമായിരുന്നു. മാണിക്യങ്ങൾക്ക് റോസിനേക്കാളും ചുവപ്പായിരുന്നു, അവയുടെ ഇലകൾ അടിച്ച് പരത്തിയ പൊന്നുകൊണ്ടായിരുന്നു. Z B9

He stood there in the raiment of a king, and the gates of the jewelled shrine flew open, and from the crystal of the manyrayed monstrance shone a marvellous and mystical light. He stood there in a king's raiment, and the Glory of God filled the place, and the saints in their carven niches seemed to move. In the fair raiment of a king he stood before them, and the organ pealed out its music, and the trumpeters blew upon their trumpets, and the singing boys sang.

ഒരു രാജാവിന്റെ ഉടയാട ഉടുത്ത്കൊണ്ട് അദ്ദേഹം അവിടെ നിന്നു, സർവ്വാഭരണാലംകൃതമായിരുന്ന ആ ശ്രീകോവിലിന്റെ കവാടം കൊടുങ്കാറ്റുകണക്കെ തുറക്കപ്പെട്ടു, പലവർണ്ണ നൈവേദ്യപാത്രത്തിന്റെ സ്ഫടികചില്ല് ഒരത്ഭുതകരവും, നിഗൂഡവുമായ ഒരു വർണ്ണപ്രഭയിൽ ജ്വലിച്ചു നിന്നു. അദ്ദേഹം ഒരു രാജാവിന്റെ ഉടയാട ഉടുത്ത്കൊണ്ട് അവിടെ നിന്നു, ആ സ്ഥലമാകെ ദൈവമയത്താൽ നിറഞ്ഞുനിന്നു, പുണ്യാളന്മാർ അവരുടെ ഗുഹകണക്കെയുള്ള മാളങ്ങൾക്കുള്ളിൽനിന്നും അനങ്ങുന്ന പ്രതീതിയുളവായി. ഒരു രാജാവിന്റെ കളങ്കമില്ലാത്ത ഉടുപ്പ് ഉടുത്ത്കൊണ്ട് അദ്ദേഹം അവരുടെ മുന്നിൽ നിന്നു, ഓഗണുകൾ അവയുടെ സംഗീതം പുറത്തേക്കൊഴുക്കി, കുഴൽവിളിക്കാർ കാഹളം ഉയർത്തി, പാട്ടുപാടുന്ന കുട്ടികൾ സ്തുതിഗീതങ്ങൾ പാടി. Z B10

And the people fell upon their knees in awe, and the nobles sheathed their swords and did homage, and the Bishop's face grew pale, and his hands trembled. 'A greater than I hath crowned thee,' he cried, and he knelt before him. And the young King came down from the high altar, and passed home through the midst of the people. But no man dared look upon his face, for it was like the face of an angel.

ആരാധനയാലും, ഭയത്താലും ജനങ്ങൾ അവരുടെ കാൽമുട്ടുകളിൽ വീണു, ആഭിജാത്യംപേറുന്ന പ്രഭുജനങ്ങൾ അവരുടെ വാളുകൾ ഉറയിൽ തിരുകിക്കയറ്റി, ഉപാസനാരൂപത്തിൽ വണങ്ങിനിന്നു, ബിഷപ്പിന്റെ മുഖം വിളറിവെളുക്കുകയും അയാളുടെ കൈകൾ വിറക്കുകയും ചെയ്തു. ***'എന്നെക്കാൾ വലിയൊരാൾ അങ്ങയെ കിരീടമണിയിച്ചിരിക്കുന്നു'***, അയാൾ ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ട് അദ്ദേഹത്തിന്റെ മുന്നിൽ മുട്ടുകുത്തിനിന്നു. ആ ചെറുപ്രായമുള്ള രാജാവ് അൾത്താരയിൽ നിന്നും ഇറങ്ങിവന്നു, ജനമധ്യത്തിലൂടെ സ്വഭവനത്തിലേക്ക് നീങ്ങി. എന്നാൽ ആരും തന്നെ അദ്ദേഹത്തിന്റെ മുഖത്ത് നോക്കാൻ ധൈര്യപ്പെട്ടില്ല, കാരണം അത് ഒരു മാലാഖയുടെ മുഖംപോലായിരുന്നു.

## ഇങ്ഗ്ളിഷ് ക്ളാസിക്ക്സ്: സോമ്ർസെറ്റ് മോമിന്റെ Moon and Sixpenceൽ നിന്നും

This passage has been taken from **Somerset Maugham's Moon and Sixpence**. It is a very powerful and equally brutal story of a person who relentlessly pursues the mysterious spurs that urges him from deep within his soul, to recreate mystic portrayals of something quite bizarre or intangible, which exists behind physical reality. As if he is commanded by something beyond human definition, to decode or to encode some mysterious codes into our physical world. He paints them on canvas.

He has no care for what others speak or think of him. He exists beyond the defining confines of human appreciation, approval and accolades; and also beyond the restrains and restrictions that derision, scorn and sneers can impose. The story is quite brutal, in its human aspects. And quite readable for those who love English classics.

Z C1

> And it was just that which had most disconcerted me in my dealings with him. When people say they do not care what others think of them, for the most part they deceive themselves. Generally they mean only that they will do as they choose, in the confidence that no one will know their vagaries; and at the utmost only that they are willing to act contrary to the opinion of the majority because they are supported by the approval of their neighbours. It is not difficult to be unconventional in the eyes of the world when your unconventionality is but the convention of your set. It affords you then an inordinate amount of self-esteem. You have the self-satisfaction of courage without the inconvenience of danger. But the desire for approbation is perhaps the most deeply seated instinct of civilised man. No one runs so hurriedly to the cover of respectability as the unconventional woman who has exposed herself to the slings and arrows of outraged propriety. I do not believe the people who tell me they do not care a row of pins for the opinion of their fellows. It is the bravado of ignorance. They mean only that they do not fear reproaches for peccadilloes which they are convinced none will discover.
>
> But here was a man who sincerely did not mind what people thought of him, and so convention had no hold on him; he was like a wrestler whose body is oiled; you could not get a grip on him; it gave him a freedom which was an outrage.

അയാളുമായി ഇടപഴകുമ്പോൾ, ഇതു തന്നെയായിരുന്നു എന്നെ ഏറ്റവും കുഴക്കിയകാര്യം. മറ്റുള്ളവർ തന്നെപ്പറ്റി എന്താണ് ചിന്തിക്കുന്നത് എന്നത് തനിക്ക് യാതോരുപ്രശ്നവുമുള്ള കാര്യമല്ലായെന്ന് ആളുകൾ പറയുമ്പോൾ, മിക്കവാറും അവർ അവരെത്തന്നെ സ്വയം കബളിപ്പിക്കുകയാണ് ചെയ്യുന്നത്. സാധാരണയായി, അവർക്ക് ഇഷ്ടമുള്ളത് പോലെ പ്രവർത്തിക്കും എന്ന് അവർ പറയുമ്പോൾ, അവരുടെ വ്യതിചലിച്ച പെരുമാറ്റങ്ങൾ മറ്റാരും അറിയില്ല എന്ന ഉത്തമ വിശ്വാസത്തിലാണ് അവർ. ഭൂരിപക്ഷാഭിപ്രായത്തിന് എതിരായി അവർ പ്രവർത്തിക്കാൻ തയ്യാറാകുന്നതിന്റെ കാരണം, അവരുടെ തൊട്ടയൽവക്കത്തുള്ളവർ അവർക്ക് പിന്തുണ നൽകുന്നത് കൊണ്ടാണ്. നിങ്ങളുടെ അസാധരണത്വം, നിങ്ങളുടെ കൂട്ടത്തിന്റെ മാമൂൽ സ്വഭാവമാകുമ്പോൾ, ലോകരുടെ മുന്നിൽ ആചാരവിരുദ്ധമായി പ്രവർത്തിക്കാൻ വളരെ പ്രയാസമുള്ള കാര്യമല്ല. ഇത് നിങ്ങൾക്ക് അളവിൽകവിഞ്ഞ ആത്മാഭിമാനം നൽകും. അത്യാഹിതത്തിന്റെ അസൗകര്യം ഇല്ലാതെതന്നെ ധീരതയുടെ ആത്മസംതൃപ്തി നിങ്ങൾക്ക് ലഭിക്കും. എന്നാൽ മറ്റുള്ളവരുടെ അംഗീകാരം ലഭിക്കണമെന്നുള്ള ആഗ്രഹമാണ് പരിഷ്കൃത മനുഷ്യനിലെ ഏറ്റവും അഗാധമായി അന്തർലീനമായിരിക്കുന്ന ജന്മവാസന. ആചാരവിരുദ്ധമായി പ്രവർത്തിച്ചതിനാൽ പെരുമാറ്റചട്ടങ്ങൾ ധിക്കരിക്കപ്പെട്ടുവെന്ന് അരോപിക്കപ്പെട്ട് കുത്തുവാക്കുകളുടെ ശരംഏറ്റ സ്ത്രീയേക്കാൾ, മാന്യതയുടെ ചട്ടക്കൂടിലേക്ക് ഓടാൻ വ്യഗ്രതകാട്ടുന്ന ആരും തന്നെയില്ല. മറ്റുള്ളവരുടെ അഭിപ്രായത്തിന് പുല്ലുവിലപോലും നൽകില്ലാഎന്നു പറയുന്നവരെ എനിക്ക് വിശ്വാസമില്ല. ഇത് അജ്ഞതയാലുള്ള ധൈര്യം മാത്രമാണ്. മറ്റാരും കണ്ടെത്തില്ലാ എന്ന് അവർക്ക് പൂർണ്ണവിശ്വാസമുള്ള അവരുടെ അപരാധങ്ങളുടെമേലുള്ള നിന്ദിക്കപ്പെടലുകളെ അവർക്ക് പേടിയില്ലാ എന്നേ ഇതിന് അർത്ഥമുള്ളു.

എന്നാൽ, മറ്റുള്ളവർ തന്നെക്കുറിച്ച് എന്താണ് ചിന്തിക്കുന്നത് എന്നതിനെക്കുറിച്ച് ആത്മാർത്ഥമായി നിസംഗതനായ ഒരു മനുഷ്യൻ ഇതാ നിൽക്കുന്നു. അതിനാൽതന്നെ യാതോരു കീഴ്വഴക്കങ്ങൾക്കും ഇയാളെ അധീനപ്പെടുത്താൻ കഴിഞ്ഞില്ല. ദേഹം മുഴുവൻ എണ്ണ പുരട്ടിയ ഒരു മൽപ്പിടുത്തക്കാരനെപ്പോലെയായിരുന്നു ഇയാൾ. അയാളുടെ മേൽ യാതോരു പിടുത്തവും നിങ്ങൾക്ക് ലഭിക്കില്ല. അത് ഒരു കടുത്ത ധിക്കാരംപോലുള്ള ഒരു സ്വാതന്ത്ര്യം അയാൾക്ക് നൽകി.

# VED
# from VICTORIA INSTITUTIONS



IT IS FORETOLD! THE TORRENTIAL FLOW OF INEXORABLE DESTINY!

Feudal languages

South Asian culture

Ponderings on native-English nations!




Supernatural software background to reality

Historically significant books with a commentary




മലയാളം എഴുത്തുകൾ

Public domain books

Reading-videos in English

English rule period in South Asia





VICTORIA INSTITUTIONS
Aaradhana, Deverkovil 673508 India
admn@victoriainstitutions.com
www.victoriainstitutions.com

## VED from VICTORIA INSTITUTIONS

It is foretold! The torrential flow of inexorable destiny!

I started writing on a regular basis around 2000 onward.

However, the first draft of my first major book had been done some more than 10 years before that.

My writings have rarely been the result of any deliberate attempt to become a writer. To become a writer had never been my aim.

Most of my writings are the result of some inexorable urge that develops inside me to put into writing insights that would otherwise vanish from this world.

What spurred my writings was a number of insights that seems to have entered into my mind, right from my childhood. All these insights had the foundation on my observation that human languages are very powerful software applications with various capabilities.

 to Main contents

# Penname and logo words

My penname, I understand, borders on some kind of idiosyncrasy.

The fact that I use Capital letters in my penname also has had its problems.

Then there is the sort of logo words I use:
It is foretold! The torrential flow of inexorable destiny!

It does have the taste of some kind of uncanny unworldly claims.

However, it is actually a small item. Some twenty years back, I had a meeting with a medium. He had the habit of listening to some voice that would tell him things. He listened to the voice and told me that I was an author.

This happened at a time when writing had not yet begun as a passionate activity in me.

As years went by, I became quite impressed by the accuracy of what the voice had mentioned. The voice did mention some other things also. I need not divulge them here, as of now.

# A technical phrase and the enwrapping cloak of silence

I did come out with a verbal usage, ‘feudal languages’, to categorise certain languages that were totally different from pristine-English.

This idea moved on to various observations which did provoke some kind of attempts to block my words without igniting any kind of controversy.

In fact, in various locations, including that of national political leadership, self-appointed cultural leaders and also in the IT world this revelation on my part was noted as some kind of insidious divulging of extremely secret national information.

To put it in very few words, I was blocked on Facebook, Twitter, Quora and so many other online locations.

Beyond that none of the search engines, including Google Search, do bring any visitor to VICTORIA INSTITUTIONS’ website, where all my writings have been placed.



Blocked on Facebook many years ago!

**Your account has been disabled**

You can't use Facebook or Messenger because your account, or activity on it, didn't follow our Community Standards.

We can't review this decision because too much time has passed since your account was disabled.

To learn more about the reasons why we disable accounts, visit our Community Standards.

Download Your Information

GO to Main contents

## A sample of the blocks




Twitter did unblock my account after the second round of unblocking initiated by Elon Musk. But my posts get only few views. 1 to 10 or so.

| Video | Date ↓ | Views |
|---|---|---|
| 17:15 The Nambuthiris - An Outline History ... Video 1: Introduction https://youtu.be/OLxJMx-myjs | 2 Apr 2023 Published | 10 |
| 9:49 An outline history of Malabar-1 | 23 Mar 2023 Published | 2 |

My videos on Youtube also received very few views.




Many years ago, Youtube gave a warning that my account would be closed. However, it did not happen.




Paid promotion of my book blocked on Quora! : Software codes of mantra!

## On Wikipedia

On Wikipedia, I was subjected to a continual series of sharp words and unilateral actions, till I had to give back what I received in a similar tone. Generally I do not go in for any kind of verbal contest with low-class persons. Wikipedia blocked my account.

You have been **blocked indefinitely** from editing for using Wikipedia as a forum to air your personal views etc and refusing to listen to feedback.. If you would like to be unblocked, you may appeal this block by adding the text `{{unblock|reason=Your reason here ~~~~}}`, but you should read the guide to appealing blocks first. —Spaceman**Spiff** 16:56, 2 June 2012 (UTC)
[ reply ]

One of the major attacks upon me in Wikipedia was that I had noted that the unilateral use of the word 'Terrorist' upon the Tamil freedom fighter side in Sri Lanka on the relevant Wikipedia page, as wrong.

From a retrospective inspection, it will be amply clear that the Sri Lankan forces were inhuman barbarians.

If history is taken a bit more decades back, it will be seen that the Tamils and the Sinhalese who had both enjoyed a subordination to the English rule had been left to fight it out among themselves by the insane rascal Clement Atlee.




## Spamming on article talk pages

My attention was first drawn to the editing of Ved036 (talk · contribs) when I saw this edit he made to Talk:Liberation Tigers of Tamil Eelam. The comment criticized the article as being something like a newspaper article. It contained no suggestions for improvement or how to overcome the problems, but it seemed to me as a cover for a link he provided.

GO to Main contents

## What could be promoting the blocks?

Now, what is promoting all these blocks?

I do not indulge in any personal attacks or use profane words.

The reader can, if he or she wishes, go through the list of my writings. The grand secret that gives the jitters to the grand personages can be seen.

So many persons write so many things online. No one cares. However, in the case of my writings, the issue is that the items are things that have been very carefully avoided in all academic discussions. And when they get mentioned, the logic is of unassailable stamina.

That is the issue.

There is nothing personal in these things. There is a global mutually unconnected, perhaps, conspiracy to see that certain information do not come out into the open. Especially in native-English nations.



When I filed a Writ petition against the compulsory teaching of Malayalam (2011) in Kerala schools in Kerala High Court, due to the fact that the local vernaculars are terribly feudal, a direction was received by all the newmedia in Kerala.

It asked them not to utter a single mention about this Writ petition.

The direction had been sent by the self-appointed Cultural leaders of Kerala.

